# കലാകൗമുദി

983

ജൂലൈ 17, 1994

വില: 5 രൂപ










## വൈകിപ്പോയ ആത്മബലി

വിശ്വാസത്തകർച്ചയുടെ പേരിൽ രാജിവച്ചു എന്നുപറയുന്ന ഉമ്മൻചാണ്ടിക്ക് ചില കാര്യങ്ങളിൽ ജനങ്ങളോടു മറുപടി പറയേണ്ടതുണ്ട്. എന്നുമുതലാണ് താങ്കളുടെ വിശ്വാസം തകർന്നുതുടങ്ങിയത്? 1991-ൽ മന്ത്രിസഭ അധികാരമേൽക്കും മുമ്പ് വി.എം.സുധീരനെ മന്ത്രിയാക്കണമെന്ന് ആൻറണി ഉൾപ്പെടെയുള്ള നേതാക്കൾ ആവശ്യപ്പെട്ടപ്പോൾ കേവലം വ്യക്തിവൈരാഗ്യം കൊണ്ടുമാത്രം കരുണാകരൻ അത് സമ്മതിച്ചു. വൈരാഗ്യവും പഴയ പകയും മനസ്സിൽ കൊണ്ടുനടക്കുന്ന ഒരാളെ നേതാവായി തിരഞ്ഞെടുത്തശേഷം അദ്ദേഹത്തിൻെറ മന്ത്രിസഭയിൽ താങ്കൾ ധനകാര്യമന്ത്രിയായത് ജനങ്ങളുടെ തെററാണോ? ഭരണത്തിൻെറ ആദ്യനാളുകളിൽ ചില വ്യക്തികൾ ഭരണത്തെ നിയന്ത്രിക്കാൻ തുടങ്ങിയപ്പോൾ താങ്കൾ എന്തുകൊണ്ടു പ്രതികരിച്ചില്ല? സംഘടനാ തിരഞ്ഞെടുപ്പും അതിനെത്തുടർന്നുണ്ടായ കോലാഹലങ്ങളും മലയാളക്കര മറന്നിട്ടില്ല. 'എമ്പോക്കികളുടെ ഭരണം' എന്ന് പി.ബാലനെപ്പോലെയുള്ള തലമുതിർന്ന നേതാക്കൾ പറഞ്ഞപ്പോഴും, സ്വന്തം പാർട്ടിക്കാർതന്നെ മന്ത്രിമാർക്കെതിരെ അഴിമതി ആരോപണങ്ങൾ ഉന്നയിച്ചപ്പോഴും ഭരണത്തിൽ ചടഞ്ഞുകൂടി ഇരിക്കാനല്ലേ താങ്കൾ ശ്രമിച്ചത്? ആയിരം നാവുമായി വാക്പയററ് നടത്തിയവർ ഒരു സുപ്രഭാതത്തിൽ താങ്കളുടെ നേതൃത്വത്തിൽ അനുരഞ്ജനം എന്ന പേരിൽ കരുണാകരൻെറ മുന്നിൽ കീഴടങ്ങിയപ്പോൾ സത്യത്തെ സത്യമായി വിളിച്ചുപറഞ്ഞ സുധീരനെ താങ്കളുൾപ്പെടെയുള്ളവർ തള്ളിപ്പറയുകയായിരുന്നല്ലോ? ഏററവും ഒടുവിൽ മുഖ്യമന്ത്രി ഉൾപ്പെടെയുള്ള ഭൂരിപക്ഷം മന്ത്രിമാർക്കെതിരെയും അഴിമതി ആരോപണം ഉണ്ടാകുകയും അവയിൽ ഏറിയ കൂറും സത്യമെന്ന് തെളിയുകയും ചെയ്തിട്ടും, ചില മന്ത്രിമാർക്കെതിരെ അഴിമതി ക്കേസിൽ കോടതിവിധി ഉണ്ടായിട്ടും അവരോടൊപ്പം ഭരണം പങ്കിടാൻ താങ്കൾക്ക് മടിയുണ്ടായില്ലല്ലോ? മുകളിൽ പറഞ്ഞ ഏതെങ്കിലും ഒരു സന്ദർഭത്തിൽ, പ്രത്യേകിച്ച് താങ്കൾക്കെതിരെ ശരത്ചന്ദ്രപ്രസാദ് എം.എൽ.എ, ആരോപണം ഉന്നയിച്ചപ്പോൾ, താങ്കൾ സ്ഥാനത്യാഗം ചെയ്തിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു! എങ്കിൽ ആ രാജിയിൽ ആദർശത്തിൻെറ കണിക കുറേയെങ്കിലും കാണാൻ സാധിക്കുമായിരുന്നു. അന്നൊന്നും രാജിവയ്ക്കാൻ തോന്നാത്ത താങ്കൾക്ക്, തൻെറ ഗ്രൂപ്പിലെ ഒരു നേതാവിന് ''രാജ്യസഭാ സ്ഥാനം'' എന്ന അപ്പക്കഷണം കിട്ടാതായപ്പോഴാണ് രാജിവയ്ക്കാൻ തോന്നിയത്! അപ്പോൾ മാത്രമാണ് താങ്കൾക്ക് വിശ്വാസത്തകർച്ച ഉണ്ടായത്. ഈ ബലിക്കു പിന്നിൽ എന്തെങ്കിലും ആദർശത്തിൻെറ 'ആററം' ഉണ്ടോ?

**തുമ്പറ എസ്.ആർ.അനിൽ**
**വെഞ്ഞാറമൂട്.**




## ഉറുമ്പു കടിച്ചതു പോലെയായോ

കരുണാകരൻെറ സിംഹാസനത്തിന് ഈ രാജി ഒരു അടിയായി മാറുമോ? അതോ ഉറുമ്പു കടിച്ചാൽ ആനയ്ക്ക് എന്തേ എന്ന ഭാവമായിരിക്കാം രാജാവിന്? ഉമ്മൻചാണ്ടി ഇനിയെങ്കിലും ഉമ്മൻചാണ്ടിയായാൽ മതി. കലാകൗമുദിക്ക് അഭിനന്ദനങ്ങൾ.

**എസ്.കെ.ഫിലിപ്സ്**
**പുഷ്പവിഹാർ**
**ന്യൂഡെൽഹി.**

## ഇന്നു മരണദിനം

കലാകൗമുദിയുടെ താളിൽ കണ്ണീർനനവു പരത്തിക്കൊണ്ട്, പിറന്നുവീണ 'ഇന്നു മരണദിനം' എന്ന, സുഗതകുമാരിയുടെ കവിത കരയിപ്പിക്കുക മാത്രമല്ല, ചിന്തിപ്പിക്കുകയും ചെയ്യുന്നു. ഇത്രയേറെ ഹൃദയസ്പർശിയായ ഒരു കവിത അടുത്ത വർഷങ്ങളിലൊന്നും വായിച്ചിട്ടില്ല, അനുഭവിച്ചിട്ടില്ല. ഈ കവിത അദമ്യമായ ഒരനുഭവമായി എന്നും മനസ്സിലുണ്ടാവും.

**സഹീർ അഴീക്കോട്**
**കെൽട്രോൺ**
**കരകുളം.**

## ആദർശമൊന്നുമില്ല

കേരളത്തിലെ കോൺഗ്രസ്സ് പാർട്ടിയിൽ രൂപമെടുത്തിരിക്കുന്ന ഗ്രൂപ്പുകളുടെ നീക്കങ്ങളൊന്നും ആദർശാധിഷ്ഠിതമല്ല. സ്ഥാനമാനങ്ങൾ പങ്കുവയ്ക്കുക എന്ന ലക്ഷ്യത്തോടെയാണ് 'എ'യും 'ഐ'യും 'തിരുത്തൽ വാദ'വുമൊക്കെ ഉടലെടുത്തത്., മുഖ്യമന്ത്രി കരുണാകരനും മകൻ മുരളീധരനുമാണല്ലോ ഈ പരിഷ്കരണവാദികളുടെ ശത്രുക്കൾ. കേരളത്തിൽ ഭരണനേതൃത്വവും സംഘടനയും കരുണാകരൻെറ കൈകളിലെത്തിയതാണ് 'എ' ഗ്രൂപ്പുകാർക്ക് ഇന്നത്തെ രീതിയിൽ നിൽക്കക്കള്ളിയില്ലാതാക്കി മാററിയത്. പക്ഷേ, കേന്ദ്രത്തിൽ നരസിംഹറാവു പ്രധാനമന്ത്രിസ്ഥാനവും പാർട്ടി പ്രസിഡൻറ് സ്ഥാനവും ഒന്നിച്ചു വഹിക്കുന്നതിനെതിരെ 'ക' മാന്ന് ഒരക്ഷരം മിണ്ടുന്നുമില്ല.

മുരളീധരന് രാഷ്ട്രീയ പാരമ്പര്യമില്ലെന്നു പറയുന്നവർ സോണിയാഗാന്ധി രാഷ്ട്രീയത്തിൽ വരണമെന്ന് മുറവിളി കൂട്ടുന്നു. സോണിയയ്ക്ക് എന്തു രാഷ്ട്രീയ പാരമ്പര്യമാണുള്ളത്? മുരളീധരന് കഴിവില്ലായിരുന്നുവെങ്കിൽ രണ്ടുതവണ കോഴിക്കോട്ടുനിന്നും തിരഞ്ഞെടുക്കപ്പെടുമായിരുന്നോ? രാഷ്ട്രീയ പാരമ്പര്യം തീരെയില്ലാത്ത മൻമോഹൻസിങ്ങിനെ വരെ നേതാവായി അംഗീകരിക്കുന്നവർക്ക് മുരളീധരനെ കുററപ്പെടുത്താൻ എന്താണ് യോഗ്യത?

**മിത്രാനന്ദൻ മമ്പററ**
**കോറോംസെൻട്രൽ**
**പയ്യന്നൂർ–670307.**

## അദ്ധ്യാപകർ മുൻകൈയെടുക്കണം

ശ്രീ.സി.ആർ.പ്രസാദ് 981–ാം ലക്കം എഴുതിയ 'ഇരുട്ടിലേക്ക് നയിക്കുന്ന വെളിച്ചം' എന്ന ലേഖനം തികച്ചും കാലോചിതമായിരുന്നു. നവ ഫ്യൂഡലിസത്തിൻെറ പൈശാചികതയിലേക്കു നയിക്കുന്ന ഇന്നത്തെ, പരിഷ്കാരമെന്ന് അവകാശപ്പെടുന്ന പൊങ്ങച്ചത്തിൻെറ അതിപ്രസരത്തെ നാമേവരും ഭയപ്പെടേണ്ടിയിരിക്കുന്നു. സ്വകാര്യസ്കൂളുകളാണ് ഉത്തമ വിദ്യാഭ്യാസത്തിൻെറ കേന്ദ്രം എന്ന ധാരണ വളർത്തിയെടുക്കാൻ നമ്മുടെ നാട്ടിലെ സർക്കാർ സ്കൂളുകളുടെ ശോച്യാവസ്ഥ തന്നെയാണ് കാരണം. പിന്നെ സർക്കാറിൻെറ അവഗണനയും. വിജയനിലവാരം സർക്കാർ സ്ക്ളുകളിൽ കുറഞ്ഞുപോകുന്നതിൻെറ ഉത്തരവാദിത്വത്തിൽനിന്നും അദ്ധ്യാപകരൻേറയും ചിരുതയുടേയും മക്കൾ അപകർഷതാബോധത്തിൽനിന്നും ഉണർവിൻെറ ലോകത്തേക്ക് കടന്നുവരാൻ സർക്കാർ സ്കൂളുകളിലെ അദ്ധ്യാപകരാണ് മുൻകൈയെടുത്ത് സമൂഹമനസ്സാക്ഷിയെ ഉണർത്തേണ്ടത്.

**പോത്ത വർഗീസ്**
**ഊരത്തുംകുടിയിൽ**
**പാലമററം.**

## ദേവനെ അടുത്തറിഞ്ഞു

ബഹുമുഖ പ്രതിഭയായ ശ്രീ.എം.വി.ദേവനെക്കുറിച്ചുള്ള ലേഖനം വളരെയേറെ ശ്രദ്ധേയമായിരുന്നു. ജീവിതം കലയ്ക്കുവേണ്ടി സമർപ്പിച്ച ദേവൻെറ പ്രവർത്തനമണ്ഡലങ്ങളെ അടുത്തറിയാനും മനസ്സിലാക്കാനും പ്രസ്തുത ലേഖനത്തിലൂടെ കഴിഞ്ഞിട്ടുണ്ട്.

മററു വാരികകളിൽനിന്നും വ്യത്യസ്തമായി വൈവിദ്ധ്യമാർന്ന വിഭവങ്ങളുമായി എത്തുന്ന കലാകൗമുദി അഭിനന്ദനമർഹിക്കുന്നു. സാംസ്കാരിക രംഗത്തെയും, രാഷ്ട്രീയ രംഗത്തെയും മൂല്യച്യുതിക്കു നേരെ ശക്തമായി പ്രതികരിക്കുന്ന കലാകൗമുദിക്ക് ഒരു വായനക്കാരൻെറ വിനയം നിറഞ്ഞ ഭാവുകങ്ങൾ.

**രാജ, പാലത്തായി**
**പി.ഒ. കടവത്തൂർ.**



# ഇന്ദിരാഗാന്ധി ചിരിച്ചിട്ടെന്ത്?

സ്ററാഫ് ലേഖകൻ



**എൻ**.ടി.രാമറാവുവിൻെറ രാഷ്ട്രീയ ജീവിതത്തിൻെറ തുടക്കത്തിലൊരുനാൾ കർണ്ണ കുണ്ഡലം ധരിച്ച് ഏതാണ്ടൊരു അർദ്ധനാരീശ്വര വേഷത്തിൽ പ്രത്യക്ഷപ്പെട്ട രാമറാവുവിനെ കണ്ട മാത്രയിൽ തൻെറ ഉള്ളിൽ വിരിഞ്ഞ ചിരിയെ സാരിത്തലപ്പുകൊണ്ട് മറച്ചുപിടിച്ചു ഇന്ദിരാഗാന്ധി. രാമറാവു ഇന്ദിരയുടെ ചിരി കണ്ടില്ല; കണ്ടാലും അദ്ദേഹത്തിനതിൽ ലജ്ജ തോന്നുകയില്ല. ഇന്ദിരയുടെ അന്നത്തെ ആ ചിരി ഇന്ത്യയിലെ ജനങ്ങൾക്കും രാമറാവുവിൻെറ ചിത്രങ്ങൾ കണ്ട് ചിരിക്കേണ്ടിവന്നു. ജനങ്ങളുടെ ആ ചിരിക്കിടയിലൂടെതന്നെ രാമറാവു ഒരു രാഷ്ട്രീയ ദൈവമായി വളർന്നുവരികയാണുണ്ടായത്.



രേണുകാചൗധരി

വി.പി.സിംഗിൻെറ നല്ല നാളുകളിൽ ഇന്ത്യയിലെ കോൺഗ്രസ്സ് വിരുദ്ധ രാഷ്ട്രീയത്തിൻെറ പാളയത്തിലേക്കു കടന്നുവന്ന രാഷ്ട്രീയ സങ്കല്പങ്ങളൊന്നുമില്ലാത്ത രാമറാവു മേലാകെ പട്ടിൽ പൊതിഞ്ഞും കാതിൽ കടുക്കനിട്ടും ദേശീയ രാഷ്ട്രീയത്തിലൂടെയും ഓടിനടന്നു. ഇന്ന് രാമറാവുവിൻെറ മുമ്പിൽ ദേശീയമുന്നണിയെന്ന ആ വലിയ സ്വപ്നത്തിൻെറ ഒരു തരിപോലുമില്ല; ദേശീയ മുന്നണിതന്നെയും മൺമറഞ്ഞു. ദേശീയ മുന്നണി ഇന്ത്യയിൽ ബാക്കിയാക്കിയത് വി.പി.സിംഗ് എന്ന ഒരു വേദന മാത്രമാണ്. മഹത്തായ പരാജയം ഏററുവാങ്ങി ഇന്ത്യയുടെ ചരിത്ര പുസ്തകത്തിലേക്ക് കയറാനുള്ള വേദനാനിർഭരമായ ഏതാനും വരികളായി മാറിക്കൊണ്ടിരിക്കുകയാണല്ലോ വിശ്വനാഥ് പ്രതാപ്സിംഗ്. ദേശീയമുന്നണിയിലെ സ്വപ്നജീവികളായ സോഷ്യലിസ്ററ് ഈഗോയിസ്ററുകൾ തമ്മിലടിച്ചുതകർന്ന് വീണുകിടക്കാൻ മണ്ണുപോലുമില്ലാതെ അന്തരീക്ഷത്തിലൊഴുകുകയാണ്. കരുണാനിധിയുടെ രാഷ്ട്രീയ ജീവിതത്തിനു മുമ്പിൽ വീണ കറുത്ത തിരശ്ശീല ഇനി ഉയരുമെന്നും തോന്നുന്നില്ല. പക്ഷേ രാമറാവു അന്തിമമായി വീണുപോയിട്ടില്ല. തൻെറ വിലക്ഷണമായ അനേകം പ്രകടനങ്ങൾക്കും വീഴ്ചകൾക്കും രാമറാവു വീണ്ടും തിരിച്ചുവരികയാണ്. കോൺഗ്രസ്സിലെ പാളയപ്പട സഹിക്കവയ്യാതായ ജനങ്ങൾ രാമറാവുവിനെ തിരിച്ചു വിളിക്കുമോ? ആന്ധ്ര തന്നെ തിരിച്ചുവിളിക്കുമെന്നുതന്നെയാണ് രാമറാവു വിശ്വസിക്കുന്നത്. രാമറാവുവിൻെറ രഥം ഒരുങ്ങുകയാണ്. രാഷ്ട്രീയം രാമറാവുവിന് ഒരു താന്ത്രിക് വിദ്യയാണ്. ആ വിദ്യയെ അതിജീവിക്കാൻ കോൺഗ്രസ്സിനാവില്ല.

> **രാ**മറാവുവിൻെറ ജനലക്ഷങ്ങളിൽ വലിയൊരു വിഭാഗം സ്ത്രീകളാണ്. മഹിളകൾ തന്നെ കൈയൊഴിയുമോ എന്നു ഭയപ്പെടുന്നുണ്ട് രാമറാവു. സ്ത്രീ എൻ.ടി.ആറിന് സീതയും വൃന്ദാവന രാധികയും ഗൃഹലക്ഷ്മിയും ഗൃഹദീപവുമൊക്കെയാണ്.

രാഷ്ട്രീയത്തിലേക്ക് കടന്നുവരാനുള്ള രാമറാവുവിൻെറ ആദ്യ പ്രചോദനം എം.ജി.രാമചന്ദ്രനായിരുന്നിരിക്കണം. പക്ഷേ എം.ജി.ആറിൻെറ പ്രവർത്തനശൈലിയോ കർമ്മധീരതയോ എൻ.ടി.രാമറാവുവിനുണ്ടായിരുന്നില്ല. എം.ജി.രാമചന്ദ്രൻ ഒരിക്കലും രാഷ്ട്രീയത്തിൽ പരിഹാസ്യനായിരുന്നിട്ടില്ല. അദ്ദേഹത്തെ നോക്കി ആർക്കും ഒരിക്കലും ചിരിക്കേണ്ടിവന്നിട്ടില്ല. ഇരുവരുടെയും പഴയ തൊഴിൽ സിനിമാഭിനയമായിരുന്നുവെന്നതൊഴിച്ചാൽ എം.ജി.ആറിനോട് നേരിയൊരു സാമ്യംപോലും കണ്ടെത്താനാവില്ല രാമറാവുവിന്. തമിഴ്നാട്ടിൽ ആഴത്തിൽ വേരും ദക്ഷിണേന്ത്യയിലെ അബ്രാഹ്മണ രാഷ്ട്രീയത്തിൻെറ ചരിത്രപൈതൃകവുമുള്ള നേതാവായിരുന്നു എം.ജി.ആർ. എം.ജി.ആറിനുണ്ടായിരുന്ന പ്രതിബദ്ധതകളൊന്നും രാമറാവുവിനുണ്ടായിരുന്നില്ല. രാമറാവുവിൻെറ തെലുങ്കുദേശം എന്ന പാർട്ടി രാമറാവുവിൻെറ സിനിമാ ഇമേജ് കൊണ്ടുണ്ടാക്കിയതാണ്.

## ജനങ്ങളെ മടുപ്പിച്ച വേഷം

**വ**ളരെ വേഗം രാമറാവു ജനങ്ങളെ മടുപ്പിച്ചു. രാമറാവു കെട്ടിയാടിയ ശ്രീരാമനും ശ്രീകൃഷ്ണനുമൊക്കെ ജനങ്ങളുടെ മനസ്സിൽ നിന്നു മാഞ്ഞുപോവുകയും ചെയ്തു. തെലുങ്കുദേശത്തിലരങ്ങേറിയ മക്കൾ–മരുമക്കൾ രാഷ്ട്രീയം രാമറാവുവിനുപോലും താങ്ങാനായില്ല. നേതാക്കളുടെ ഉൾപ്പോര് ജനങ്ങളെ നിരാശരാക്കി. ഇന്നും തെലുങ്കുദേശം പാർട്ടിയിൽ രാമറാവുവിനെ വെറുക്കുന്നവരുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ മക്കളും മരുമക്കളുമുണ്ട്. ഇവരിൽനിന്ന് തൻെറ രാഷ്ട്രീയാനന്തരവകാശിയെ കണ്ടെത്താൻ രാമറാവു തയ്യാറായില്ല. രാമറാവുവിൻെറ രാഷ്ട്രീയ ശൈലിയും ജീവിതശൈലിയും രാഷ്ട്രീയത്തിൽ അറിവുള്ള നേതാക്കൾക്ക് ഉൾക്കൊള്ളാൻ കഴിയുന്നതായിരുന്നില്ല. ജനപിന്തുണയുള്ള നേതാക്കളെ രാമറാവു ഇഷ്ടപ്പെട്ടതുമില്ല. പേരിനെങ്കിലും അപരിഷ്കൃതമായ ഒരുതരം കാഡർ പാർട്ടിയിൽ രാമറാവു വിശ്വസിക്കുന്നുണ്ട്; പക്ഷേ താനൊഴിച്ചുള്ള തെലുങ്കുദേശത്തിൻെറ നേതാക്കളിൽ രാമറാവു അശേഷം വിശ്വസിക്കുന്നില്ല. പഴയൊരു ലോഹ്യാശിഷ്യനും അല്പസ്വല്പം കേമനുമായ ഉപേന്ദ്രയുമായി രാമറാവു തെററിപ്പിരിഞ്ഞത് ഈ വിലക്ഷണ വിശ്വാസത്തിൻെറ അടിസ്ഥാനത്തിലാണ്. തെലുങ്കുദേശത്തിൻെറ ആദ്യനാളുകളിൽ ഉപേന്ദ്രയും രാമോജിറാവുവുമായിരുന്നു പാർട്ടിയുടെ ബുദ്ധികേന്ദ്രങ്ങളായി പ്രവർത്തിച്ചിരുന്നത്. രാ

ഷ്ട്രീയത്തിന് ധൈഷണികമോ ധാർമ്മികമോ ആയ തലങ്ങളുണ്ടെന്ന വിശ്വാസക്കാരനല്ല രാമറാവു. അദ്ദേഹം മന്ത്രതന്ത്രാദികളുടെയും വേഷങ്ങളുടെയും ഉപാസകനാണ്.

രാമറാവുവിന്റെ ജനലക്ഷങ്ങളിൽ വലിയൊരു വിഭാഗം സ്ത്രീകളാണ്. മഹിളകൾ തന്നെ കൈയൊഴിയുമോ എന്നു ഭയപ്പെടുന്നുണ്ട് രാമറാവു. സ്ത്രീ എൻ.ടി.ആറിന് സീതയും വൃന്ദാവന രാധികയും ഗൃഹലക്ഷ്മിയും ഗൃഹദീപവുമൊക്കെയാണ്. ആധുനികമായ സ്ത്രീസങ്കല്പങ്ങളോ സ്ത്രീവിമോചനത്തിന്റെ ആശയങ്ങളോ ഉള്ളവരൊന്നുമല്ല തെലുങ്കുദേശത്തിന്റെ കാഡറിസത്തിൽപ്പെട്ട സ്ത്രീകൾ. അവർ നേതാവിന്റെ ഉരുളുന്ന തേരിനു പിറകേ അണിയണിയായി നീങ്ങുന്ന വൃന്ദാവന രാധികമാരും ഗൃഹദീപങ്ങളും മാത്രമാണ്. പക്ഷേ പണ്ടത്തെപ്പോലെ കാടിളക്കാൻ കഴിയുന്ന ഒരു പെൺപട ഇന്ന് രാമറാവുവിന്റെ പിന്നിലില്ല. സ്ത്രീകൾ രാമറാവുവിന് ഭാഗ്യചിഹ്നങ്ങളാണ്. ആ ഭാഗ്യചിഹ്നങ്ങളിലെ നക്ഷത്രമായിട്ടാണ് പുതിയ ഭാര്യ ലക്ഷ്മീപാർവതിയെ അദ്ദേഹം കരുതുന്നത്. ആ നക്ഷത്രശോഭയിലേക്ക് പുതിയ മഹിളാശക്തി തിരയടിച്ചെത്തുമെന്ന് രാമറാവു കരുതുന്നു. രാമറാവുവിന്റെ രാമനും കൃഷ്ണനും ഏററവും പുതിയ തലമുറയിൽപ്പെട്ട സ്ത്രീകളുടെ മനസ്സിലില്ല. ഈ അറിവാണ് രാമറാവുവിനെ കല്യാണത്തിലേക്കു നയിച്ചത്. തന്റെ ജീവചരിത്രമെഴുതാൻ വന്ന മറെറാരാളുടെ ഭാര്യയായിരുന്ന ലക്ഷ്മീപാർവതിയെ രാമറാവു വേളികഴിച്ചത് തികഞ്ഞ ലക്ഷ്യങ്ങളോടെയാണ്. രാമറാവുവിന്റെ സ്റൈറൽ അങ്ങനെയാണ്. തെലുങ്കുദേശ മഹിളകളെ ലക്ഷ്മീപാർവതിയുടെ കുടക്കീഴിൽ നിർത്തണം. രാമറാവുവും ലക്ഷ്മീപാർവതിയും ഇന്ന് തെലുങ്കുദേശത്തിന്റെ അംഗീകാരമുള്ള സമ്പൂർണ്ണ ദമ്പതികളാണ്. ഇന്ദിരാഗാന്ധി ഇന്നുണ്ടായിരുന്നെങ്കിൽ രാമറാവു-ലക്ഷ്മീ പാർവതി ദമ്പതികളുടെ കല്യാണ ഫോട്ടോയിലേക്കു നോക്കി ചിരിക്കുമായിരുന്നു. പക്ഷേ ഇന്ദിരാഗാന്ധി അങ്ങനെ ചിരിക്കുന്നതിലൊന്നും കാര്യമില്ല. ഏതു മാർഗ്ഗവും ഏതു വേഷവും ഏതു തന്ത്രവും തിരഞ്ഞെടുക്കുന്നയാളാണ് രാമറാവു. കല്യാണഫോട്ടോയിലല്ല രാമറാവുവും ലക്ഷ്മീ പാർവതിയും നിറഞ്ഞു നിൽക്കാൻ പോകുന്നത്. ആ കല്യാണഫോട്ടോയിൽനിന്ന് ലക്ഷ്മീപാർവതിയെ രാമറാവു വരാനിരിക്കുന്ന തിരഞ്ഞെടുപ്പിന്റെ ജനമദ്ധ്യത്തിലേക്കിറക്കിവിടും.

ലക്ഷ്മീപാർവതി ഭാഗ്യവതിയാണ്. രാമറാവുവിന്റെ ജീവിതത്തിലേക്കു വച്ച വലതുകാൽ ഒരു നാടിന്റെ ഹൃദയം ഏററുവാങ്ങാൻ പോകുന്നു. വരുന്ന തിരഞ്ഞെടുപ്പോടുകൂടി ലക്ഷ്മീപാർവതിയെ തന്റെ പിൻഗാമിയായി തെലുങ്കുദേശത്തിൽ രാമറാവു പ്രതിഷ്ഠിക്കുകതന്നെ ചെയ്യും. രാമറാവുവിനുശേഷം തെലുങ്കുദേശത്തിന്റെ നേതാവായിത്തീരാൻ പോകുന്ന, തെലുങ്കരുടെ 'അമ്മയാറാ'കാൻ



ലക്ഷ്മി പാർവ്വതിയും എൻ.ടി.ആറും

പോകുന്ന ലക്ഷ്മീപാർവതി അനുഷ്ഠിച്ച ഏക ത്യാഗം തന്റെ ഭർത്താവിനെ ഉപേക്ഷിച്ച് രാമറാവുവിന്റെ സഹധർമ്മിണിയായിത്തീർന്നുവെന്നതുമാത്രമാണ്. തങ്ങളുടെ നേതാവിനുവേണ്ടി ലക്ഷ്മീപാർവതി അനുഷ്ഠിച്ച ത്യാഗത്തിന് തെലുങ്കുദേശം കൊടുക്കേണ്ടിവന്ന വിലയെക്കുറിച്ചോർത്തും ഇന്ദിരാഗാന്ധിയുണ്ടായിരുന്നെങ്കിൽ ചിരിക്കുമായിരുന്നു.

## പെൺ പോരാട്ടം

തെലുങ്കുദേശം പാർട്ടിയിലെ ഏററവും ഒടുവിലത്തെ രാഷ്ട്രീയ സംഭവം ഒരു പെൺപോരാണ്. ഈ പെൺപോരു തുടങ്ങിയിട്ട് കുറേമാസങ്ങളായി. രേണുകാചൗധരിയും ലക്ഷ്മീപാർവതിയും തമ്മിലുള്ള ഈ പെൺപോരു തുടങ്ങിയിട്ട് കുറേ മാസങ്ങളായി. രേണുകാചൗധരിയും ലക്ഷ്മീപാർവതിയും തമ്മിലുള്ള ഈ പെൺപോര് രാമറാവു നേരിട്ടത് രേണുകാചൗധരിയെ പുറത്താക്കിക്കൊണ്ടാണ്. രേണുകയുടെ പോര് ലക്ഷ്മിയുമായിട്ടാണെങ്കിലും ലോകസമക്ഷം രേണുക പുറത്തുപോയത് രേണുകാ-ലക്ഷ്മീ യുദ്ധത്തിന്റെ പേരിലല്ല. അവിടെയും രാമറാവു തന്റെ താന്ത്രിക് വിദ്യകൾ പ്രയോഗിച്ചു: തലമുതിർന്ന ചില നേതാക്കളെ രേണുകയ്ക്കെതിരേ ഇളക്കിവിട്ടു. രേണുക അവരെയൊക്കെ തെറി വിളിക്കുകയും ചെയ്തു. അവരോട് മാപ്പു പറയാൻ രാമറാവു രേണുകയ്ക്ക് ഉത്തരവിട്ടു. രേണുക അതനുസരിച്ചില്ല. തെലുങ്കുദേശത്തിലെ തിളപ്പുള്ള സുന്ദരിയാണ് മാഡം. മാഡത്തിന്റെ രൂപഭാവവും ശബ്ദയുദ്ധവും ഡൽഹിക്കുപോലും സുപരിചിതമാണ്. ഒരുമ്പെട്ട നാവ്, ആകർഷകമായ സൗന്ദര്യം, മഹിളകളുടെ ആരാധനാപാത്രം, എതിരാളികൾപോലും ആശിക്കുന്ന തിളക്കമാർന്ന മൂർച്ചര. പക്ഷേ, ഇങ്ങനെയെല്ലാമുള്ള രേണുകയെ ലക്ഷ്മീപാർവതിക്കിഷ്ടമല്ല. ലക്ഷ്മീപാർവതിക്ക് തന്നോട് കടുത്ത അസൂയയാണെന്ന് രേണുക നേരത്തേ പാർട്ടി വൃത്തങ്ങളിൽ പറഞ്ഞുതുടങ്ങിയിരുന്നു.

## ലക്ഷ്മീപാർവതിക്കെതിരെ

ലക്ഷ്മീപാർവതിക്ക് രേണുക കൈയടക്കി വച്ചിരിക്കുന്ന തെലുങ്കുദേശ മഹിളകളുടെ നേതാവാകണം. രേണുക തടസ്സമാണ്. രേണുകയെ തന്റെ പിന്നിലല്ലാതെ മുന്നിലിനി നടത്തിക്കൂടാ. രാമറാവുവിന്റെ സഹധർമ്മിണി സ്ഥാനത്തു നിന്നുകൊണ്ട് രേണുകയ്ക്കെതിരേ വളരെ വേഗം ശക്തിയാർജ്ജിക്കാൻ ലക്ഷ്മീപാർവതിക്ക് കഴിഞ്ഞു. തന്റെ പുതിയ ഭാര്യയെ അംഗീകരിക്കാത്തവരെ രാമറാവുവും വെറുത്തുതുടങ്ങി. നേതാക്കൾ ലക്ഷ്മീ പാർവതിക്കു ചുററും ഓടിക്കൂടി. മഹിളായോഗങ്ങളുടെ പ്ളാററ് ഫോറങ്ങളിൽ നിന്ന് രേണുകാ-ലക്ഷ്മീയുദ്ധം തുടങ്ങി. അങ്ങനെയുള്ള കൊച്ചു കൊച്ചു യുദ്ധങ്ങളിൽ കാഞ്ചീപുരം പട്ടിൽ പൊതിഞ്ഞ ലക്ഷ്മീ പാർവതിയുടെ മുമ്പിൽ തോററുതുടങ്ങി.

രേണുകയുടെ ഗ്ളാമർ തകർക്കാൻവേണ്ടി ലക്ഷ്മീപാർവതി ആവിഷ്കരിച്ച കുതന്ത്രങ്ങളുടെ വിജയമാണ് രേണുകയെ പാർട്ടിയിൽ നിന്നു വലിച്ചെറിയാൻ കഴിഞ്ഞത്. രേണുകയ്ക്ക് ജനങ്ങളുടെ ഇടയിലുള്ള വർദ്ധിച്ച സ്വാധീനവും ഗ്ളാമറും രാമറാവുവിനെയും അലട്ടുന്ന ഒരു വിഷയമായിരുന്നു. നേതാവാകുകയെന്ന ലക്ഷ്മീ പാർവതിയുടെ രാഷ്ട്രീയ മോഹം കൂടിയായപ്പോൾ രാമറാവു രേണുകയെ ഒതുക്കാൻതന്നെ തീരുമാനിച്ചു. രേണുകയുടെ ശക്തി അവരുടെ എങ്ങോട്ടും കുതിക്കുന്ന നാവാണ്. ആ നാവിലെ തീപ്പന്തത്തിനു നേരെയാണ് രാമറാവു തന്റെ മാന്ത്രിക-താന്ത്രിക് നീതിബോധം കൊണ്ടാഞ്ഞുവീശിയത്. പാർട്ടിയുടെ ഉന്നതനേതാക്കന്മാരെ അസഭ്യശൈലിയിൽ ശകാരിച്ചു എന്നതാണല്ലോ രേണുക ചെയ്ത കുററം. ലക്ഷ്മീ പാർവതി രംഗപ്രവേശം ചെയ്യുന്നതിനു മുമ്പൊക്കെ രേണുകയുടെ വായിലെ അസഭ്യശൈലി തെലുങ്കുദേശത്തിന്റെ മുതൽക്കൂട്ടായിരുന്നു. രേണുകയുടെ പ്രസംഗങ്ങൾക്കിടയിലെ തെറിപ്രയോഗങ്ങളും നിയന്ത്രണമില്ലാത്ത ശൈലിയും പാർട്ടിയിലേക്ക് ആളെ കൂട്ടുകയും പാർട്ടിക്ക് നവോന്മേഷം പകരുകയും ചെയ്തിട്ടുണ്ട്. രേണുകയുടെ സ്വാധീനവും നാവും തെലുങ്കുദേശം പ്രയോജനപ്പെടുത്തുമ്പോഴും ഇത് പുരയ്ക്കുമേൽ ചായുന്ന മരമാണെന്ന് രാമറാവുവിനറിയാമായിരുന്നു. ആ മരം വെട്ടിവീഴ്ത്താൻ പററിയ സന്ദർഭം കാത്തിരിക്കുകയായിരുന്നു രാമറാവു.

രാമറാവുവിന്റെ വാർദ്ധക്യത്തിലെ കല്യാണം ഇഷ്ടപ്പെടാത്ത നിരവധി നേതാക്കളും അനുയായികളുമുണ്ട് തെലുങ്കുദേശം പാർട്ടിയിൽ. അവരുടെ വികാരവും അമർഷവും പരസ്യമായി പങ്കിട്ടു രേണുകാചൗധരി. രാമറാവുവിന്റെ കല്യാണക്കാലത്തുതന്നെ ലക്ഷ്മീപാർവതിയുമായി രേണുക ഇടഞ്ഞു. ദുഃഖിതനായ രാമറാവു നേതാക്കളോടും അനുയായികളോടും പറഞ്ഞു-വൃദ്ധനായ എന്നെ പരിചരിക്കാനും കഞ്ഞിവച്ചുതരാനുമാണ് ലക്ഷ്മീപാർവതിയെ ഞാൻ കല്യാണം കഴിച്ചത്.

രേണുകമാത്രം ഇത് ചെവിക്കൊള്ളുന്നില്ല എന്ന് രാമറാവു ലക്ഷ്മീപാർവതി ദമ്പതികൾക്ക് മനസ്സിലായി. രാമറാവുവിന്റെ വാർദ്ധക്യസഹജമായ മധുവിധുവിന്റെ നാളുകളിൽത്തന്നെ ലക്ഷ്മീപാർവതി രേണുകയ്ക്കെതിരേയുള്ള യുദ്ധം തുടങ്ങി. പാർട്ടി നേതൃത്വത്തിന്റെ പിൻബലത്തോടെ ലക്ഷ്മീപാർവതി വിജയിക്കുകയും ചെയ്തു. സഹധർമ്മിണിയെ തന്റെ രാഷ്ട്രീയ പിൻഗാമിയായി സ്ഥാപിക്കാനുള്ള രാമറാവുവിന്റെ ആദ്യ പരിശ്രമം വിജയിച്ചു. സംസ്കൃതമറിയുന്ന ഈ പാർവതിയായിരിക്കും തെലുങ്കുദേശത്തിന്റെ ഭാവിയിലെ അമ്മയാർ. രേണുക മോഹിച്ചത് പാർവതി തട്ടിക്കൊണ്ടുപോയി. രണ്ടു സ്ത്രീകൾ നടത്തുന്ന പോരിനിടയിലാണ് ഇപ്പോൾ തെലുങ്കുദേശം. ഈ പോരാണ് ഇനി വരുംമാസങ്ങളിൽ തെലുങ്കുദേശത്തിന്റെ രാഷ്ട്രീയം. രണ്ടു പെണ്ണുങ്ങളുടെ പോര് താങ്ങുന്നതിനിടയിലും തെലുങ്കുദേശം പടഹമടിച്ച് മുന്നേറിക്കൊണ്ടിരിക്കുകതന്നെ ചെയ്യും.

രാമറാവുവിന്റെയും തെലുങ്കുദേശം നേതാക്കളുടെയും പല രഹസ്യങ്ങളും തന്റെ കൈവശമുണ്ടെന്നും. അതെല്ലാം പുറത്തുവിടുമെന്നും രേണുക പറയുന്നുണ്ട്. പക്ഷേ ഇതൊന്നും രാമറാവുവിനെ ബാധിക്കില്ല. മഹാതന്ത്രശാലിയായ രാമറാവു ലജ്ജിക്കാനും പശ്ചാത്തപിക്കാനും അറിഞ്ഞുകൂടാത്ത നേതാവാണ്. രേണുകയ്ക്ക് നഷ്ടപ്പെട്ടത് നഷ്ടപ്പെട്ടതുതന്നെ. രേണുകയ്ക്ക് ആന്ധ്രയിലെ രാഷ്ട്രീയത്തിൽ നഷ്ടപ്പെട്ടത് നരസിംഹ റാവുവിനോ കാൻഷിറാമിനോ തിരിച്ചുകൊടുക്കാൻ കഴിയില്ല. രേണുകയുടെ നാവിലെ വികട സരസ്വതിയെ മറെറാരു കക്ഷിക്കും താങ്ങാനുമാവില്ല.

രാമറാവു അതിശക്തമായിത്തന്നെ തിരിച്ചുവരാനാണ് സാദ്ധ്യത. തെലുങ്കുദേശവും രാമറാവുവും ഈ തിരിച്ചുവരവ് പൂർണ്ണമായും വിശ്വസിക്കുന്നുണ്ട്. ആ നിലയ്ക്ക് രേണുകയുടെ കൂടെ പോകാൻ ആളുകളുണ്ടാവില്ല. തെലുങ്കുദേശത്തിന് ആന്ധ്രയുടെ ഭരണമാണു വേണ്ടത്; രേണുകയല്ല.

ഇന്ദിരാഗാന്ധി സ്വർഗ്ഗത്തിലിരുന്നും രാമറാവുവിനെ നോക്കി ചിരിക്കുന്നുണ്ടാവണം. രേണുകയേയും ലക്ഷ്മീപാർവതിയേയും നോക്കി ചിരിക്കുന്നുണ്ടാവണം. ഇന്ദിരയുടെ ആ ചിരി രാഷ്ട്രീയ ശക്തിയാക്കി മാററാൻ ആന്ധ്രയിലെ കോൺഗ്രസ്സുകാർക്ക് കഴിഞ്ഞില്ല എന്ന സത്യവുമുണ്ട്;



# റാവുവിന്റെ ഡൽഹിദർബാർ ഭരണം

വത്സാമണി



രണ്ടു പ്രമുഖരുടെ ജന്മദിനാഘോഷവുമായി ഇക്കഴിഞ്ഞ ആഴ്ചയിലെ പ്രധാന വിശേഷം. മുൻ പ്രധാനമന്ത്രി വി.പി. സിംഗിന്റെയും പ്രധാനമന്ത്രി പി.വി. നരസിംഹറാവുവിന്റെയും ജന്മദിനാഘോഷങ്ങൾ. വി.പിയുടെ രാഷ്ട്രീയജീവിതത്തിന്റെ രജതജൂബിലികൂടിയായിരുന്നു ഈ മാസം. 1931 ജൂൺ 25-ന് വി.പി. സിംഗ് ജനിച്ചു. 1955 ജൂൺ 25-ന് സീതാദേവിയെ വിവാഹം കഴിച്ചു. 1969 ജൂൺ 25-ന് യു.പി നിമയസഭയിലേക്ക് അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. പിളർപ്പുകൾക്കും ചേരിമാററലുകൾക്കും ഇടയ്ക്കുകിടന്ന് ജനതാദൾ ഞെരിപൊരികൊള്ളുന്നതിനാൽ വി.പി. സിംഗ് ജന്മദിനം കൊണ്ടാടാൻ ആർക്കും സാവകാശം കിട്ടിയിരുന്നില്ല. എന്നാൽ നരസിംഹറാവുവിന്റെ ജന്മദിനാഘോഷങ്ങൾ അക്ഷരാർത്ഥത്തിൽ ഒരു ആഘോഷംതന്നെയായിരുന്നു. ജൂൺ 29. കണ്ണുമിഴിച്ചതു കൊടിതോരണങ്ങൾകൊണ്ട് അലങ്കരിച്ച ഡൽഹിയെ കണികണ്ടുകൊണ്ടാണ്. കൊണാട്ട് പ്ളേസിൽ റാവുവിന്റെ കൂററൻ കട്ടൗട്ട്. എങ്ങും പോസ്ററുകളും ബാനറുകളും. ജൂൺ 21-നായിരുന്നല്ലോ റാവു മന്ത്രിസഭയുടെ മൂന്നാം വാർഷികം. ഭരണനേട്ടങ്ങൾ വിളമ്പാനും ജന്മദിനാഘോഷം ഒരവസരമായി. ഡൽഹി പി.സി.സിയായിരുന്നു ആഘോഷങ്ങൾ നടത്തിയത്. 'പാവപ്പെട്ടവന്റെ ദിവസ'മെന്ന പേരിട്ട് റാവുവിന്റെ ജന്മദിനം കൊണ്ടാടാൻ ലക്ഷക്കണക്കിനു രൂപ ചെലവാക്കിയത് ഒരു വിരോധാഭാസമായി ആർ.കെ. ധവാനും, പുതിയ രാഷ്ട്രീയ താരമായ ബ്രിജ് മോഹൻ ബാവയുമായിരുന്നു ഈ പരിപാടികളുടെ സൂത്രധാരന്മാർ. ജന്മദിനാഘോഷങ്ങൾ അരങ്ങേറുന്നതിനായി തൽക്കൊത്താറ സ്റേറഡിയം പുതുക്കാനും പതിനായിരം ലഡ്ഡുവിനും നൂറു ടെമ്പോകൾക്കും ബസ്സുകൾക്കും വേണ്ടിവന്ന പണം ആരുടെ കൈയിൽനിന്നായിരുന്നു? ജന്മദിന രാവിലേതന്നെ പ്രധാനമന്ത്രിയുടെ ഔദ്യോഗികവസതിയിലേക്ക് ആരാധകരുടെ പ്രവാഹമായിരുന്നു. അക്ഷരാർത്ഥത്തിൽ, മുഗളസാമ്രാജ്യകാലത്തെ അനുസ്മരിപ്പിക്കുന്ന ഒരു ദർബാർതന്നെ അവിടെ അരങ്ങേറി. ഔദ്യോഗികവസതിയുടെ മുൻപിലൊരു മരത്തണലിൽ, അലസവിലസിത മന്ദസ്മേരത്തോടെ ഇരുന്ന റാവുവിന്റെ ചിത്രങ്ങൾ ഫോട്ടോഗ്രാഫർമാർ വളഞ്ഞുനിന്ന് എടുത്തുകൊണ്ടിരുന്നു. ഇതിനിടയിൽ എഴുപത്തെഴുകാരനായ സീതാറാം കേസരി പൂച്ചെണ്ടുമായെത്തി. എഴുപത്തഞ്ചുകാരനായ റാവുവിന്റെ കാലിൽ സ്പർശിച്ച് പ്രണാമം അർപ്പിച്ച കേസരിയുടെ രൂപം അതു കണ്ടുനിന്നവരൊന്നും ഒരിക്കലും മറക്കുമെന്നു തോന്നുന്നില്ല. പലരും സാഷ്ടാംഗപ്രണാമം നടത്തിയാണ് റാവുവിന് ജന്മദിനാശംസ അർപ്പിച്ചത്. ഒരു കൂസലുമില്ലാതെ അതെല്ലാം അദ്ദേഹം സ്വീകരിക്കുകയും ചെയ്തു.



നരസിംഹ റാവുവിന് ജന്മദിനാശംസ അർപ്പിക്കാൻ



# കോൺഗ്രസ് സംസ്കാരത്തിനു വീണ്ടും നന്ദി

ടി.എൻ. ഗോപകുമാർ

**ഉമ്മൻചാണ്ടി ഇന്നത്തെ സാധാരണ കോൺഗ്രസ്സ് നേതാക്കളിൽനിന്ന് കുറച്ചു വ്യത്യസ്തനായതുകൊണ്ടാണ് മന്ത്രിസ്ഥാനം രാജിവച്ചത്. പക്ഷേ പതിനാറു കൊല്ലം മുമ്പ്, ഏതാണ്ട് ഇത്തരം കാരണങ്ങളോടെ മുഖ്യമന്ത്രിസ്ഥാനം രാജിവച്ച എ.കെ.ആൻറണി അതുവഴി കൈവരിച്ചുവെന്നു വിശ്വസിക്കുന്ന കോൺഗ്രസ്സ് സംസ്കാരത്തിൻെറ പുനരുദ്ധാരണം ഇന്ന് കെ.മുരളീധരൻ എന്ന ഒരു ചെറുപ്പക്കാരൻെറ മുമ്പിൽ പുതിയ യാചനകളുമായി നില്ക്കുന്നു.**



ഞങ്ങൾ—പത്രപ്രവർത്തകരും പത്രപ്രവർത്തകരല്ലാത്ത പംക്തിക്കാരും—പൊതുവേ നന്ദിയില്ലാത്തവരാണ്. മാധ്യമങ്ങളിലൂടെ ഈ ലോകം ഞങ്ങൾ ഭരിക്കുന്നുവെന്നു വിശ്വസിക്കുന്നവരാണ്. ഞങ്ങൾ വലിയ ബുദ്ധിമാന്മാരാണെന്ന് ഉറപ്പുള്ളവരാണ്. ആ വിഷയത്തിന്മേൽ ഞങ്ങൾ സാധാരണഗതിയിൽ ഒരു ചർച്ചയും അനുവദിക്കാറുമില്ല. ''ആണോ,' കണ്ടോളാം''— ഇതാണ് ഞങ്ങളുടെ ശൈലി. പക്ഷേ, ഞങ്ങളുടെ തൊഴിൽ നടത്തിക്കൊണ്ടുപോകാൻ രാഷ്ട്രീയ നേതാക്കൾ ചെയ്യുന്ന വലിയ സഹായത്തിന് ആരെങ്കിലും ഇടയ്ക്കു നന്ദി രേഖപ്പെടുത്തണമല്ലോ. അതിനായാണ് ഈ കുറിപ്പ്. ചില വലിയ മനുഷ്യരുടെ ജീവിതകഥകൾ കൂട്ടിയിണക്കിക്കൊണ്ടുള്ള ഒരു കഥപറച്ചിൽ മാത്രമാണ് ചരിത്രം എന്നാരോ പറഞ്ഞിട്ടുണ്ട്. അതുപോലെ ചില കോൺഗ്രസ്സ് നേതാക്കളുടെ നാടകങ്ങളിലൂടെ മാത്രം തൊഴിൽ വളർച്ച നേടാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടുണ്ട്. സ്വാതന്ത്ര്യത്തിനുശേഷം അർത്ഥശൂന്യമായ ഒരു കോൺഗ്രസ്സ് ചരിത്രത്തിൻെറ അപഹാസ്യമായിത്തീർന്നിരിക്കുന്ന പുതിയ നാടകങ്ങളുടെ ഏററവുമൊടുവിലത്തെ അദ്ധ്യായം നല്കിയതിന് ഉമ്മൻചാണ്ടിക്കു നന്ദി. ആ നാടകത്തിൻെറ ഒട്ടേറെ സംവിധായകരോടും നിർമ്മാതാവായ കരുണാകരനോടും ഞങ്ങളുടെ ബാദ്ധ്യത തുടക്കത്തിൽ രേഖപ്പെടുത്തുന്നു.

ഉമ്മൻചാണ്ടി ഇന്നത്തെ സാധാരണ കോൺഗ്രസ്സു നേതാക്കളിൽനിന്നും കുറച്ചു വ്യത്യസ്തനായതുകൊണ്ടാണ് മന്ത്രിസ്ഥാനം രാജിവച്ചത്. പക്ഷേ, പതിനാറു കൊല്ലംമുമ്പ്, ഏതാണ്ട് ഇത്തരം കാരണങ്ങളോടെ മുഖ്യമന്ത്രിസ്ഥാനം രാജിവച്ച എ.കെ. ആൻറണി അതുവഴി കൈവരിച്ചുവെന്നു വിശ്വസിക്കുന്ന കോൺഗ്രസ്സ് സംസ്കാരത്തിൻെറ പുനരുദ്ധാരണം ഇന്ന് കെ. മുരളീധരൻ എന്ന ഒരു ചെറുപ്പക്കാരൻെറ മുമ്പിൽ പുതിയ യാചനകളുമായി നില്ക്കുന്നു. ഓർക്കുക, ആ ശുദ്ധീകരണ പ്രക്രിയയുണ്ടാക്കിയ പുതിയ കോൺഗ്രസ്സ് തലമുറയിലെ അംഗങ്ങളാണ് വയലാർ രവിയും വി.എം. സുധീരനും മുല്ലപ്പള്ളി രാമചന്ദ്രനും ഉമ്മൻചാണ്ടിയുമൊക്കെ.

സംശുദ്ധമായ ഒരു കോൺഗ്രസ്സ് സംസ്കാരം നിലനിർത്താനായി അന്ന് ആൻറണി നടത്തിയ സ്ഥാനത്യാഗത്തിലെ ആ ത്യാഗോജ്ജ്വലതയ്ക്ക് ഞങ്ങളുടെ പത്രപ്രവർത്തക സമൂഹത്തിനുള്ള കടപ്പാട് ചെറുതല്ല. കടപ്പാട് കൂടുതൽ ഉണ്ടാകേണ്ടിയിരുന്ന വയലാർ രവി പിന്നീട് ആൻറണിയെ, കോൺഗ്രസ്സ് എന്ന രാഷ്ട്രീയകക്ഷിയിൽ മാത്രം നാം കാണുന്ന ''സംശുദ്ധമായ ജനാധിപത്യപ്രക്രിയ''യിലൂടെ പരാജയപ്പെടുത്തിയപ്പോൾ ഞങ്ങളുടെ തൊഴിലിന് കൂടുതൽ അർത്ഥങ്ങളുണ്ടായി!

ആൻറണിതന്നെ പിന്നീടു ഞങ്ങൾക്കായി നാടകീയമായ മുഹൂർത്തങ്ങൾ കാഴ്ചവച്ചു; ദൽഹിയിലും കേരളത്തിലും. ഇന്നും ഞങ്ങളെ കോരിത്തരിപ്പിക്കുന്നത് മുരളിക്ക് കോഴിക്കോട്ടു സ്ഥാനാർത്ഥിത്വം ഉറപ്പാക്കിയതിനുശേഷം കരുണാകരനും ആൻറണിയും ദൽഹിയിൽ ആലിംഗനബദ്ധരായ ആ നിമിഷമാണ്. കോൺഗ്രസ്സ് സംസ്കാരത്തിൻെറ, കേരളത്തിൽനിന്നുള്ള വീക്ഷണകോണിൽ, ഒരു ചരിത്രസന്ധിയായി അതുകണ്ടു. ഞങ്ങൾ വിനീതരായി. ഈ നല്ല മനുഷ്യർക്കിടയിൽ കുഴപ്പമുണ്ടാക്കാൻ ശ്രമിക്കുന്നത് തെറെറന്നു കരുതിയ ഞങ്ങളിൽച്ചിലർക്കു കുററബോധമുണ്ടായി. അന്ന്, ദൽഹിയിൽ എ.കെ. ആൻറണി എന്ന പേരിന് പുതിയ പര്യായങ്ങളുണ്ടാക്കിയ നേതാക്കളോടും, ആ പര്യായപദങ്ങൾ ഞങ്ങൾക്ക് ഉപയോഗിക്കാനായില്ലെങ്കിലും ഞങ്ങൾക്കു നന്ദിയുണ്ട്.

കരുണാകരൻെറ ശൈലിയെ തൊഴിൽപരമായ നിർബ്ബന്ധംകൊണ്ടു വിമർശിച്ചു ഞങ്ങൾ വീണ്ടും കഴിയുമ്പോഴാണ് ഐക്യചർച്ചകളുടെ പ്രവാഹമുണ്ടാകുന്നത്. 'ഐക്യം' എന്ന മുദ്രാവാക്യം നല്കുന്ന ആശ്വാസത്തിൽ വീണ്ടും കരുണാകരനും ആൻറണിയും ത്യാഗോജ്ജ്വലരായി നിന്നപ്പോൾ ആ ഉന്മേഷം പുതിയ കോൺഗ്രസ്സ് തലമുറയ്ക്കു പകർന്നു ഞങ്ങൾ നിശ്ശബ്ദരായി. തൊഴിലിനു തടസ്സമുണ്ടാകുകയാണോ എന്നു ഞങ്ങളിൽച്ചിലർ പരിഭ്രാന്തരായപ്പോൾ, വളരെ നന്ദിയോടെ സ്മരിക്കട്ടെ, ജി. കാർത്തികേയനും രമേശ് ചെന്നിത്തലയും ഞങ്ങളുടെ സഹായത്തിനെത്തി. 'തിരുത്തൽവാദികൾ' ഞങ്ങളെ നാലുമാസമെങ്കിലും നന്നായി സഹായിച്ചുവെന്നു പറഞ്ഞില്ലെങ്കിൽ അത് അസത്യമാകും.

അതിനുശേഷമുണ്ടായ ഒരു കാലഘട്ടത്തിൽ മറുഭാഗത്തുനിന്ന് ഗൗരിയമ്മയും ഇബ്രാഹിം സുലൈമാൻ സേട്ടും സഹായിച്ചിരുന്നില്ലെങ്കിൽ ഞങ്ങളുടെ സ്ഥിതിയാകെ കുഴപ്പമായേനേ. ഒററപ്പാലം, ഗുരുവായൂർ ഉപതിരഞ്ഞെടുപ്പുകൾകൂടിയില്ലായിരുന്നെങ്കിൽ ഞങ്ങളാകെ കുഴങ്ങിയേനേ. പക്ഷേ, കോൺഗ്രസ്സ് സംസ്കാരത്തിൽ പൂർണ്ണമായും വിശ്വാസമർപ്പിച്ച് ഞങ്ങൾ തൊഴിൽ തുടർന്നു. (അതിലേറെ ഭംഗി കരുണാകരനിലും ആൻറണിയിലും വിശ്വാസമർപ്പിച്ചുവെന്നു പറയുകയായിരിക്കും.)

ഇല്ല, ഒന്നും നടക്കില്ല എന്നു ഞങ്ങൾ പേടിച്ചു തുടങ്ങിയപ്പോഴാണ് രാജ്യസഭാ

ശേഷം 56-ാം പേജിൽ





# എവിടെപ്പോയി ആ കിളിയൊച്ചകൾ

സലാം കാരശ്ശേരി



പഴയ റബ്ബർ മരങ്ങൾ മുറിച്ചു മാററിയിട്ടുണ്ട്... പുതുതായി കുഴികൾ എടുക്കണം. ലൈൻ അടിച്ചുകഴിഞ്ഞതാണ്. കരാറുകാരും കൂലിക്കാരുമായി ജോലിക്കാർ ഏറെയുണ്ട്.

എസ്റ്റേറ്റ് ബംഗ്ളാവിലെത്തി. അവിടെ ജോലിക്കാരും എസ്റ്റേറ്റ് സൂപ്രണ്ടും തമ്മിൽ എന്തോ ഒരു കുശുകുശുപ്പ്?

പണിയായുധങ്ങൾ റിപ്പയർ ചെയ്തുകിട്ടണം. അങ്ങാടിയിലെ 'ഇൻഡസ്ട്രിയൽ വർക്ക് ഷോപ്പ്' സമരത്തിലാണ്.

കൊല്ലൻ (കരുവാൻ) ഇവരൊക്കെ എവിടെ? പഴയ ആലകൾ എവിടെ?

കളത്തിലേക്ക് ഇറങ്ങിച്ചെന്നു. അവിടെ മെതിയും അളവും തകൃതിയായി നടക്കുകയാണ്. ഒരാഴ്ച മുമ്പ് കഴിയേണ്ട ജോലികൾ. എന്തു പററി?

''ഒന്നിനും ആളെ കിട്ടാനില്ല. കന്നുപൂട്ട്, ഞാറുപറി, ഞാറുനടൽ, കൊയ്ത്ത്, കററകെട്ടൽ, മെതി. ഒന്നിനും ആളില്ല. ചോദിക്കുന്ന കൂലി കൊടുക്കാമെന്നു പറഞ്ഞാലും ജോലിക്കാർക്ക് എന്തോ ഒരു മടിപോലെ. കൃഷിക്കളത്തിൽ വന്നാലും അവർ സ്വപ്നം കാണുന്നത് ഗൾഫ് നാടുകളെയാണ്.'' മേസ്ത്രി വിശദീകരിച്ചു.

പാടത്ത് മത്സരിച്ചു ഉഴാനും നടാനും മാപ്പിളപ്പെണ്ണുങ്ങൾ... കല്ലുമാലകൾ കൊണ്ടു മാത്രം മാറുമറച്ച് മുറുക്കിച്ചുവപ്പിച്ചു നടന്ന ചെറുമികൾ... തൊഴുത്തിൽക്കെട്ടിയ മൂരികൾക്ക് കോഴിമരുന്നു കൊടുക്കാനും മണി ഉടക്കാനും പ്രസരിപ്പോടെ എത്തുന്ന കണക്കന്മാർ, ചെറുമക്കൾ, കള്ളാടികൾ... കാലികളെ മേയ്ക്കുന്നതിലും, പൂട്ടുന്നതിലും, കുളിപ്പിക്കുന്നതിലും നിർവൃതി കണ്ടെത്തുന്നവർ...

കണ്ടത്തിലിറങ്ങിയാൽ വടക്കൻ പാട്ടിൻെറ ഈണം മൂളി വയലേലകളെ ഇമ്പമണിയിക്കുന്ന പെണ്ണാളുകളുടെ പണിനിര...

ഇരുമ്പായുധങ്ങൾ ഉണ്ടാക്കാനും നന്നാക്കാനും കടന്നുവന്നിരുന്ന കൊല്ലന്മാർ... സ്ത്രീകളുടെ 'താള'ത്തിനൊത്ത് ആഭരണങ്ങൾ പണിയാൻ, വീടിൻെറ അകത്തളത്തിലെത്തിയിരുന്ന തട്ടാന്മാർ...

ആലകളും കലപ്പകളും വീട്ടുസാധനങ്ങളും പണിയാൻ മുററത്തെത്തിയിരുന്ന ആശാരിമാർ...

സ്വർണ്ണംപോലെ വെട്ടിത്തിളങ്ങുന്ന കിണ്ണങ്ങളും, ഉരുളികളും, കോളാമ്പികളും വാർത്തുതന്നിരുന്ന മൂശാരിമാർ...

വിരുന്നുപോക്കുകളെ സ്വാധീനിച്ചിരുന്ന കാളവണ്ടികൾ, ചെത്തുവഴികൾ, തോണികൾ, പുഴകൾ...

എല്ലാം എവിടെ?

എങ്കിലും കാഴ്ചബംഗ്ളാവിലെ കൗതുകവസ്തുക്കൾപ്പോലെ മനസ്സിൻെറ ചെപ്പിൽ സൂക്ഷിച്ച ഇവയെക്കുറിച്ചെല്ലാം ഓർക്കാൻ– അയവിറക്കാൻ–എന്തോ ഒരു വല്ലാത്ത സുഖം... ഇരുട്ടിലേക്കു കടന്നുവരുന്ന പ്രകാശംപോലെ, ചൂടിനെ ചെറുക്കാൻ എത്തുന്ന കുളിർകാററുപോലെ...

☆ ☆ ☆

194[illegible]-ലെ കാരശ്ശേരി എന്ന കൊച്ചുഗ്രാമം. അന്നത്തെ എട്ടുവയസ്സുകാരൻ... മൊട്ടയടിച്ച തല... ചുവന്ന ഉടുതുണി ചുമലിലാണ്... അരയിൽ കറുത്ത ചരടിനൊപ്പം ചു[illegible] വരിഞ്ഞുനില്ക്കുന്ന വെള്ളികൊണ്ടുള്ള ഏലസ്സ്... കയ്യിൽ തണ്ട...

ഗ്രാമത്തിലെ ഭേദപ്പെട്ട, ഓടിട്ട ഇരുനിലക്കെട്ടിടം. വീട്ടുവളപ്പിൽ കാലിത്തൊഴുത്തുകൾ...

**എട്ടുവയസ്സുകാരനിൽനിന്ന് അമ്പത്തിമൂന്നു വയസ്സുകാരനിൽ എത്തുമ്പോൾ... കാരശ്ശേരി എന്ന എൻെറ ഗ്രാമത്തിനു പുരോഗതി ഏറെ. എങ്കിലും ഏറെ അവൾക്കു നഷ്ടപ്പെട്ടിരിക്കുന്നു. കാടിനു പകരം റബ്ബർത്തോട്ടങ്ങൾ... അവയ്ക്കിടയിൽക്കൂടി തലങ്ങും വിലങ്ങുമോടുന്ന ലോറികൾ, ജീപ്പുകൾ. പറമ്പുകളിൽ പടുവൃക്ഷങ്ങൾപോലും അവശേഷിക്കുന്നില്ല.... മുളങ്കാടുകൾ ഏറെ വെട്ടിമാററപ്പെട്ടു. പുഴയോരത്തും സന്ദർഭം കിട്ടുമ്പോൾ പുഴയിലുമാണ് ഇപ്പോഴത്തെ കൃഷി. ഉഗ്രൻ രാസവളങ്ങളും കീടനാശിനികളും പുഴയിൽ വിതറി വിളകൾക്കു കൊഴുപ്പുകൂട്ടുന്നു. മണൽ വാരിവാരി പുഴത്തീരങ്ങൾ ചെളിക്കുണ്ടുകളായി. വയൽ നികത്തി കവുങ്ങിൻതോട്ടങ്ങൾ വച്ചുപിടിപ്പിക്കുന്നു. അങ്ങനെ ഒരേസമയം പുഴയും പാടങ്ങളും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു.**

വന്നിരുന്നവർ... ഊർച്ച, കൊയ്ത്ത്, മെതി എന്നിവയൊക്കെ ഉത്സവങ്ങളാക്കി മാററിയവർ... അവരൊക്കെ എവിടെ? ആ അന്തരീക്ഷംതന്നെ നഷ്ടപ്പെട്ടപോലെ...

കാലം പുറകോട്ട്... ഓർമ്മകളും പുറകോട്ട്...

അരോഗദൃഢഗാത്രരുടെ ഗ്രാമം...

ചുമലിൽ 'കാവിണ്ട'വുമായി മത്സ്യം വില്ക്കാൻ 'കൂവി' എത്തുന്ന മാപ്പിളമാർ... വെള്ളക്കാച്ചിയോ, കറുത്ത കിണ്ടനോ ഉടുത്ത്, അരയിൽ അരഞ്ഞാണവും തലയിൽ തട്ടവുമിട്ട് കലപില വർത്തമാനവും പറഞ്ഞുനടന്ന

കളിമൺ കൊണ്ട് കുടങ്ങളും പാത്രങ്ങളും ഉണ്ടാക്കിത്തന്നിരുന്ന കുശവന്മാർ... വനങ്ങളിൽ ചെന്ന് ഓട (ഈററയോ മുളയോ) വെട്ടിക്കൊണ്ടുവന്ന് പനമ്പുകളും, കൊട്ടകളും, തൊപ്പിക്കുടകളും സമ്മാനിച്ചിരുന്ന പാണന്മാർ, പറച്ചികൾ...

പനമുകളിൽനിന്ന് ഇറങ്ങിവരുമ്പോൾ ചക്കരക്കള്ള് കൈക്കുമ്പിളിൽ വാർന്നുതന്നിരുന്ന ചെത്തുകാർ...

പനഞ്ചക്കര ഉണ്ടാക്കാൻ ഞങ്ങളുടെ ഉമ്മമാരെ പഠിപ്പിച്ച തിയ്യത്തികൾ... ഞങ്ങളുടെ വിറകുപുര... നെല്ലുകുത്തുപുര... അയ്യപ്പൻ എന്ന ഒററക്കൊമ്പനും, കാളി എന്ന പിടിയാനയും വിശ്രമിക്കുന്ന ആനപ്പന്തി.

ആടുകളും കോഴികളും താറാവുകളും പൂച്ചകളും വിഹരിക്കുന്ന വിശാലമായ മുററം. രാജകീയ പ്രൗഢിയോടെ തല ഉയർത്തിനടക്കുന്ന, ആട്ടിൻകുട്ടികളോളം വലിപ്പമുള്ള തുമ്പിക്കൈയുള്ള ഒരുതരം തുർക്കിക്കോഴികൾ...

മലകൾ, പുഴകൾ, പറമ്പുകൾ ഇവയൊക്കെയാണ് വിഹാര[illegible]ങ്ങൾ...

മലയുടെ താഴ്‌വരയിലുള്ള പുഴയോരത്താണ് വീട്... വിശാലമായി കിടക്കുന്ന. പറമ്പുകൾ... വീടുകൾ വളരെക്കുറവാണ്. ഉള്ളവയിൽത്തന്നെ അധികവും ഓലമേഞ്ഞ് കൂരകൾ... പറമ്പുകളുടെ അതിരെന്നോണം നോക്കെത്താത്ത ദൂരത്തോളം വ്യാപിച്ചുകിടക്കുന്ന നെല്പാടങ്ങൾ... അവയ്ക്കിടയിൽക്കൂടി ഒഴുകുന്ന തോടുകൾ... വീണ്ടും പറമ്പുകൾ... അവയ്ക്ക് അരഞ്ഞാണംപോലെ ഒഴുകുന്ന ഞങ്ങളുടെ ഇരുവഴിഞ്ഞിപ്പുഴ...

വീട്ടിൽ ഉടമകളെക്കാളേറെ അംഗസംഖ്യ അടിമകൾക്കും ആശ്രിതർക്കുമാണ്. "അടിയാര്" എന്നൊരു വർഗ്ഗം തന്നെ അന്നുണ്ടായിരുന്നു. ഹരിജനങ്ങൾ എന്ന് ഇന്ന് വിശേഷിപ്പിക്കപ്പെടുന്ന ഇവരിൽ ചെറുമൻ, കണക്കൻ, കള്ളാടി, പറയൻ, പാണൻ എന്നീ ഉപവിഭാഗങ്ങൾ വേറെ... ഓണത്തിനും വിഷുവിനും അവർക്ക് കച്ചത്തോർത്തു കൊടുക്കും... വർഷത്തിൽ രണ്ടു പ്രാവശ്യം അവരെ എണ്ണയിൽ കുളിപ്പിക്കും. കാരണവന്മാർക്ക് അതൊരു ലഹരിയാണ്.

കാലത്തുവന്ന് സന്ധ്യവരെ ജോലി ചെയ്ത് എന്തെങ്കിലും തിന്നാനുള്ളത് കലത്തിലാക്കി അവർ കുടിലുകളിലേക്ക് പോകും. പോകാത്തവരുമുണ്ട്. "രാവിലെ ഇങ്ങോട്ടുതന്നെ വരാനുള്ളതല്ലേ? പിന്നെന്തിനാണ് അങ്ങോട്ടു പോകുന്നത്?" അവർ സ്വയം ചോദിക്കും. ഇല്ലെങ്കിൽ ഇതേ ചോദ്യം ഉമ്മയോ വല്ല്യുമ്മയോ അവരോട് ചോദിച്ചെന്നിരിക്കും. അതുകൊണ്ട് രാപകലെന്നില്ലാതെ കളിയും ചിരിയുമായി ദിവസങ്ങൾ അങ്ങനെ കഴിഞ്ഞുപോകും.

എൻെറയും കൂട്ടുകരാൻ നീലാണ്ടൻെറയും ദിവസം തുടങ്ങുന്നു. എഴുന്നേററപാടെ ഞങ്ങൾ അടുക്കളയിലേക്ക്... വായ കഴുകുക, മുഖം കഴുകുക എന്നീ ഏർപ്പാടുകളൊന്നുമില്ല. മുമ്പിൽ കൂമ്പാരംപോലെ കൂട്ടിയിട്ട പത്തിരികൾ... ഞങ്ങളുടെ അഴുക്കുനിറഞ്ഞ കൈകൾ അങ്ങോട്ടുനീളും. ശാസിക്കാൻ ആരുമില്ല. തീററാൻ ആളുകൾ ഇഷ്ടംപോലെ. നെയ്യ്, ശർക്കര, പഞ്ചസാര, തേൻ ഇവയൊക്കെ ഭരണികളിലാണ് നിറച്ചുവയ്ക്കുക. വിളമ്പാൻ ചിരട്ടക്കയിൽ. ഞങ്ങളത് ഉപയോഗിക്കാറില്ല. കൈ ഉള്ളപ്പോൾ കൈയിലെന്തിന്? മാത്രവുമല്ല കാലികളെ മേയ്ക്കാൻ മൂത്തോറനും സംഘവും അതിനുമുമ്പ് മലയിലേക്ക് പുറപ്പെട്ടാലോ?

പിന്നീട് ഓട്ടമാണ്, മലയിലേക്ക്. കുപ്പപ്പാറ, മണികെട്ടി, മൈസൂർമല എന്നൊക്കെ പേരുകളുള്ള ഈ മലകളിൽ അന്നില്ലാത്ത ജീവികൾ ദുർല്ലഭം. വിവിധയിനം പാമ്പുകൾ... മയിൽ ഉൾപ്പെടെ വിവിധയിനം പക്ഷികൾ. നരി, മാൻ, മുയൽ, കേഴ, പന്നി, മുള്ളൻപന്നി. അങ്ങനെ വിവിധയിനം മൃഗങ്ങൾ..

വെടിക്കാർ പലരുമുണ്ടെങ്കിലും ഓർമ്മയിൽ തെളിയുന്ന മുഖം അയൽവാസിയായ കുഞ്ഞൻേറതാണ്. ഒററത്തോർത്ത് മാത്രമുടുത്തു ചുമലിൽ നാടൻ തോക്കുമായി പോകുന്ന കുഞ്ഞൻെറ ചെവിക്കുററിയിൽ തിരുകിയ ബീഡിക്കുററികൾ... അവ തീരുമ്പോൾ എടുക്കാൻ പാകത്തിൽ പിച്ചാത്തിയോടൊപ്പം മടിക്കുത്തിൽ തിരുകിവയ്ക്കുന്ന ബീഡിപ്പൊതികൾ... വലിയ ടോർച്ചും തോക്കുമായി പോകുന്ന കുഞ്ഞനെ ഞങ്ങൾക്കു സ്നേഹമാണ്. ഒപ്പം പേടിയും. കുഞ്ഞൻെറ ഉന്നം ഒരിക്കലും തെററാറില്ല. വെടിവച്ചു കൊണ്ടുവരുന്ന പെരുമ്പാമ്പിൻെറ വയറുകീറി നെയ്യെടുക്കുന്നതു കാണാൻ ഞങ്ങൾ വട്ടം ചുററി നില്ക്കും. പക്ഷെ, നരിയെ വെടിവച്ച് ആർപ്പുവിളികളോടെ കുഞ്ഞനും സംഘവും വരുന്ന ആ വരവിന് ഒരു പ്രത്യേക തലയെടുപ്പുണ്ട്..

മലയിൽ മേയാൻവിടുന്ന കാലികളെ നരിപിടിക്കുന്നു. തൊഴുത്തിൽ കെട്ടിയിട്ട പശുവിനെ നരി പിടിക്കുന്നു. വാർത്തകൾ പരക്കുന്നതോടെ കുഞ്ഞനിലെ വെടിക്കാരൻ ഉണരുന്നു. ഒരു നരിയെയെങ്കിലും വെടിവച്ചു വീഴ്ത്താതെ പിന്നെ കുഞ്ഞന് ഉറക്കമില്ല.

കാലിൽ കടിക്കുന്ന അട്ടകളെ തട്ടിമാററി, തൂങ്ങിക്കിടക്കുന്ന വള്ളിപ്പടർപ്പുകൾ വകഞ്ഞുമാററി, ഞങ്ങൾ മല കയറുകയാണ്. പാമ്പുകളെ കണ്ടെന്നിരിക്കും. പൊന്തക്കാടുകളിൽ കൂടുകൂട്ടിയ കാടകൾ ഒരു വല്ലാത്ത ശബ്ദത്തോടെ പറന്നെന്നിരിക്കും. അരുവികളിൽ നിന്നും കുളക്കോഴികൾ ബഹളം വച്ചെന്നിരിക്കും. പന്നിക്കൂട്ടങ്ങൾ വിലങ്ങനെ ഓടിപ്പോയെന്നിരിക്കും. എന്നാലും ഞങ്ങൾ മുമ്പോട്ടു നടക്കും, നേരെ. ഇടയ്ക്ക് വഴിമാറി, ഇടയ്ക്ക് പിന്തിരിഞ്ഞ്...

വിശാലമായ പുൽത്തടങ്ങളിൽ കാലികളെ മേയ്ക്കുന്ന മൂത്തോറനെയും സംഘത്തെയും കണ്ടാൽ ഞങ്ങൾക്ക് സമാധാനമായി. ചെറിയ കന്നുകുട്ടികളെ നോക്കുന്ന ഭാരം പിന്നെ ഞങ്ങൾക്കാണ്. മാറിമാറി ഞങ്ങൾ അവയുടെ മുതുകിൽ കയറും. ഒരു സവാരി. മരപ്പൊത്തിലേക്ക് തത്തകൾ പാറിവരുന്നതു കാണുന്നത് അപ്പോഴാണ്. തുടർന്ന് മരംകയററം. മരപ്പൊത്തിലുള്ള തത്തക്കുഞ്ഞുങ്ങളെ ഞങ്ങൾ പിടിയിലൊതുക്കും. തലയ്ക്കു മുകളിൽ ബഹളം വച്ച് വട്ടമിട്ടുപറക്കുന്ന പാവം തത്തകൾ!

നരികൊ[illegible]റിച്ച് ആരോ പറയുന്നത് അപ്പോഴായിരിക്കും. പിന്നീട് അങ്ങോട്ടേക്കുള്ള ഓട്ടമാണ്. അവിടെ ചെല്ലുമ്പോൾ പാതി തിന്നുതീർത്ത പശുവിൻെറ അവശിഷ്ടങ്ങൾ. കുഞ്ഞൻ അവിടെയുണ്ട്. മാടം കെട്ടുന്ന തിരക്കിലാണ്. മരത്തിനു മുകളിൽ ഒന്നുരണ്ടുപേർക്ക് ഇരിക്കാൻ പാകത്തിൽ കെട്ടിയുണ്ടാക്കുന്ന മാടം. രാത്രിയിൽ കുഞ്ഞനും കൂട്ടുകാരനും നരിവരുന്നതും കാത്ത് ഈ മാടത്തിൽ ശ്വാസംവിടാതെ കുത്തിയിരിക്കും. താഴെ നരിയെ ആകർഷിക്കാൻ കെട്ടിയിട്ട ആട്ടിൻകുട്ടി മാത്രം.

സമയം നട്ടുച്ച. മേച്ചിൽക്കാരോടൊപ്പം ഞങ്ങളും പുഴയിലേക്കാണ്. കാലികളെ കുളിപ്പിക്കണം. ശക്തിയായ വെയിൽ. പ്രശ്നമല്ല. തണലിടുന്ന മരക്കൂട്ടങ്ങളും, അവയെ തഴുകി കടന്നുപോകുന്ന കുളിർകാററും, എതിരേല്ക്കാൻ നില്ക്കുന്ന പുഴയും... ഞങ്ങളിൽ പ്രസരിപ്പ് ഏറുകയായി.

കളകളാരവം പൊഴിച്ച് നാണം കുണുങ്ങിയൊഴുകുന്ന ഇരുവഴിഞ്ഞിപ്പുഴ. പുഴയുടെ അടിത്തട്ടിൽ മിന്നിത്തിളങ്ങുന്ന വെള്ളാരൻ കല്ലുകൾ ജലപ്പരപ്പിൽ നൃത്തംവയ്ക്കുന്ന കൊച്ചുമത്സ്യങ്ങൾ. നദിക്കരയിൽ നീണ്ടുകിടക്കുന്ന പഞ്ചാരമണൽത്തിട്ട... അനുസ്യൂതം വീശിക്കൊണ്ടിരിക്കുന്ന മന്ദമാരുതൻ. പുഴയുടെ ഇരുവശങ്ങളിലും ഇടതൂർന്ന് വളർന്നു നില്ക്കുന്ന പാടുന്ന മുളങ്കാടുകൾ. പക്ഷെ വേനൽക്കാലങ്ങളിൽ വെള്ളാരം കല്ലുകളാൽ വെട്ടിത്തിളങ്ങുന്ന പുഴയുടെ അടിത്തട്ടിന് വർഷകാലത്തു പറയാനുള്ള കഥ മറെറാന്നാണ്. അന്ന് ഇരുവഴിഞ്ഞിക്ക് ഭ്രാന്തിളകും. സമസ്തവും ആവാഹിച്ചുകൊണ്ട് രക്തവർണ്ണത്തോടെ നദി കുലംകുത്തിയൊഴുകും. നദിയിലില്ലാത്ത മത്സ്യങ്ങൾ വിരളം. പുറമെ നീർനായ, മുതല, ആമ എല്ലാം കാണും. ഈ നദി ചെന്നുചേരുന്നത് ഞങ്ങൾ 'വലിയ പുഴ' എന്നുവിളിക്കുന്ന ചാലിയാറിലാണ്.

ചാലിയാറിൻെറ തീരത്ത് മാവൂരിലാണ് ഉമ്മയുടെ വീട്. അങ്ങോട്ടേക്കുള്ള തോണിയാത്ര. ഞങ്ങൾ പുറപ്പെടുന്നു. തോണിയും തോണിക്കാരും റെഡി. ഉമ്മയുടെ സഹായികളായ പാന്താത്തയും ആയിഷത്താത്തയും റെഡി. ഉമ്മയുടെ വീട്ടിലേക്കുള്ള വിരുന്നു പോക്ക്. അന്നാണ് ഞാനും നീലാണ്ടനും ഷർട്ടിടുന്നത്. അരി, പൊടി, വെററില, പുകല, നെയ്യപ്പം, കലത്തപ്പം എല്ലാം വേണ്ടതിലേറെയുണ്ട്. അമരത്തും അണിയത്തുമായി നില്ക്കുന്ന തോണിക്കാർ. കടവുകളിൽ മണൽത്തിട്ടയിൽ കെട്ടിയുണ്ടാക്കിയ മക്കാനികൾ കാണുമ്പോൾ തോണി നിർത്താൻ ഞാനും നീലാണ്ടനും മൂത്ത സഹോദരിയും ബഹളം വയ്ക്കും. മക്കാനിയിൽ നിന്നു ലഭിക്കുന്ന ശർക്കര കൊണ്ടുള്ള ജിലേബിക്കോ ചുവന്ന ഒരുതരം മിഠായിക്കോ വേണ്ടിയായിരിക്കും ബഹളം. ഇരുവഴിഞ്ഞിയിലും ചാലിയാറിലും അന്ന് നിറയെ വെള്ളമാണ്. നല്ല ഒഴുക്കും. രാത്രി സമയങ്ങളിൽ തോണിമറയ്ക്കുള്ളിൽ കിടക്കുന്ന ഞങ്ങൾക്ക് തോണിയുടെ പാർശ്വങ്ങളിൽ കഴുക്കോൽ വന്നു മുട്ടുമ്പോഴുള്ള ശബ്ദം താരാട്ടിൻെറ സുഖമാണു നല്കിയത്. തോണിക്കാരായ ചാരാളിയും പയ്യാനയും ഉറക്കം തൂങ്ങുമ്പോൾ ഞങ്ങളുടെ തോണിയിൽ വന്നിടിക്കുന്ന ചരക്കുകയററിയ വലിയ വള്ളങ്ങൾ ഞങ്ങളെ ഭയപ്പെടുത്തി. അതുകൊണ്ടു തന്നെ തോണിക്കാരുടെ ഉറക്കമകററാൻ അവരോട് നാട്ടുവർത്തമാനങ്ങൾ പറയാനും അവർക്ക് ഇടയ്ക്കിടെ പലഹാരങ്ങൾ കൊടുക്കാനും ഉമ്മയും സഹായികളും ഉറക്കമൊഴിച്ചിരുന്നു.

ചാലിയാർ! നദിയുടെ അടിത്തട്ടിൽ ചെന്ന് 'എരുന്ത്' പെറുക്കിയും ഉടുതുണി വലയാക്കി മത്സ്യങ്ങളെ പിടിച്ചും ഞങ്ങൾ സമയം പോക്കി. അന്ന് സുലഭമായി ലഭിച്ചിരുന്ന ചാലിയാറിലെ വെളുത്ത 'ചൂരൽ പൂശാൻ' എന്ന മത്സ്യത്തിൻെറ രുചി ഇപ്പോഴും വായിലുണ്ട്. എല്ലാം പോയി. ഗ്വാളിയോർ

ശേഷം 58-ാം പേജിൽ





ഇന്ദ്രബാബു



ചരിത്രസത്യങ്ങൾ മാത്രമല്ല, ആ സത്യങ്ങൾ രചിച്ച ദേശാഭിമാനികളേയും നമ്മൾ നെറികേടുകൊണ്ടു മൂടുന്നു. ഈ നെറികേടിൻെറ ആഘാതമേററ ഒരു മനുഷ്യൻെറ സമീപത്താണു ഞാനിരിക്കുന്നത്. പോരാളിയുടെ ക്രൗര്യം നിറഞ്ഞുനിന്ന ആ കണ്ണുകൾ ഇപ്പോൾ ശാന്തമാണ്. അനുഭവങ്ങൾ നല്കിയ വലിയ പാഠങ്ങളും ദുർവാരമായ കാലവും ആ മുഖത്തെ ക്രൗര്യമാകെ മൂടിക്കളഞ്ഞു. ആരാണീ മനുഷ്യൻ? തിരുവനന്തപുരത്തെ സെക്രട്ടേറിയററിനു മുകളിൽ ആദ്യമായി ത്രിവർണ്ണപതാക കെട്ടിയുയർത്തിയ മണ്ണന്തല കരുണാകരൻ.



മണ്ണന്തല കരുണാകരൻ

# മറ്റൊരു കൊടുങ്കാറ്റിനു മുമ്പ്

**1942 ഓഗസ്ററ് പതിനഞ്ചാം തീയതി തിരുവനന്തപുരം കണ്ണുതുറന്നത് അവിശ്വസനീയമായ ഒരു കാഴ്ചയും കണ്ടുകൊണ്ടായിരുന്നു. തിരുവിതാംകൂർ രാജാവിൻെറ കൊടിക്കു പകരം, സെക്രട്ടേറിയററിൻെറ നെറുകയിൽ കോൺഗ്രസ്സ് പതാക. സാഹസികമായ ആ കൃത്യം നിർവ്വഹിച്ച് അധികാരശക്തികളെ വെല്ലുവിളിച്ച ആ സ്വാതന്ത്ര്യസമരയോദ്ധാവിനെ എല്ലാവരും മറന്നു.**

ഒരുരാത്രിയിൽ മഹാരാജാവിൻെറ ശംഖടയാളമുള്ള കൊടി താഴെ ഇറക്കിയശേഷമാണ് അതിൽ മണ്ണന്തല കരുണാകരൻ ത്രിവർണ്ണപതാക കെട്ടിയുയർത്തിയത്. സർ സി.പിയുടെ കൂലിപ്പൊലീസും ബ്രിട്ടീഷ് പട്ടാളവും ചേർന്നു സ്വാതന്ത്ര്യ സമരഭടന്മാരെ വേട്ടയാടുന്ന കാലമായിരുന്നു അത്. കമ്മ്യൂണിസ്ററുകാരാണെങ്കിൽപ്പിന്നെ നോക്കുകയും വേണ്ട. പക്ഷേ, കമ്മ്യൂണിസ്ററുകാരനായ മണ്ണന്തല കരുണാകരൻ ആ ധീരകൃത്യം ചെയ്യുക തന്നെ ചെയ്തു.

തിരുവിതാംകൂറിൽ അന്ന് കമ്മ്യൂണിസ്ററു പ്രവർത്തനം വേരുപിടിക്കാൻ തുടങ്ങിയിട്ടേയുള്ളൂ. 1942-ലെ ക്വിററിന്ത്യാ സമരത്തിൽ നിന്നു കമ്മ്യൂണിസ്ററു പാർട്ടി വിട്ടുനില്ക്കുകയുമായിരുന്നു. അന്നൊരു ദിവസമാണ്—കൃത്യമായിപ്പറഞ്ഞാൽ ആഗസ്ററ് 14-നു പാതിരാത്രി—തിരുവനന്തപുരത്തെ ആദ്യത്തെ മൂന്നു കമ്മ്യൂണിസ്ററുകാരിൽ ഒരാളായ മണ്ണന്തല കരുണാകരൻ സെക്രട്ടേറിയററിനു മുകളിൽ ത്രിവർണ്ണപതാക കെട്ടിയുയർത്തിയത്.

## ആ സാഹസിക കഥ

എങ്ങനെയായിരുന്നു ആ സംഭവം? 79 വയസ്സു പിന്നിടുന്ന മണ്ണന്തല കരുണാകരൻ തന്നെ ആ സാഹസിക കഥ പറയുന്നു. പത്തുപേരെ തികച്ച് ഒരു ജാഥയ്ക്കു കിട്ടാത്ത കാലമാണ്. നിയമലംഘനത്തിനാണെന്നു പറഞ്ഞാൽ പെരുവിരൽ മുതൽ വിറയ്ക്കാൻ തുടങ്ങും. എന്തു ക്രൂരത കാണിക്കാനും സി.പിയുടെ പട്ടാളം മടിക്കില്ല. അച്ഛൻെറ (കൊച്ചുരാമൻ) മരണാനന്തരച്ചടങ്ങിനായി മണ്ണന്തലയിലെ കുടുംബവീട്ടിലായിരുന്നു ഞാൻ. ആഗസ്ററ് ഒൻപതിനാണെന്നാണ് ഓർമ്മ. കോൺഗ്രസ്സുകാരായ ടി.എം. വർഗ്ഗീസ്, പി.എസ്. നടരാജപിള്ള, പറവൂർ ടി.കെ. നാരായണപിള്ള, ഗംഗാധരമേനോൻ, സി. നാരായണപിള്ള തുടങ്ങിയ കുറേപ്പേർ അവിടെ വന്നു. ആഗസ്ററ് പതിന്നാലിന് തിരുവനന്തപുരം നഗരത്തിലെങ്ങും ത്രിവർണ്ണപതാക കെട്ടിയുയർത്തണമെന്ന് അവർ പറഞ്ഞു. എൻെറ സംഘം എന്തിനും പോന്നതാണ് എന്നൊരു ഖ്യാതി അന്നുണ്ടായിരുന്നു. അതുകൊണ്ടായിരിണക്കം അവർ എൻറടുത്തു വന്നത്. ആഗസ്ററ് പതിന്നാലിനു സന്ധ്യയ്ക്ക് ഞാനെൻെറ സംഘവുമായി പുറപ്പെട്ടു. ചെറുവയ്ക്കൽ പരമേശ്വരൻനായർ, സി. ലൂക്കോസ്, വാസുദേവൻനായർ തുടങ്ങി 20 പേർ സംഘത്തിലുണ്ടായിരുന്നു. ഒരു ജാഥപോലെയായിരുന്നു ഞങ്ങളുടെ പോക്ക്. മണ്ണന്തല നിന്നും പട്ടത്തെത്തിയ ഞങ്ങൾ അവിടെ അന്നുണ്ടായിരുന്ന വലിയ കാററാടിമരത്തിന്മേൽ ഒരു കൊടികെട്ടി. പിന്നെ വഞ്ചിയൂരേക്ക്. അവിടെനിന്നു പുളിമൂട്ടിലേക്ക്. പുളിമൂട്ടിലെ പുളിയിൽ കൊടികെട്ടിയശേഷം (ആ പുളിയും ഇന്നില്ല) കുററാക്കുററിരുട്ടിലൂടെ അതീവ രഹസ്യമായി നടന്ന് സെക്രട്ടേറിയററിൻെറ പിറകുവശത്തെത്തി. സെക്രട്ടേറിയററിൻെറ ക്ലോക് ടവറിനു മുകളിൽ മഹാരാജാവിൻെറ ശംഖടയാളമുള്ള കൊടി കെട്ടിയിരുന്ന ഭാഗം അരണ്ട വെളിച്ചത്തിൽക്കാണാം. കൊടിമരത്തിൻെറ ചരട് എത്തിപ്പിടിച്ചാൽ പകുതി ജോലി കഴിയും. ഭാഗ്യത്തിന് സെക്രട്ടേറിയററിൻെറ അററകുററപ്പണികൾക്കായി ഭിത്തിയോടു ചേർന്ന്

കമ്പും മുളയുമൊക്കെ വച്ചുകെട്ടിയിരുന്നു. അതിൽ എവിടെയൊക്കെയോ പിടിച്ചുതൂങ്ങി. കെട്ടിടത്തിന്റെ മുകളിൽക്കയറി. രാജാവിന്റെ കൊടി കെട്ടിയിരുന്ന കയറ് പിടിച്ചുതാഴ്ത്തി. അതിൽ ത്രിവർണ്ണപതാക കെട്ടി. വേഗത്തിൽ അതു പിടിച്ചുയർത്തുമ്പോൾ അനുഭവിച്ചത് ആഹ്ളാദമായിരുന്നോ ഭയമായിരുന്നോ എന്ന് ഇന്നും തിരിച്ചറിയാനാകുന്നില്ല. ഞാൻ നില്ക്കുന്നതിന്റെ മറുവശത്ത് റൈഫിൾ സെൻററിയാണ്. ഏതു നിമിഷവും അവിടെ നിന്നു വെടിപൊട്ടാം. സി.പിയുടെ പൊലീസ് സംഗതി മണത്തറിഞ്ഞ് കടന്നുവരാനുള്ള സാദ്ധ്യത ഏറെയാണ്. പക്ഷേ, ഒന്നും സംഭവിച്ചില്ല. താഴെയിറങ്ങി എല്ലാവരുമൊത്ത് മഹാരാജാസ് കോളജിന്റെ (ഇന്നത്തെ യൂണിവേഴ്സിററി കോളജ്) അടുത്തെത്തി. 'കോളജിനു മുന്നിലെ പടുകൂററൻ മാവിനു മുകളിൽ കൊടിയുയർത്തണമെന്നൊരു വാശി തന്നെ ഉണ്ടായിരുന്നു. എങ്ങനെ കയറും? ഭാഗ്യം അവിടെയും ഞങ്ങളെ തുണച്ചു. യൂണിവേഴ്സിററി ഓഫീസിന്റെയും പണികൾ നടക്കുന്ന അവസരമായിരുന്നു. അവിടെനിന്ന് കുറേ മുള സംഘടിപ്പിച്ച് മാവിൽക്കയറാൻ പാകത്തിൽ വച്ചുകെട്ടി. സംഘത്തിൽ മരം കയറാൻ അറിയാവുന്ന ഒരാൾകൂടി ഉണ്ടായിരുന്നു. ആ സഖാവ് അതിന്റെ ഏററവും മുകളിൽ ത്രിവർണ്ണപതാക കെട്ടി. ആ കൊടി 'ഭക്തിവിലാസ'ത്തിൽ നില്ക്കുമ്പോൾ സി.പിക്കു കാണാമായിരുന്നു.

ആഗസ്ററ് പതിനഞ്ചിനു നേരം പുലർന്നത് സെക്രട്ടേറിയററിനു മുകളിൽ ത്രിവർണ്ണപതാക പാറിക്കളിക്കുന്നതു കണ്ടുകൊണ്ടാണ്. സംഭവം നഗരമാകെ വ്യാപിച്ചു. കോൺഗ്രസ്സുകാരും കമ്മ്യൂണിസ്ററുകാരും ഏതു നിമിഷവും പിടിക്കപ്പെടാം എന്ന ഭയപ്പാടിലായിരുന്നു. ഞാൻ ഒന്നുമറിയാത്ത മട്ടിൽ പതിനൊന്നു മണിയായപ്പോൾ മഹാരാജാസ് കോളജിനു മുന്നിലൂടെ നടന്നു. മാവിനു മുകളിൽ കെട്ടിയിരുന്ന കൊടി അഴിപ്പിക്കുന്നതിനായി ഒരു മരംകയററക്കാരനുവേണ്ടി പൊലീസ് പരക്കം പായുകയാണ്. സി.ഐ.ഡി ഇൻസ്പെക്ടറായ അച്യുതൻ അവിടെ ഉണ്ടായിരുന്നു. ഞാൻ അദ്ദേഹത്തെ കാണാത്ത ഭാവത്തിൽ നടന്നു. ഞാൻ തിരിഞ്ഞുനില്ക്കാൻ പാകത്തിൽ കടുത്ത തെറി അദ്ദേഹം വിളിച്ചു. എന്നെയല്ല എന്ന മട്ടിൽ ഞാൻ നടന്നു. സെക്രട്ടേറിയററിനു മുന്നിലൂടെ പുളിമൂട്ടിലുള്ള ഖദർ സ്റേറാറിലേക്കാണു പോയത്. സി. നാരായണപിള്ളയുടെ മിസിസ്സാണ് കടയിൽ ഉണ്ടായിരുന്നത്. അവിടെനിന്ന് ഒരു മുണ്ടും ജുബ്ബയും വാങ്ങി നെയ്യാററിൻകരയ്ക്കു പോകാനുള്ള പുറപ്പാടായിരുന്നു. അപ്പോഴേക്കും ഒന്നുരണ്ടു പൊലീസുകാർ അവിടെ വന്ന് 'ഏമാൻ വിളിക്കുന്നു' എന്നു പറഞ്ഞു. ഞാൻ കൈയിലിരുന്ന പൈസ മിസിസ്സ് നാരായണപിള്ളയെ ഏല്പിച്ചിട്ട് അവരോടൊപ്പം ഇറങ്ങിനടന്നു. അപ്പോൾ എതിരേ, പഴവങ്ങാടിയിൽ താമസിച്ചിരുന്ന കെ.സി. ജോർജ്ജിന്റെ അടുത്തുനിന്ന് പുതുപ്പള്ളി രാഘവനെ പൊലീസ് പിടിച്ചുകൊണ്ടു വരികയായിരുന്നു. ഞങ്ങളെ രണ്ടുപേരെയുംകൂടി ഇടിവണ്ടിയിൽ കയററി. ഞങ്ങളെ താഴെയിരുത്തി ചുററും പൊലീസ് ഇരുന്നു. വണ്ടി നഗരത്തിലൂടെ പായുകയാണ്. ഏതു നിമിഷവും ഇടി തുടങ്ങാം. പല സ്റേറഷനുകളുടെ മുന്നിലും വണ്ടി നിറുത്തി. എല്ലായിടത്തും സമരഭടന്മാരെക്കൊണ്ടു നിറഞ്ഞിരിക്കുകയായിരുന്നു. പുതുപ്പള്ളി എന്നോടു രഹസ്യമായിപ്പറഞ്ഞു. ''കൈകൾ പിണച്ച് നെഞ്ചോടമർത്തി പിടിച്ചുകൊള്ളണം. ഇല്ലെങ്കിൽ അവന്മാർ നെഞ്ചാമ്മൂടി ഇടിച്ചു കലക്കും.'' ഇടിവണ്ടി ഒടുവിൽ പേരൂർക്കട ഔട്ട് പോസ്ററിൽ കൊണ്ടുനിറുത്തി. ഞങ്ങളെ അവിടെ ഇറക്കി. അപ്പോൾ രാത്രി 12 മണിയായി. അവിടെ ഒരു ഇൻചാർജ്ജും രണ്ടു പൊലീസുകാരുമേ ഉണ്ടായിരുന്നുള്ളു.

1938-ൽ അഞ്ചൽമാസ്ററർ ജോലി ഉപേക്ഷിച്ചിട്ടാണ് മണ്ണന്തല കരുണാകരൻ കോൺഗ്രസ്സിൽ ചേർന്നത്. പി. കൃഷ്ണപിള്ള, കെ. ദാമോദരൻ, എൻ.സി. ശേഖർ തുടങ്ങിയ മനുഷ്യസ്നേഹികളുടെ സോഷ്യലിസത്തിനു വേണ്ടിയുള്ള പ്രവർത്തനങ്ങളും പ്രസംഗങ്ങളുമാണ് അദ്ദേഹത്തെ കമ്മ്യൂണിസ്ററാവാൻ പ്രേരിപ്പിച്ചത്. പി.ടി. പുന്നൂസായിരുന്നു അന്ന് ട്രാവൻകൂർ കമ്മ്യൂണിസ്ററു പാർട്ടിയുടെ സെക്രട്ടറി. 1940-ൽ അദ്ദേഹം ഒപ്പിട്ടു നൽകിയ പാർട്ടി കാർഡ് മണ്ണന്തല കരുണാകരൻ തന്നിലെ മനുഷ്യസ്നേഹിയുടെ ചിഹ്നമായി ഇന്നും സൂക്ഷിക്കുന്നു. അന്ന് തിരുവനന്തപുരം സിററി ശാഖയിൽ മണ്ണന്തലയെക്കൂടാതെ രണ്ടുപേർ കൂടിയേ ഉണ്ടായിരുന്നുള്ളൂ. ഉള്ളൂർ ഗോപിയും തൈക്കാട് ഭാസ്ക്കറുമായിരുന്നു ആ രണ്ടുപേർ.

മണ്ണന്തല കരുണാകരന്റെ പ്രവർത്തനമേഖല സ്റ്റേറ്റു കോൺഗ്രസ്സാണെന്നാണ് അദ്ദേഹം അഭിമാനമായി ഇപ്പോഴും സൂക്ഷിക്കുന്ന ആ ചുവന്ന കാർഡിൽ രേഖപ്പെടുത്തിയിട്ടുള്ളത്. കമ്മ്യൂണിസ്ററു പാർട്ടി ക്വിററിന്ത്യാ സമരത്തിൽനിന്നു വിട്ടുനില്ക്കുകയാൽ സെക്രട്ടേറിയററിനു മുകളിൽ ത്രിവർണ്ണ പതാക ഉയർത്തിയത് തെററായിപ്പോയി എന്നാണ് പാർട്ടി രഹസ്യമായി വിലയിരുത്തിയത്. പതിന്നാലുമാസത്തെ ജയിൽശിക്ഷ കഴിഞ്ഞു പുറത്തുവരുമ്പോൾ തിരുവനന്തപുരത്ത് പുതുതായി ചില കമ്മ്യൂണിസ്ററുകാർ ആധിപത്യം ഉറപ്പിക്കുകയും മണ്ണന്തല കരുണാകരനെ പാർട്ടിയുടെ ചില സുപ്രധാന പദ്ധതി ആവിഷ്ക്കരിക്കലുകളിൽനിന്ന് അകററിനിറുത്തുകയും ചെയ്തു. പക്ഷേ, മണ്ണന്തല കരുണാകരനിലെ കമ്മ്യൂണിസ്ററുകാരനെതളർത്താൻ ആർക്കും കഴിഞ്ഞില്ല. കൂടെ നില്ക്കുന്നവരെയാണ് ഏററവും സൂക്ഷിക്കേണ്ടത് എന്നു തിരിച്ചറിയുകയും വീടിന്റെ ഏകാന്തതയിലേക്ക് ഉൾവലിയുകയും ചെയ്ത ഈ ജീവിതസായാഹ്നത്തിലും ''ഞാൻ കമ്മ്യൂണിസ്ററാണ്'' എന്നു സൂര്യനെ നോക്കി ഈ പോരാളി പറയുന്നു.

കെട്ടടങ്ങാത്ത സമരജ്ജ്വാല നെഞ്ചിൽ സൂക്ഷിക്കുന്ന ഈ പോരാളി തന്റെ പോരാട്ടത്തിന്റെ ആദ്യനാളുകളിലൊന്ന് ഓർമ്മിക്കുകയാണ്. ചിലരെങ്കിലും മറച്ചുവയ്ക്കാൻ ശ്രമിക്കുന്ന 1939-ലെ വട്ടിയൂർക്കാവു സമ്മേളനം.

സർ സി.പിയെ മുട്ടുകുത്തിച്ച സംഭവമായിരുന്നു അത്. സർക്കാർ സമ്മേളനം നിരോധിക്കുകയും സമ്മേളനത്തിന്റെ തലേദിവസം അന്ന് സ്റ്റേറ്റു കോൺഗ്രസ്സ് പ്രസിഡൻറായിരുന്ന പട്ടം താണുപിള്ളയേയും നിരവധി നേതാക്കന്മാരേയും അറസ്ററു ചെയ്യുകയും ചെയ്തിരുന്നു. സമ്മേളനപ്പന്തലും ഷെഡ്ഡുകളുമെല്ലാം പൊലീസ് പൊളിച്ചെറിഞ്ഞു. ദേശീയപതാക കെട്ടുന്നതിനു കുഴിച്ചിട്ടിരുന്ന കൂററൻ അടയ്ക്കാമരം മാത്രം അവിടെ നിന്നു. അത്രവേഗം പിഴുതെടുക്കാൻ ആവാത്തത്ര ആഴത്തിലായിരുന്നു അതു കുഴിച്ചിട്ടിരുന്നത്. നേരത്തേതന്നെ ബയണററു പിടിപ്പിച്ച തോക്കുമായി പട്ടാളക്കാർ മൈതാനത്തെ വളഞ്ഞിരുന്നു. അവരെ ചുററിക്കൊണ്ട് വേലി കെട്ടിയപോലെ മുളവടിയേന്തിയ പൊലീസുകാരും. എന്തിനും തയ്യാറായി നില്ക്കുന്ന അവർക്കെതിർവശമായി ദേശീയപതാകയേന്തിയ ആയിരക്കണക്കിനു വോളണ്ടിയർമാരും ലക്ഷക്കണക്കിനു ജനങ്ങളും. ഏതു സമയവും ജനക്കൂട്ടത്തിനുനേരേ വെടിപൊട്ടാം. സമ്മേളനസ്ഥലത്തേക്ക് ഇടിച്ചുകയറാൻ പ്രത്യേക പരിശീലനം സിദ്ധിച്ച നാലുഗ്രൂപ്പ് വാളണ്ടിയർമാരുണ്ടായിരുന്നു. അതിൽ പേരൂർക്കട വോളണ്ടിയർ ക്യാമ്പിന്റെ നേതാവും വോളണ്ടിയർ ക്യാപ്ററനുമായിരുന്നു മണ്ണന്തല കരുണാകരൻ. ഉത്കണ്ഠ മുററിനിന്ന മുഹൂർത്തം. സഖാവ് പുതുപ്പള്ളി രാഘവന്റെ ആത്മകഥയിൽനിന്ന് ആ സംഭവം ഉദ്ധരിക്കാം: ''എന്തും സംഭവിച്ചേക്കാം. ഒരുനിമിഷം! മൈതാനമദ്ധ്യത്തിൽനിന്ന് അതാ ജയ്‌വിളി. സ്റ്റേറ്റു കോൺഗ്രസ്സ് ജയ്... അതേ, കരുണാകരന്റെയും വോളണ്ടിയർമാരുടേയും കണ്ഠനാളനിർഗതമായി ഉയർന്നുപൊങ്ങിയതായിരുന്നു ആ ശബ്ദങ്ങൾ. ആ ധീരദേശാഭിമാനികൾ ഉയർത്തിയ മുദ്രാവാക്യങ്ങൾ, മൈതാനത്തിനു ചുററും തിങ്ങിക്കൂടി നിന്നിരുന്ന ജനലക്ഷങ്ങൾ ഏററുവിളിച്ചു. നാലു ഭാഗത്തുനിന്നും ജനങ്ങൾ മൈതാനമദ്ധ്യത്തിലേക്ക് ഇരച്ചു തള്ളിക്കയറി, അലമാലകൾ അടിച്ചലറിമറിഞ്ഞു കയറിവരുംപോലെ. പൊലീസിന്റെയും പട്ടാളത്തിന്റെയും ആ മതിൽക്കെട്ടുകൾ തകർത്ത് അങ്ങനെ മൈതാനത്തിലേക്കു ജനം ആവേശത്തോടെ അടിച്ചുകയറുന്ന വേളയിൽ, ആ അടയ്ക്കാമരത്തിന്റെ മുകളിൽ ഒരു ദേശീയപതാക കാററിലിളകിയാടി. ആ അടയ്ക്കാമരത്തിൽക്കയറി, ആ പതാക അവിടെ കെട്ടിയത് ധീരദേശാഭിമാനി മണ്ണന്തല കരുണാകരൻ ആയിരുന്നു. വെടി ഇപ്പോൾ പൊട്ടും, വെടിയേററ് ആ ധീരനായകൻ താഴെ വീഴും എന്നിങ്ങനെ ഉത്കണ്ഠയുടെ പിടിയിൽപ്പെട്ട് ശ്വാസമടക്കി ആശങ്കാകുലരായി ആ മൈതാനത്ത് ജനലക്ഷങ്ങൾ നോക്കിനില്ക്കേ, അദ്ദേഹം ആ ദേശീയ പതാക അവിടെ പാറിച്ചു. ലാത്തി അനങ്ങിയില്ല, വെടി പൊട്ടിയില്ല, പൊലീസും പട്ടാളവും ആ ദേശാഭിമാനിയുടെ, മണ്ണന്തല കരുണാകരന്റെ ധീരതയുടെ മുന്നിൽ സ്തംഭിച്ചു നിന്നുപോയി.''

## രംഗത്തുനിന്നുള്ള പിന്മാററം

സമ്മേളനം നടത്തിക്കൂടെന്നു നിയമം. സമ്മേളനത്തിൽ പ്രസംഗിക്കേണ്ടവർ പൊലീസിന്റെ കൺവെട്ടത്തു പെടാൻ പാടില്ലാത്തവർ. കല്ലച്ചിലടിച്ചും കൈകൊണ്ടെഴുതിയും തയ്യാറാക്കിയ നോട്ടീസുകൾ കല്ലുകളിൽച്ചുരുട്ടി രാത്രി വീട്ടുമുററങ്ങളിലിട്ടിട്ടു കടന്നുകളയുക. പൊലീസിനു സംശയം തോന്നാത്ത ഇടങ്ങളിലോ പൊലീസിനെത്താൻ ബുദ്ധിമുട്ടുള്ളിടത്തോ നേതാക്കളെ ഒളിപ്പിച്ചശേഷം വേഷം മാററി ഊടുവഴികളിലൂടെ സമ്മേളനസ്ഥലത്തു പ്രത്യക്ഷപ്പെടുത്തുക. ഇതിനുവേണ്ടി പ്രവർത്തിക്കുന്നവരും പൊലീസിന്റെ സംശയത്തിൽപ്പെട്ടാൽ എന്തും സംഭവിക്കാം. പക്ഷേ, മണ്ണന്തല കരുണാകരനാണ് അതിനു നേതൃത്വം കൊടുക്കുന്നതെങ്കിൽ സംഗതി വിജയിച്ചിരിക്കുമെന്ന് അന്ന് എല്ലാവർക്കും അറിയാമായിരുന്നു. അണ്ടർഗ്രൗണ്ട് പ്രവർത്തനങ്ങളിൽ സാഹസികത കാട്ടുന്നതിൽ അത്രമാത്രം സമർത്ഥനായിരുന്നു ഈ പോരാളി. ആർ. ശങ്കറിനേയും പി. കൃഷ്ണപിള്ളയേയും ഉൾപ്പെടെ സ്റ്റേറ്റു കോൺഗ്രസ്സിലേയും കമ്മ്യൂണിസ്ററു പാർട്ടിയിലേയും നേതാക്കന്മാരെ നിരോധനങ്ങളെ തകിടംമറിച്ചുകൊണ്ട് പ്രസംഗവേദികളിലെത്തിക്കുന്നതിൽ മണ്ണന്തല കരുണാകരൻ അദ്ഭുതം സൃഷ്ടിച്ചിട്ടുണ്ട്.

കയ്യൂർ കൊലക്കേസിലെ പ്രതിയായിരുന്ന ഇ.കെ. നായനാരെ പേരുമാററി കേരളകൗമുദിയിൽ ജേർണലിസ്ററാക്കിയതും പുനലൂർ പേപ്പർ മില്ലിലെ തൊഴിലാളികളെക്കൊണ്ടു സി.പിയുടെ അസംബ്ളിയിൽ മുദ്രാവാക്യം വിളിപ്പിച്ചതും മണ്ണന്തലയിൽ ജനിച്ച് ഇപ്പോൾ പേട്ടയിൽ താമസിക്കുന്ന സഖാവ് കെ. കരുണാകരൻതന്നെ. തൊഴിലാളികളെ അസംബ്ളിയിൽ കയറാനുള്ള തന്ത്രം ആവിഷ്ക്കരിക്കാൻ ഉള്ളൂർ ഗോപിയും ഒപ്പമുണ്ടായിരുന്നു.

പതിനഞ്ചു വർഷം തിരുവനന്തപുരം നഗരസഭയിൽ കൗൺസിലറായിരുന്ന മണ്ണന്തല കരുണാകരൻ 1982-വരെ സി.പി.എമ്മിന്റെ സജീവ പ്രവർത്തകനായിരുന്നു. ചില സഹപ്രവർത്തകരുടെ സത്യവിരുദ്ധമായ നീക്കങ്ങളോട് ഒരുവിധത്തിലും പൊരുത്തപ്പെടാനാവാത്തതിനാൽ നീണ്ട ലീവെടുത്ത് വീടിന്റെ ഏകാന്തതയിലേക്ക് ഉൾവലിയുകയായിരുന്നു മണ്ണന്തല കരുണാകരൻ. പേട്ടയിലെ സിനിമാതിയേറ്ററിനു വലതുവശത്തുകൂടിയുള്ള റോഡിലൂടെ അല്പം നടന്നാൽ ഇടതുവശത്തായി മണ്ണന്തല കരുണാകരൻ താമസിക്കുന്ന വീടു കാണാം. മൂന്നാമത്തെ മകളായ ലൈലയോടൊപ്പമാണ് ഇപ്പോൾ താമസിക്കുന്നത്. നാലു പെൺമക്കളും രണ്ട് ആൺമക്കളുമാണ് അദ്ദേഹത്തിനുള്ളത്. പന്ത്രണ്ടുവർഷംമുമ്പ് ഭാര്യ മരിച്ചു.

സ്വാതന്ത്ര്യസമരം എന്തായിരുന്നു എന്നറിയാത്തവർപോലും ഇന്ന് സ്വാതന്ത്ര്യസമര പെൻഷൻ വാങ്ങുന്നുണ്ട്. ക്വിററിന്ത്യാ വാർഷികങ്ങളും സ്വാതന്ത്ര്യദിനവുമെല്ലാം മുറയ്ക്കും മുറതെററിയും ഇവിടെ കൊണ്ടാടുന്നുണ്ട്. മണ്ണന്തല കരുണാകരൻ അതിലൊന്നും പങ്കെടുക്കാറില്ല. 1972-ൽ സ്വാതന്ത്ര്യസമര ഭടന്മാർക്ക് താമ്രപത്രം നല്കിയ ചടങ്ങിലും മണ്ണന്തല കരുണാകരൻ പോയില്ല.

സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത് ഒരുപാടു യാതനകൾ അനുഭവിച്ച സ്വാതന്ത്ര്യസമര ഭടന്മാർക്കും മരിച്ചവരുടെ അനന്തരാവകാശികൾക്കുമുൾപ്പെടെ അറുപത്തിയാറു പേർക്ക് 1951-ൽ കൊല്ലം താലൂക്കിൽ മീനാട്ടു പകുതിയിൽ കുറേ ഭൂമി കുത്തകപ്പാട്ടത്തിന് അനുവദിച്ചുകൊടുക്കുകയുണ്ടായി. അതിലൊന്ന് മണ്ണന്തല കരുണാകരനായിരുന്നു. മൂന്നേക്കർ ഭൂമിയാണ് അദ്ദേഹത്തിന് അനുവദിച്ചത്. സ്ഥലം കൈവശപ്പെടുത്തിക്കൊടുക്കാൻ വ്യക്തമായ നിർദ്ദേശം ഉത്തരവി

ശേഷം 65-ാം പേജിൽ

താമ്രപത്രവുമായി



# നരബലിയുടെ നാളുകൾ

എം.ടി. നിലമ്പൂർ



പർവ്വതനിരകൾക്കിടയിലൂടെ ഒഴുകിവരുന്ന വിക്ടോറിയൻ തടാകം.

കോടിക്കണക്കിനു മനുഷ്യർക്ക് കുടിവെള്ളം നല്കുന്ന ആഫ്രിക്കൻ വൻകരയിലെ ഏററവും വലിയ ശുദ്ധജല സ്രോതസ്സ്.

സഹാറാ മരുഭൂമിയെപ്പോലും തണുപ്പിക്കുന്ന വിക്ടോറിയൻ ജലാശയത്തിൽ ഏപ്രിൽമാസ പ്രഭാതത്തിൽക്കണ്ടത് ചോരയുടെ ചുവപ്പും ചവർപ്പുമായിരുന്നു. തടാകത്തിലൂടെയും, പോഷകനദിയിലൂടെയും ഒഴുകിവരുന്ന എണ്ണമററ ശവശരീരങ്ങൾ, ശിരസ്സററുത്ത, കൈകാലുകൾ ഛേദിക്കപ്പെട്ട കറുത്ത മനുഷ്യൻെറ കബന്ധങ്ങൾ.

ഗ്രാമഭൂമികളെ കിടിലംകൊള്ളിച്ചുകൊണ്ട്, മിലിററി ട്രക്കുകൾ ചീറിയടുക്കുന്നു. ആയുധമേന്തിയ തീവ്രവാദികളും മെഷീൻഗണ്ണേന്തിയ പട്ടാളക്കാരും ജനങ്ങൾ തിങ്ങിപ്പാർക്കുന്ന കവലകൾ വളയുന്നു. കണ്ണിൽക്കണ്ടവരെയൊക്കെ വെടിവച്ചു കൊല്ലുന്നു. സ്ത്രീകളേയും കുട്ടികളേയും വൃദ്ധരേയും വെട്ടിനുറുക്കിയും, തലയ്ക്കു കല്ലുകൊണ്ടിടിച്ചും കൊല്ലുന്നു. പിഞ്ചുകുഞ്ഞുങ്ങളെ ചാക്കിൽക്കെട്ടി ജീവനോടെ പുഴയിലേക്കും തടാകത്തിലേക്കും എറിയുന്നു. മനുഷ്യക്കുരുതിയുടെ കിരാതത്വം തീർന്നില്ല.

തെരുവിൽ വലിയ കിണർ കുഴിച്ച് വാഹനങ്ങളുടെ ഉപയോഗശൂന്യമായ ടയർ കിണററിൽ നിറച്ചു തീകൊളുത്തുന്നു. റബ്ബർ ആളിക്കത്തുന്ന തീക്കുണ്ഡങ്ങളിലേക്കു മനുഷ്യരെ ജീവനോടെ പിടിച്ചു കൈകൾ പിന്നിലേക്കു ബന്ധിച്ച് തീക്കുമ്പാരത്തിലേക്കു വലിച്ചിടുന്നു.



എണ്ണമററ ശവശരീരങ്ങൾ

> **ഒരു മണിക്കൂറിൽ ശരാശരി അൻപതു ശവശരീരങ്ങളായിരുന്നു വിക്ടോറിയൻ തടാകത്തിലൂടെ ഒഴുകിവന്നിരുന്നത്. അതിലധികവും, സ്ത്രീകളുടേതും കുട്ടികളുടേതുമായിരുന്നു. നോക്കൂ... റുവാണ്ടയിൽ കഴിഞ്ഞ രണ്ടുമാസമായി വംശീയ നരബലി അതിൻെറ പ്രാകൃതമായ സ്വഭാവത്തിൽ തുടരുകയായിരുന്നു. പാശ്ചാത്യ വാർത്താമാധ്യമങ്ങൾ ഔദ്യോഗികമായി റിപ്പോർട്ടുചെയ്ത കണക്കനുസരിച്ച് അഞ്ചുലക്ഷം മനുഷ്യർ റുവാണ്ടയിൽ കൊല്ലപ്പെട്ടു. ഇരുപത്തഞ്ചു ലക്ഷം മനുഷ്യർ ഭവനരഹിതരും അഭയാർത്ഥികളുമായി പലായനം ചെയ്യപ്പെട്ടു.**

കൃഷിയും കന്നുകാലിവളർത്തലുമായി ഹരിതഭൂമിയിൽ കഴിഞ്ഞുകൂടിയിരുന്ന നിരപരാധികളായ സിവിലിയൻമാർ, കറുത്ത വർണ്ണത്തിലുള്ള ചേലചുററിയ അരോഗദൃഢഗാത്രകളായ സ്ത്രീകൾ... മുലയൂട്ടുന്ന അമ്മമാർ, ചുരുണ്ട തലമുടിയും ഭൂഖണ്ഡങ്ങളുടെ മുഴുവൻ നിഷ്കളങ്കതയും കണ്ണുകളിൽ ഒളിപ്പിച്ച പിഞ്ചുകുഞ്ഞുങ്ങൾ... നാളെയിലേക്കു പിച്ചവച്ചടുക്കുന്ന ഇളം ഓമനകൾ.

ഇവരൊക്കെയും ഈ ഗോത്രയുദ്ധത്തിൽ നിഷ്ക്കരുണം വധിക്കപ്പെടുകയും അഗ്നിനാളങ്ങളിൽ ചാമ്പലാവുകയും വലിയ ജലാശയങ്ങളിലൂടെ ഒഴുകി ജലജീവികൾക്കു ഭക്ഷണമാകുകയും ചെയ്തു...

ഇതൊരു 'വാർ ഫിലിമി'ലെ ഭീകര ദൃശ്യമല്ല.

1994 ഏപ്രിൽ മാസത്തിൽ പൊട്ടിപ്പുറപ്പെട്ട റുവാണ്ടയിലെ വംശീയ കലാപത്തിൻെറ അതിഭീകരമായ ചിത്രങ്ങൾ, റോയിട്ടറും സി.എൻ.എൻ തുടങ്ങിയ അന്താരാഷ്ട്ര വാർത്താമാദ്ധ്യമങ്ങൾ പുറത്തുവിട്ട വാർത്തകളാണ്.

ഭൂമിയിൽ ഒരിടത്തും, അടുത്ത നൂററാണ്ടിലൊന്നിലും കണ്ടിട്ടില്ലാത്ത അതിഭയാനകമായ മനുഷ്യക്കുരുതിക്ക് ഇരുപതാം നൂററാണ്ടിൻെറ വൃദ്ധനേത്രങ്ങൾ സാക്ഷ്യം വഹിക്കേണ്ടിവന്നു.

ഭൂഖണ്ഡങ്ങളുടെ മലമടക്കുകളിൽ വർഷകാലക്കാററ് ഉരുണ്ടുകൂടി. റുവാണ്ടയിൽ മഴപെയ്തു. ശവങ്ങൾ മൂടിയ കിണറുകളിൽ വെള്ളം നിറഞ്ഞു. കത്തിക്കരിഞ്ഞ ടയറുകളിൽ കരിഞ്ഞു കരിക്കട്ടകളായ ശവങ്ങൾ പററിപ്പിടിച്ചു കിടന്നു. അവ മഴവെള്ളത്തിൽ കൃഷിയിടങ്ങളിലൂടെയും കായലുകളിലൂടെയും ഒഴുകിപ്പരക്കാൻ തുടങ്ങി. ഈ ഒഴുക്ക് അയൽനാടുകളിലെ ജലാശയങ്ങളിലും ജലസംഭരണികളിലേക്കും ഒഴുകിപ്പരക്കാൻ തുടങ്ങി. ജലാശയങ്ങളിൽ ശവഗന്ധവും ശവക്കാഴ്ചയും കണ്ടപ്പോഴാണ് അയൽനാടായ ഉഗാണ്ടയിലെ ആരോഗ്യവകുപ്പ് അധികൃതർ യു.എൻ രക്ഷാസമിതിക്കു പരാതി നല്കുന്നത്.

എണ്ണമററ ശവശരീരങ്ങളും കബന്ധങ്ങളും കുടിവെള്ളത്തെ മലിനപ്പെടുത്തിയിരിക്കുന്നു. ഉടനടി പരിഹാരം കാണണമെന്നു പറഞ്ഞ് ഉഗാണ്ടൻ സർക്കാരിൻെറ ദൗത്യസംഘം യു.എൻ ആസ്ഥാനത്തേക്കു പറന്നു.

ഒരുമണിക്കൂറിൽ ശരാശരി അൻപതു ശവശരീരങ്ങളായിരുന്നു വിക്ടോറിയൻ തടാകത്തിലൂടെ ഒഴുകിവന്നിരുന്നത്. അതിലധികവും സ്ത്രീകളുടേതും കുട്ടികളുടേതുമായിരുന്നു. നോക്കൂ... റുവാണ്ടയിൽ കഴിഞ്ഞ രണ്ടുമാസമായി വംശീയ നരബലി അതിൻെറ പ്രാകൃതമായ സ്വഭാവത്തിൽ തുടരുകയായിരുന്നു. പാശ്ചാത്യ വാർത്താമാധ്യമങ്ങൾ ഔദ്യോഗികമായി റിപ്പോർട്ടുചെയ്ത കണക്കനുസരിച്ച് അഞ്ചുലക്ഷം മനുഷ്യർ റുവാണ്ടയിൽ കൊല്ലപ്പെട്ടു. ഇരുപത്തഞ്ചു ലക്ഷം മനുഷ്യർ ഭവനരഹിതരും അഭയാർത്ഥികളുമായി പലായനം ചെയ്യപ്പെട്ടു. ശേഷിച്ച മനുഷ്യർ മരണത്തിനും ജീവിതത്തിനുമിടയിലെ നേർത്ത നൂലിഴകളിൽ തൂങ്ങിക്കിടക്കുന്നു. വിശാലമായ മൈതാനങ്ങളിലും ദേവാലയങ്ങളിലെ ഇടനാഴികളിലും അഭയാർത്ഥിക്ക്യാമ്പുകളിലും അടുത്ത നിമിഷങ്ങളിൽ അടുത്തുവരുന്ന കൊലവിളികൾക്കും മൃത്യുവിൻെറ ഷെൽവർഷങ്ങൾക്കുമായി കാത്തിരിക്കുന്നു. റഫ്യൂജി ക്യാമ്പുകളിൽ ആശയററ ആയിരങ്ങൾ ജീവച്ഛവങ്ങളായി മാറിയിരിക്കുന്നു.

ഈ നൂററാണ്ടിലെ ഏററവും ഭീകരമായ മനുഷ്യക്കശാപ്പ് റുവാണ്ടയിൽ നടന്നിട്ടും, വൻവാർത്താ മീഡിയകൾ അതു റിപ്പോർട്ടുചെയ്തു ദൃശ്യവല്ക്കരിച്ചിട്ടും ലോകരാഷ്ട്രങ്ങൾ ഞെട്ടിയില്ല! ലോകജനതയുടെ മനഃസാക്ഷി നടുങ്ങിയില്ല.

അഞ്ചുലക്ഷംപേർ അതിക്രൂരമായി കൊല്ലപ്പെടുന്നതും ഇരുപത്തഞ്ചു ലക്ഷം മനുഷ്യർ പിറന്ന നാടുവിട്ട് ഉടുതുണിക്കു മറുതുണിയില്ലാതെ ഭൂമിയുടെ അനന്തശൂന്യതയിലേക്കു പലായനം ചെയ്യുന്നത് ദൂരദർശനിലൂടെ ഒരു യുദ്ധസിനിമ കാണുന്ന ലാഘവത്തോടെ ലോകം തങ്ങളുടെ ശയനമുറികളിലിരുന്നു കണ്ടു. കറുത്തവർ കൂട്ടത്തോടെ കശാപ്പു ചെയ്യുന്നതു കണ്ടിട്ട് നമുക്കൊന്നും തോന്നിയില്ല.

അമേരിക്കൻ ലോക പൊലീസിൻെറയും യൂറോപ്യൻ കമ്മ്യൂണിററിയുടേയും യു.എൻ രക്ഷാസമിതിയുടേയും കുററകരമായ അനാസ്ഥ. അവഗണനാപൂർവ്വമായ നിസ്സംഗത. ഇതിന്. ലോക മനഃസാക്ഷിക്കു മുമ്പിൽ മാപ്പുപറഞ്ഞേ മതിയാകൂ...



റുവാണ്ടയിലെത്തിയ ആശ്വാസം

## റുവാണ്ടയിലെ പച്ചക്കുന്നുകൾ ചുവക്കുന്നു

നീല മലകളും പച്ചക്കുന്നുകളും നിറഞ്ഞ കിഴക്കൻ ആഫ്രിക്കയിലെ പ്രശാന്ത ഭൂമിയാണ് റുവാണ്ട. ചെമ്മൺപാതകളും വാഴത്തൈകളും കാപ്പിത്തോട്ടങ്ങളും നിറഞ്ഞ റുവാണ്ട കേരളീയ ഭൂപ്രകൃതിയെ ഓർമ്മിപ്പിക്കുന്നു. തൊള്ളായിരത്തി നാല്പതുകളിൽ റുവാണ്ട ഒരു ബെൽജിയം കോളനിയായിരുന്നു. കിഗാലിയാണ് തലസ്ഥാന നഗരി. നൈൽനദിയുടെ തഴുകലും കോംഗോ വനങ്ങളുടെ ഹരിതശീതളിമയും നിറഞ്ഞ നാട്. മൺസൂൺ കാലാവസ്ഥയുള്ള പ്രദേശം. എഴുപത്തഞ്ചു ലക്ഷത്തോളം ജനങ്ങൾ അധിവസിക്കുകയും എണ്ണൂറോളം ഭാഷകൾ സംസാരിക്കപ്പെടുകയും ചെയ്യുന്ന ആഫ്രിക്കയിലെ ഏററവും പ്രശാന്ത സുന്ദര തീരം. എ.ഡി 600-കളിൽ സഹാറാ മരുഭൂമി താണ്ടിവന്ന സാർത്ഥവാഹക സംഘം വഴി ഇസ്ലാം മതം പ്രചരിച്ചു. മുസ്ലീങ്ങളും ക്രൈസ്തവരുമാണ് ഭൂരിഭാഗവും. വടക്ക് ഉഗാണ്ടയും, കിഴക്ക് ടാൻസാനിയയും തെക്ക് ബറുണ്ടിയും അതിരിട്ടു കിടക്കുന്ന ജനസാന്ദ്രതയേറിയ പച്ചത്തുരുത്ത്. തൊണ്ണൂറു ശതമാനം ജനങ്ങളും കാർഷിക സമൂഹമാണ്. രണ്ടുശതമാനം മാത്രമേ വ്യവസായവുമായി ബന്ധപ്പെടുന്നുള്ളൂ. ഗോത്രയുദ്ധങ്ങൾക്കു കേളികേട്ട നാടാണ് റുവാണ്ട.

ഹുട്ടുവും ടുട്സിയുമാണ് റുവാണ്ടയിലെ രണ്ടു പ്രബല ഗോത്രങ്ങൾ. പ്രബലരായ വംശീയ ഗ്രൂപ്പാണ് ഹുട്ടു. ഇവരാണ് ഏററവും പൗരാണികരായ സ്ഥലവാസികൾ.

ന്യൂനപക്ഷമായ ടുട്ടൂസ് എത്യോപ്യയിൽനിന്നു കന്നുകാലി വളർത്തലും കൃഷിപ്പണിക്കാരുമായി വന്നു കുടിയേറിയവരാണ്. ആഫ്രിക്കൻ ഭാഷയിൽ 'ടുട്ടു' എന്നാൽ ധനികൻ എന്നും 'ഹുട്ടു' എന്നാൽ കൃഷിക്കാരൻ എന്നുമാണ്. പണ്ടുമുതലേ ഈ രണ്ടു ഗോത്രങ്ങളും റുവാണ്ടയുടെ ചരിത്രത്തിൽ ചോരപ്പാടുകൾ വീഴ്ത്തിയിരുന്നു. എന്നും വംശീയ കലാപവും രാജ്യാതിർത്തി വിട്ട് പലായനം ചെയ്യുന്ന ഗ്രാമവാസികളും റുവാണ്ടയുടെ ഗതകാലചരിത്രത്തിൽ പുതിയതല്ല. സംസ്കരിക്കപ്പെടാത്ത ഒരു കാട്ടുവർഗ്ഗം. അവർ ആയുധമെടുത്തു ബലാബലം നോക്കുന്നു. റുവാണ്ടൻ കലാപം ആളിക്കത്താൻ ഈ പാരമ്പര്യപശ്ചാത്തലം അനുകൂലമായി.

പ്രീ കൊളോണിയലൈസേഷനുമുമ്പ് (pre-colonialisation) ഈ രണ്ടു ഗോത്രങ്ങളും ഐക്യദാർഢ്യമുള്ള ഒരു സമൂഹമായിരുന്നു.

പ്രകൃതിയോടു മല്ലിട്ടു കൃഷിചെയ്തും, മൃഗവേട്ട നടത്തിയും, ക്രയവിക്രയവും ആശയവിനിമയവും വിവാഹബന്ധവും വഴി പാരസ്പര്യമുള്ള ഗോത്രങ്ങളായി ജീവിച്ചു.

യൂറോപ്യൻ കോളനികളുടെ വാഴ്ചയോടെ ഈ ഗോത്രബന്ധങ്ങൾ ശിഥിലമാവാൻ തുടങ്ങി.

തൊഴിലിന്റെ അടിസ്ഥാനത്തിലുള്ള വിഭജനം നടന്നു. കോളനികളുടെ സുഗമമായ ഭരണത്തിന് അവർ ചൂഷണതന്ത്രം മെനഞ്ഞു. വ്യാപകമായ ക്ളാസ്സിഫിക്കേഷൻ (classification) നടത്തപ്പെട്ടു. ഉയർന്ന തട്ട്, താഴേത്തട്ട് എന്ന ചേരിതിരിവുണ്ടായി. ഒരുവിഭാഗത്തിന് പ്രത്യേകമായി നല്കിയ പാശ്ചാത്യ വിദ്യാഭ്യാസവും സംസ്കാരവും രാഷ്ട്രീയ ബോധവല്ക്കരണവും മററും ഈ വർഗ്ഗങ്ങൾക്കിടയിൽ ഗോത്രകലഹങ്ങൾക്കു വഴിമരുന്നിടുകയായിരുന്നു.

അങ്ങനെ സ്വച്ഛന്ദമായി ജീവിച്ചിരുന്ന ആ സമൂഹത്തിന്റെ സ്വാസ്ഥ്യം തകർന്നു. തങ്ങളുടെ തനിമയും മൗലികതയും കോളനികൾക്ക് അടിയറവച്ചു.

ഒന്നാംലോക മഹായുദ്ധത്തിലെ ജർമ്മനിയുടെ പരാജയത്തിനുശേഷം ഈ പ്രവിശ്യകൾ ബെൽജിയത്തിനു കൈമാറി.

ടുട്സി ഗോത്രത്തിനു മുൻഗണന നല്കി, ഉന്നത വിദ്യാഭ്യാസവും പാശ്ചാത്യരീതിയിലുള്ള ജീവിതക്രമങ്ങളും നല്കി ബോധപൂർവ്വം വിഭാഗീയത സൃഷ്ടിച്ചു. ഡിവൈഡ് ആൻഡ് റൂളിലൂടെ ഇരു ഗോത്രങ്ങളേയും ഭിന്നിപ്പിക്കുകയായിരുന്നു കോളനികൾ ചെയ്തത്. ഈ അസംതൃപ്തി അവരെ സ്ഫോടനാത്മകമായ സ്പർദ്ധകളിലേക്കു നയിച്ചു. തൊള്ളായിരത്തി അറുപതുകളിലും എഴുപതുകളിലും ചെറുതും വലുതുമായ ആഭ്യന്തര കലാപങ്ങൾ പൊട്ടിപ്പുറപ്പെട്ടു.

സാധാരണ ആഫ്രിക്കൻ ഭൂഖണ്ഡങ്ങളിലെ കലാപത്തിൽ കണ്ടുവന്നിരുന്നതൊക്കെയും വർഗ്ഗങ്ങളുടെ ചേരിതിരിവുകളായിരുന്നു. ഭാഷ, സംസ്കാരം. ആചാരം, പ്രവിശ്യ, ഭൂപ്രകൃതി തുടങ്ങിയ കാരണങ്ങളായിരുന്നു. റുവാണ്ടയിലെ കലാപത്തിലെ പ്രധാന കാരണം തൊഴിൽ വിഭാഗീയതയായിരുന്നു. ഇന്ത്യയിലെ ഹിന്ദു സമ്പ്രദായംപോലെ തൊഴിലിന്റെ അടിസ്ഥാനത്തിലുള്ള ജാതിവ്യവസ്ഥ ഇവിടെയും നിലനിന്നിരുന്നു. ആഫ്രിക്കൻ പൗരാവകാശ സമിതിയുടെ ഡയറക്ടർ അലക്സ് ഡിവാർ കലാപത്തെക്കുറിച്ചു പറയുകയായിരുന്നു, എ ട്രൈബൽ കോൺഫ്ളിക്റ്റ്. തികച്ചും വംശീയമായ ഒരു കടന്നാക്രമണം.

## കലാപത്തിന്റെ തുടക്കം

1993-ൽ ഉണ്ടായ വംശീയ കലാപത്തിൽ ഒരുലക്ഷത്തോളം ആളുകൾ കൊല്ലപ്പെടുകയും ആയിരങ്ങൾ അഭയാർത്ഥികളാവുകയും ചെയ്തിരുന്നു. പിന്നെയും നീറിപ്പുകഞ്ഞുകൊണ്ടിരുന്ന വംശീയസ്പർദ്ധ ചില ഉടമ്പടികളിലൂടെ അവസാനിപ്പിക്കാൻ റുവാണ്ടയിലെയും ബറുണ്ടിയിലെയും പ്രസിഡൻറുമാർ നിരന്തരമായി ശ്രമിച്ചുവരികയായിരുന്നു. ആ ശ്രമഫലമായി ടാൻസാനിയായിൽ ഒരു അനുരഞ്ജന സമ്മേളനം നടത്തി മടങ്ങുംവഴിയാണ് ഒരു വിമാനാപകടത്തിൽ രണ്ടു പ്രസിഡൻറുമാരും പത്തോളം നയതന്ത്രജ്ഞരും കൊല്ലപ്പെട്ടത്.

ഇത് 1994 ഏപ്രിൽ 6-ാം തീയതിയായിരുന്നു. മരിച്ച റുവാണ്ടൻ പ്രസിഡൻറ് ''ഹാബിയാരിമാന''— ബറുണ്ടിയൻ പ്രസിഡൻറ് ''സതാരിയാമിറ'' ആയിരുന്നു. പ്രസിഡൻറുമാർ സഞ്ചരിച്ച വിമാനം റുവാണ്ടയുടെ തലസ്ഥാനമായ കിഗാലി എയർപോർട്ടിനെ സമീപിച്ചപ്പോഴായിരുന്നു വിമാനം തീപിടിച്ചു പൊട്ടിത്തകർന്നത്.

എയർ ക്രാഷിനെക്കുറിച്ച് രണ്ടു വാദമാണു നിലനില്ക്കുന്നത്. റുവാണ്ടൻ ഫോറിൻ മിനിസ്റ്ററി പറയുന്നു, വിമാനം കിഗാലി എയർപോർട്ടിനെ സമീപിച്ചപ്പോഴേക്കും വെടിവച്ചു വീഴ്ത്തുകയായിരുന്നു എന്ന്. എന്നാൽ ബറുണ്ടി ഗവൺമെൻറു പറയുന്നത് അതൊരു ആക്സിഡൻറായിരുന്നു എന്നാണ്. പ്രസിഡൻറ് കൊല്ലപ്പെട്ടതോടെ റുവാണ്ട നാഥനില്ലാക്കളരിയായി മാറുകയായിരുന്നു. ഒററ രാത്രികൊണ്ടുതന്നെ ആക്രമണം അതിന്റെ എല്ലാ നഗ്നതയും കാട്ടി താണ്ഡവമാടുകയായിരുന്നു.

കൊല്ലപ്പെട്ട പ്രസിഡൻറ് ഹാബിയാരിമാന 1973-ൽ ഒരു അട്ടിമറിയിലൂടെ അധികാരം പിടിച്ചെടുക്കുകയായിരുന്നു. പുതിയ സ്വാതന്ത്ര്യപ്രഖ്യാപനവുമായി അധികാരത്തിൽ കയറിയെങ്കിലും സ്വന്തം വംശക്കാരായ ഹുട്ടുസിനെ അധികാരത്തിൽ കൊണ്ടുവരികയും ടുട്ടുവിനെ അവഗണിക്കുകയും ചെയ്തു. ബെൽജിയത്തിൽനിന്നും റുവാണ്ട സ്വതന്ത്രമായതോടെ ടുട്സികൾ അയൽനാടുകളിലേക്കു പലായനം ചെയ്തു. അധികാരവും സ്വാധീനവുമില്ലാത്ത അസംതൃപ്തരായ ടുട്സികൾ അവർക്കു ഭൂരിപക്ഷമുള്ള ബറുണ്ടിയിൽ സംഘടിച്ച് റുവാണ്ടൻ പാട്രിയാററിക് ഫ്രണ്ട് (ആർ.പി.എഫ്) എന്ന റെബൽ സംഘടനയ്ക്കു രൂപംകൊടുത്തു. പ്രതികാരവാഞ്ഛയുമായി ഹുട്ടുവിനെതിരെ ഒരു തിരിച്ചടിക്കു തയ്യാറെടുക്കുകയും ചെയ്തു. പ്രസിഡൻറിന്റെ വധവും, നാമമാത്രമായ ബെൽജിയം സേനയുടെ പിന്മാററവും, അധികാരിവർഗ്ഗവും നയതന്ത്രജ്ഞരും രംഗം വിട്ടതോടെ പുകഞ്ഞുകൊണ്ടിരുന്ന റുവാണ്ടയിൽ ആക്രമണത്തിന്റെ അഗ്നി ആളിക്കത്തുകയും ചെയ്തു. ഒററദിവസംകൊണ്ട് ഇരുപത്തഞ്ചുലക്ഷം അഭയാർത്ഥികളെ സൃഷ്ടിക്കാൻ കഴിഞ്ഞ ലോകത്തിലെ കരാളമായ വംശീയപ്പോര് മറനീക്കി പുറത്തുവന്നു. കലാപകാരികളിൽനിന്ന് അദ്ഭുതകരമായി രക്ഷപ്പെട്ട ബെൽജിയംകാരൻ 'ഗറിൻസ്' പറയുന്നു, മനുഷ്യർ മഴുകൊണ്ടു വെട്ടിനുറുക്കുകയും തല കല്ലുകൊണ്ടിടിച്ചു തകർക്കുകയും കുഞ്ഞുങ്ങളെ കൂട്ടത്തോടെ പിടിച്ചു ചാക്കിൽക്കെട്ടി നദിയിലേക്ക് എടുത്തെറിയുകയുമായിരുന്നു തീവ്രവാദികൾ ചെയ്തത്.

നൂറുകണക്കിനു രോഗികളെ ആശുപത്രിക്കിടക്കയിൽവച്ചുതന്നെ മിലിറ്ററിയും ഗവൺമെൻറ് അനുകൂല വിഭാഗവും വെട്ടിക്കൊന്നു. നേന്ത്രവാഴക്കൃഷിക്കു പേരുകേട്ട റുവാണ്ടയിലെ വാഴത്തോട്ടങ്ങളിൽ വാഴപ്പഴത്തേക്കാൾ നിറഞ്ഞുകണ്ടത് തല തകർന്ന ശവശരീരങ്ങളായിരുന്നു. ഇരു ഗോത്രങ്ങളും മിലിറ്ററിയും പൊലീസുംകൂടിച്ചേർന്ന് ഭ്രാന്തമായി കൊന്നൊടുക്കി, വിജയഭേരി മുഴക്കി മുന്നേറുകയായിരുന്നു. തലയററു വീഴുന്ന ശവശരീരങ്ങളുടെ എണ്ണമായിരുന്നു അവർക്ക് അഭിമാനവും ആഹ്ളാദവും പകർന്നിരുന്നത്.

'ഗറിൻസ്' തുടരുന്നു:

വർഷങ്ങളായി റുവാണ്ടയിൽ മൃഗവളർത്തുകേന്ദ്രമായ അനിമൽ ഫാം നടത്തിവരികയായിരുന്നു അദ്ദേഹം. കലാപം തുടങ്ങിയതോടെ മൃഗങ്ങളും അൻപതോളം ഫാം ജീവനക്കാരും എവിടെപ്പോയി എന്നറിഞ്ഞില്ല. കഷ്ടിച്ചു ജീവൻ രക്ഷപ്പെട്ട ഗറിൻസ് റോഡരികിലും വഴിയോരത്തും കുന്നുകൂടിയ ശവശരീരങ്ങൾക്കിടയിലൂടെ രക്ഷപ്പെട്ട് കുന്നും മലയും കയറിയിറങ്ങി, വിശന്നപ്പോൾ പുല്ലും സസ്യയിലകളും ഭക്ഷിച്ചു വിശപ്പടക്കി. തന്റെ രാജ്യത്തെത്തി അയാൾ അലമുറയിട്ടു. ''ഈ മനുഷ്യക്കുരുതി തടയാൻ എന്തെങ്കിലും ഉടൻ ചെയ്യൂ!''

ഗറിൻസ് നിലവിളിക്കുകയായിരുന്നു. ഗവൺമെൻറ് സേനയും കുട്ടുസും ചേർന്ന് ഭരണത്തിനെ അനുകൂലിക്കാത്ത സമാന്തര വിഭാഗമായ കുട്ടുകളേയും ഭരണ വിരുദ്ധരും ജന്മശത്രുക്കളുമായ ടുട്ടുസിനേയും ഉന്മൂലനം ചെയ്യുകയായിരുന്നു. ഈ കലാപത്തിൽ ഏററവും അമ്പരപ്പിക്കുകയും അപകടപ്പെടുത്തുകയും ചെയ്യുന്ന വാർത്തയായിരുന്നു റുവാണ്ടൻ റേഡിയോ പ്രക്ഷേപണം ചെയ്തിരുന്നത്. ടുട്ടുവിനെ നശിപ്പിക്കുക. ഏററവും പെട്ടെന്നു സർക്കാർ പ്രക്ഷേപണനിലയം ആക്രോശിക്കുകയായിരുന്നു. നമ്മുടെ ശ്മശാനഭൂമികളിൽ ഇനിയും കുഴികൾ നിറഞ്ഞിട്ടില്ല. ആരുണ്ടിതു നിറയ്ക്കാൻ എന്ന ആഹ്വാനമായിരുന്നു കലാപനാളുകളിൽ റേഡിയോ പുറത്തുവിട്ടുകൊണ്ടിരുന്നത്. എരിതീയിൽ എണ്ണയൊഴിക്കുംപോലെ ആയിരുന്നു അത്.

കലാപത്തിലെ ഒരു ദൃക്സാക്ഷി, സ്വിസ്സ് വ്യാപാരിയായ ''കോഡ്സോബാർ'' ഭയാനകമായ ആ കാഴ്ച വിവരിക്കുകയായിരുന്നു. സ്വന്തം കുഞ്ഞിനെ മാറത്തടക്കിപ്പിടിച്ച് അയാൾ ഈ രംഗം കാണുന്നു. വലിയ കുഴികളിൽ ടയർ കത്തിച്ച് അതിലേക്കു ജീവനോടെ ആളുകളെ വലിച്ചിടുന്നു. സ്വിസ്സ് വ്യാപാരിയുടെ ടുട്സിക്കാരിയായ ഭാര്യയുടെ അമ്മയെ, അറുപതുകാരിയായ വൃദ്ധയെ അയാളുടെ കൺമുന്നിൽവച്ചു കത്തുന്ന തീക്കുണ്ഠത്തിലേക്ക് എടുത്തെറിയുന്ന കാഴ്ചകണ്ടു മരവിച്ചുപോയ കോഡ്സോബാർ, റോയിട്ടറോട് അതു വിവരിക്കുമ്പോൾ അയാൾക്കു കണ്ഠമിടറി. വാക്കുകൾക്കു പരതി.

ക്രിസ്ത്യൻ ദേവാലയവും ഇടവകയുമുള്ള ബൂട്ടേയർ എന്ന പ്രശാന്തനഗരം ഒററരാത്രിയിലെ ആക്രമണംകൊണ്ടു മൃത്യുനഗരമായി മാറുകയായിരുന്നു.

ഒരുനേരത്തെ ആഹാരത്തിനുവേണ്ടി കൈനീട്ടുന്ന ദീനരായ മനുഷ്യരെക്കാണുമ്പോൾ മനസ്സലിയാറുള്ള നാം. കളങ്കമറിയാത്ത കുഞ്ഞുങ്ങളും സ്ത്രീകളുമടങ്ങുന്ന സിവിലിയന്മാർ ഇവാക്വേററ് ചെയ്യുന്ന അധികൃതർക്കടുത്തുചെന്നു കെഞ്ചുന്നു.

''ഈ രാത്രി പുലരുന്നതിനുമുമ്പു ഞങ്ങൾ കൊല്ലപ്പെടും.'' ഞങ്ങൾക്കു ജീവിക്കണം. ഈ ശാപഭൂമിയിൽനിന്നു ഞങ്ങളെക്കൂടി കൊണ്ടുപോകൂ... വെടിയൊച്ചകളും ഷെൽവർഷങ്ങളും കരിഞ്ഞ മനുഷ്യമാംസത്തിന്റെ ഗന്ധവുമുള്ള ഭൂമിയിൽനിന്നു പ്രാണനുവേണ്ടി കേഴുന്നവർക്കുനേരേ, കുടിയൊഴിഞ്ഞുപോകുന്ന ഫ്രഞ്ച്, ജർമ്മൻ, ഏഷ്യൻ മിലിറ്ററി കൈമലർത്തുന്നു. ''നിങ്ങളെ രക്ഷപ്പെടുത്താൻ ഞങ്ങൾക്കു വകുപ്പുകളില്ല.''

ശിലാപ്രതിമകളെപ്പോലെ തോക്കേന്തിയ ഭടന്മാരും മനുഷ്യബാഹുല്യംകൊണ്ട് ആടിയുലയുന്ന മിലറ്ററി ട്രക്കുകളും പൊടിപറത്തി ചീറിപ്പായുന്നു. ആശയററ ജനം മരണത്തെ കാത്തുകിടക്കുന്നു.

## യു.എൻ നിലപാട്

ഒന്നാം ലോകമഹായുദ്ധത്തിലുണ്ടായ മനുഷ്യക്കെടുതിയിലും ദുരന്തത്തിൽനിന്നുമാണ് ലീഗ് ഓഫ് നേഷൻസ് എന്ന രാഷ്ട്രസമുച്ചയങ്ങളുടെ ഐക്യസങ്കല്പം ഉണ്ടാകുന്നത്. രണ്ടാംലോക മഹായുദ്ധത്തോടെ ഇത് യു.എൻ എന്ന ഐക്യരാഷ്ട്ര സഭയായി പരിവർത്തനം ചെയ്യപ്പെട്ടു.

ലോകത്ത് ഒരു സിവിലിയനും അന്യായമായി ആക്രമിക്കപ്പെടരുത്, ഒരു ജീവനും ധ്വംസിക്കപ്പെടരുത് എന്ന ഉദാത്തമായ സങ്കല്പം പുലർത്തുകയും ലോകജനതയുടെ മനഃസാക്ഷിക്കും ജീവനും സ്വത്തിനും സുരക്ഷിതത്വം വാഗ്ദാനം നല്കുകയും ചെയ്യുന്ന യു.എൻ രക്ഷാസമിതി. റുവാണ്ടയിലെ മനുഷ്യക്കുരുതിയെപ്പററി അതിന്റെ സെക്രട്ടറി ജനറൽ ബുട്ടറസ് ഗാലി മനംനൊന്തു വിലപിക്കുകയാണ്. അദ്ദേഹം ആജ്ഞാപിക്കുകയാണ്, ''ഈ മനുഷ്യക്കുരുതി നിർത്തൂ.'' സമാധാനത്തിന്റെ ഈ ദൗത്യവാഹകൻപോലും നിസ്സഹായനാണ്. ഇൻറർ നാഷണൽ കമ്മ്യൂണിററിയുടെ കുററകരമായ അനാസ്ഥയെ അദ്ദേഹം കർക്കശസ്വരത്തിൽ അപലപിക്കുന്നു.

കലാപഭൂമിയിലെ സിവിലിയന്മാരുടെ രക്ഷയ്ക്കായി അയ്യായിരത്തോളം പട്ടാളത്തെ അയയ്ക്കാൻ യു.എൻ അടിയന്തരമായി തീരുമാനമെടുക്കുകയായിരുന്നു. അതും ലക്ഷക്കണക്കിനു ജീവൻ ഹനിക്കപ്പെട്ടതിനു ശേഷം.

എന്നിട്ടും റുവാണ്ടയിലേക്കു മാർച്ചുചെയ്യാൻ ആവശ്യമുള്ളത്ര സൈന്യവും യുദ്ധോപകരണവും സാമ്പത്തികവുമില്ലാതെ ഉഴറുന്ന യു.എൻ സൈനികമേധാവി. അയ്യായിരം **സൈനികരെ അടിയന്തരമായി അയയ്ക്കാൻ യു.എൻ സെക്രട്ടറി നിർദ്ദേശിച്ചപ്പോൾ അമേരിക്കൻ ഭരണകൂടം പറഞ്ഞത്, അഭയാർത്ഥികളെ സംരക്ഷിക്കാൻ മാത്രം അല്പം പട്ടാളത്തെ നിയോഗിക്കാമെന്നാണ്.**

**അമേരിക്കയുടെ ഇപ്പോഴത്തെ താത്പര്യം, മൂന്നാംലോക രാജ്യങ്ങളുടെ കെമിക്കൽ ആയുധശേഖരങ്ങളുടെ അളവും ന്യൂക്ളിയർ റഡാറുകളുടെ സ്ഥാനവും ദീർഘദൂര മിസൈലു നിർമ്മാണ പരിധിയും അന്വേഷിക്കുവാൻ വെമ്പൽ കാട്ടുകയാണ്.**

**ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂറുകളിൽ ഈസ്ററ്-യൂറോപ്യൻ രാജ്യങ്ങളിലെ സോഷ്യലിസ്ററു ഭരണത്തകർച്ചയിൽ അവർക്ക് അന്നവും അഭയവും നല്കാൻ വ്യഗ്രത കാട്ടിയ ലോകരാഷ്ട്രങ്ങൾ, പടിഞ്ഞാറൻ വാർത്താ മീഡിയകളിൽ ദൃശ്യവല്ക്കരിച്ച് ജനവികാരം കവർന്നെടുത്ത വേളയിൽ അമേരിക്കൻ സഹായം ആ നാടുകളിലേക്ക് ഒഴുകുകയായിരുന്നു. ഭൂഖണ്ഡങ്ങളിലെ ലക്ഷക്കണക്കിനു മനുഷ്യർ കത്തിച്ചാമ്പലാവുമ്പോൾ ലോകരാജ്യങ്ങൾ തണുത്ത പ്രതികരണവുമായി പുറംതിരിഞ്ഞു നിന്നു. കറുത്തവൻ ലോകവിപണിയിലെ ഒരു വിലകുറഞ്ഞ വില്പനച്ചരക്കാണെന്ന സത്യം നാം തിരിച്ചറിയുക.**

**ആഫ്രിക്കക്കാർക്കിടയിൽ ജീവിച്ചു** ഗ്രന്ഥരചന നടത്തിയ ബേസിൽ ഡേവിഡ്സൺ എഴുതിയ ദ ബ്ളാക്ക് മാൻസ് ബേർഡൻ എന്ന പുസ്തകം വെറുതേ ഓർമ്മിച്ചു കടന്നുപോകാം.

## റുവാണ്ട നല്കുന്ന താക്കീത്

കറുത്തവന്റെ വേദന മനുഷ്യവേദനയെന്ന പ്രാഥമികമായ തിരിച്ചറിവുണ്ടായേ മതിയാകൂ... ഇനിയും ഇത്തരം വംശീയ കലാപങ്ങൾക്ക് അറുതിവരുത്തുന്ന ഒരു മാനവിക ബോധശാസ്ത്രം ഉരുത്തിരിഞ്ഞു വന്നില്ലെങ്കിൽ ഇത്തരം ഭൂഖണ്ഡങ്ങൾ വീണ്ടും ഇരുളിലേക്കു കൂപ്പുകുത്തും. കറുത്ത മനുഷ്യന് ഇനിയും കുരുതിപ്പാറകൾ ഉയരും. നഗ്നമായ ആക്രമണത്തെ തടയാൻ ഒരു നീതിശാസ്ത്രവും ലോകത്തിലെ സമ്പന്നരാഷ്ട്രങ്ങൾക്കില്ല. ഈ നിസ്സംഗത വരുംനൂററാണ്ടിലും തുടരും.

ഇനിയും ഒരു കുഞ്ഞും ക്രൂരമായി വധിക്കപ്പെടരുത്—ജീവിക്കാനും വംശം നിലനിർത്താനുമുള്ള അവന്റെ പ്രാഥമികമായ അവകാശം സംരക്ഷിക്കപ്പെടണം.

മനുഷ്യനെ കൊന്നൊടുക്കാൻവേണ്ടി മാത്രം ആയുധങ്ങൾ കുന്നുകൂട്ടുന്നതിനു പകരം അത് അന്യായമായ ആക്രമണത്തെ തടുക്കുവാനുള്ള ഒരു പ്രതിരോധതന്ത്രം മാത്രമാവട്ടെ. റുവാണ്ട ലോകമനഃസാക്ഷിക്കു മുമ്പിൽ ചോരപുരണ്ട ഒരു വിരാമചിഹ്നമാവട്ടെ.



കൊലയിൽനിന്നും രക്ഷപ്പെട്ടവർ



വി. ജയകുമാർ

# ഭരണത്തിൻെറ മൂന്നാം പിറന്നാളിൽ ഒരു ബലാത്സംഗം



ഒൻപതു വയസ്സുകാരി ക്രൂരമായ ബലാൽസംഗത്തിനിരയായി കൊല ചെയ്യപ്പെടുക!

ഇന്ത്യയിലെ പ്രഥമ സമ്പൂർണ്ണ സാക്ഷരതാ നഗരമായ കോട്ടയത്താണ് നിന്ദ്യമെന്നും പൈശാചികമെന്നും വിളിക്കാവുന്ന ഈ ക്രൂരകൃത്യം അരങ്ങേറിയത്.

ഐക്യജനാധിപത്യമുന്നണി മൂന്നാം പിറന്നാൾ ആഘോഷിച്ച ദിവസമായിരുന്നു നാഗമ്പടം റെയിൽവേ പുറമ്പോക്കു കോളനിയിലെ ശശികല എന്ന ബാലിക ക്രൂരമായി കൊലചെയ്യപ്പെട്ടത് എന്നതും ശ്രദ്ധേയമാണ്. മലവേടൻ സമുദായത്തിൽപ്പെട്ട ഈ പെൺകുട്ടി അച്ഛനും അമ്മയ്ക്കും സഹോദരനുമൊപ്പം നാഗമ്പടം മുനിസിപ്പൽ ബസ്സ്റ്റാൻഡിലായിരുന്നു അന്തിയുറങ്ങിയത്. മഴയത്ത് ചോരുന്ന ഓലക്കുടിലിൽ കിടന്നുറങ്ങാൻ ആവാതെ വന്നതിനെത്തുടർന്നായിരുന്നു പാവപ്പെട്ട ഈ കുടുംബം മുൻസിപ്പൽ ബസ്സ്റ്റാൻഡിലെ കോൺക്രീറ്റ് കൂരയ്ക്കുള്ളിൽ അന്തിയുറങ്ങാൻ അഭയം തേടിയത്. അച്ഛനും അമ്മയ്ക്കും സഹോദരനുമൊപ്പം കിടന്നുറങ്ങിയ ശശികല ബസ്റ്റാൻഡിനു സമീപമുള്ള കുറ്റിക്കാട്ടിൽ പൂർണ്ണ നഗ്നയായി ക്രൂരമായ ബലാൽസംഗത്തിനിരയായി കൊലചെയ്യപ്പെട്ട നിലയിൽ കിടക്കുന്നതാണ് അച്ഛനും അമ്മയും സഹോദരനും കാണുന്നത്.

ഒൻപതു വയസ്സുകാരിയെ ഉറക്കത്തിലാരോ എടുത്തുകൊണ്ടുപോയി കാമസംതൃപ്തി നേടുകയായിരുന്നു. ഏതോ ബാർബർഷാപ്പിൽ നിന്ന് ഉപേക്ഷിച്ച മുടിനിറച്ച ചാക്കുകെട്ടിൽ അമർത്തിവച്ചായിരുന്നു കൊലനടത്തിയതെന്ന് ശശികലയുടെ ജഡത്തിനു സമീപത്തുനിന്നു കണ്ടെത്തിയ ചോരപുരണ്ട ചാക്കുകെട്ട് തെളിവുതരുന്നു. രക്തക്കറ പുരണ്ട ഒരു ജോഡി ചെരിപ്പും സംഭവസ്ഥലത്തുനിന്നു പൊലീസിനു കിട്ടിയിരുന്നു.

രാത്രി പത്തുമണിയോടെ ഉറങ്ങിയ മകളെ പന്ത്രണ്ടു മണിയോടെയാണ് കാണാതായത്. പന്ത്രണ്ടുമണിയുടെ ട്രെയിനിൻെറ ശബ്ദം കേട്ട് ഉറക്കത്തിൽ നിന്നുണർന്ന ശശികലയുടെ അമ്മയാണ് ഒപ്പം കിടന്ന ശശികലയെ കാണാനില്ലെന്നത് ആദ്യം അറിയുന്നത്. തുടർന്നു നടത്തിയ അന്വേഷണത്തിൽ നാഗമ്പടം ഹോമിയോ ആശുപത്രിയുടെ പിറകിലെ കുറ്റിക്കാട്ടിൽ ശശികലയുടെ ജഡം കണ്ടെത്തി. ആരോ കരയുന്ന ശബ്ദംകേട്ടുവെന്ന് ഹോമിയോ ആശുപത്രിയിൽ കിടന്ന രോഗികൾ പറഞ്ഞതനുസരിച്ചായിരുന്നു ആശുപത്രിക്കു പിറകിൽ തിരച്ചിൽ നടത്തിയത്.

കോട്ടയം ജില്ലാ ആശുപത്രിയിൽ നടത്തിയ പോസ്റ്റുമോർട്ടത്തിൽ ശശികല ക്രൂരമായി ബലാൽസംഗത്തിനിരയായതായി കണ്ടെത്തി. കഴുത്തിൽ വിരലുകൾ അമർത്തിപ്പിടിച്ച് ശ്വാസംമുട്ടിച്ചു കൊലപ്പെടുത്തുകയായിരുന്നുവെന്ന് കഴുത്തിൽ തെളിഞ്ഞുകണ്ട പാടുകളും തെളിവുതരുന്നു. സാധാരണ മനുഷ്യൻ ചെയ്യാൻ അറയ്ക്കുംവിധത്തിൽ യോനിയിലും ഗുദത്തിലും വായിലും കാമസംതൃപ്തി നേടിയ ശേഷമായിരുന്നു അക്രമി ശശികലയെ കഴുത്തുഞെരിച്ച് കൊന്നതെന്നാണ് ഊഹിക്കുന്നത്. ഫോറൻസിക് പരിശോധനയിൽ ഈ മൂന്നു സ്ഥലങ്ങളിൽ നിന്നും ലഭിച്ച ശുക്ളത്തിൻെറ അംശങ്ങൾ ഇതിന് തെളിവായി കണക്കാക്കുന്നു. ഒൻപതുകാരിയുടെ ജനനേന്ദ്രിയം കീറിമുറിച്ച നിലയിലുമായിരുന്നു.

**ഇന്ത്യയിൽ ആദ്യമായി സമ്പൂർണ്ണ സാക്ഷരത നേടിയതും സാക്ഷരതാ ശതമാനക്കണക്കിൽ ഇന്ത്യയിൽ ഒന്നാമതു നില്ക്കുന്നതും സാംസ്കാരികതികവിൻെറ പേരിൽ അക്ഷരങ്ങളുടെ നഗരമെന്നറിയപ്പെടുന്നതുമായ കോട്ടയത്ത് ഒരു പൈങ്കിളി കഥാകാരൻ പോലും ഇതുവരെ സ്വപ്നം കാണാത്ത രീതിയിൽ ഉള്ള ഈ ക്രൂരതയായിരുന്നു, എട്ടും പൊട്ടും തിരിയാത്ത ഒരു പെൺകുട്ടിയെ ബലാൽസംഗം ചെയ്തു കൊലപ്പെടുത്തിയത്.**

ശശികലയുടെ പിതാവ് ശശി ഒരു കൂലിപ്പണിക്കാരനാണ്. അമ്മ വികലാംഗയും. രാത്രിയിൽ ഉറങ്ങുംമുമ്പ് ഒരു പൊലീസുകാരൻ തങ്ങളെ നോക്കിനിന്നത് സംശയം ഉണർത്തുന്നുവെന്ന് ശശി പൊലീസിനോടു പറഞ്ഞിരുന്നു. പട്ടികവർഗ്ഗത്തിൽപ്പെട്ട പെൺകുട്ടി ക്രൂരമായി കൊലചെയ്യപ്പെട്ട സംഭവം ഒച്ചപ്പാടുണ്ടാക്കിയേക്കുമെന്നു ഭയന്ന് സംഭവ ദിവസം തന്നെ ലോക്കൽപൊലീസ് കേസ് ക്രൈംബ്രാഞ്ചിന് കൈമാറി തലയൂരി. ക്രൈംബ്രാഞ്ച് എസ്.പി. ടോമിൻ ജെ തച്ചൻകരിയുടെ നേതൃത്വത്തിലുള്ള പൊലീസ് സംഘമായിരുന്നു കേസന്വേഷണച്ചുമതല പിന്നീട് ഏറ്റെടുത്തത്. ഈ പൊലീസുകാരനെ കസ്റ്റഡിയിൽ എടുത്തു ചോദ്യം ചെയ്യുകയും ശാരീരിക പരിശോധന നടത്തുകയും ചെയ്ത പൊലീസ് ഇയാൾ നിരപരാധി ആണെന്ന് പറഞ്ഞിരിക്കുകയാണിപ്പോൾ. പൊലീസ് അസോസിയേഷനിൽപ്പെട്ട ചിലർ ഇയാളെ നിരപരാധി ആക്കാൻ ശ്രമം നടത്തുന്നുവെന്ന ആരോപണത്തിനിടയിൽ 52കാരനായ ഈ പോലീസുകാരന് ഇത്ര ക്രൂരമായ രീതിയിൽ ബലാൽസംഗം നടത്താനും കൊലചെയ്യാനും കഴിയില്ലെന്ന നിഗമനത്തിലാണ് ക്രൈംബ്രാഞ്ച് പൊലീസ്.

ഫോറൻസിക് പരിശോധനയും പൊലീസ് നായയെ ഉപയോഗിച്ചുള്ള പരിശോധനയും നടന്നുവെങ്കിലും അതൊന്നും കേസന്വേഷണത്തെ കാര്യമായി സഹായിച്ചിട്ടില്ല. ചില പ്രത്യേക സ്വഭാവവൈകൃതങ്ങൾ ഉള്ളവർക്കേ ഇത്രയും ക്രൂരമായ രീതിയിൽ ബലാൽസംഗവും കൊലപാതകവും നടത്താൻ കഴിയൂ എന്ന നിഗമനത്തിൽ, ഇത്തരക്കാരെ തിരഞ്ഞുപിടിച്ചു ചോദ്യം ചെയ്തു പ്രതിയെ കണ്ടെത്താനുള്ള ശ്രമത്തിലാണ് ക്രൈംബ്രാഞ്ച് പൊലീസ് ഇപ്പോഴും.

നാഗമ്പടം റെയിൽവേ പുറമ്പോക്കു കോളനി കോട്ടയം നഗരത്തിലെ അധോലോകമാണ്. കഞ്ചാവു കച്ചവടക്കാരുൾപ്പെടെ നഗരത്തിലെ എല്ലാറ്റിൻെറയും കേന്ദ്രമാണ് ഇവിടം. റെയിൽവേ ലൈനിന് ഇരുപുറവും കൂരകെട്ടി താമസിക്കുന്ന പാവങ്ങളെ സംരക്ഷിക്കാൻ ഒട്ടേറെ പദ്ധതികൾ ഉണ്ടായെങ്കിലും അതെല്ലാം കടലാസ് പദ്ധതിയായി അവശേഷിക്കുന്നു. ശശികലവധം തന്നെ അധികൃതരുടെ അനാസ്ഥയുടെ പ്രതിഫലനമാണെന്നു പറയാം. അധോലോകമെന്നു വിശേഷിപ്പിക്കാവുന്ന റെയിൽവേ കോളനിയിൽ

ശേഷം 58-ാം പേജിൽ



സ്ററാഫ് ലേഖകൻ

# ശബ്ദിക്കുന്ന കലപ്പയുമായി ഒരാൾ



പാമ്പാടി ചേന്നംകുളത്ത് വലിയവീടിൻെറ ഉമ്മറത്ത് ഒരാൾ ഒററയ്ക്കിരിക്കുന്നു. ശബ്ദിക്കുന്ന കലപ്പയുമായി മലയാള സാഹിത്യത്തിൻെറ വിളഭൂമി ഉഴുതുമറിക്കാൻ പണ്ടിറങ്ങിത്തിരിച്ച ഒരാൾ. കലഹിക്കുന്ന തൂലികയായിരുന്നു ഈ മനുഷ്യൻേറത്. കഴുതയെപ്പോലെ അനുസരിക്കുന്നതിനേക്കാൾ ചെന്നായ്ക്കളെപ്പോലെ എതിർക്കാൻ ഇഷ്ടപ്പെടുന്ന മനസ്സായിരുന്നു ഈ എഴുത്തുകാരൻേറത്. പുണ്യാളച്ചന് നേർച്ചയിടാൻ ആരോ നൽകിയ പണം കൊടുത്ത് പത്താംമൈൽ ഷാപ്പിൽനിന്നും കള്ളുമോന്തിയ എത്തപ്പനെന്ന ശവപ്പെട്ടി കച്ചവടക്കാരനെക്കുറിച്ച് ഇദ്ദേഹം എന്തിനെഴുതി? കൊന്തയും കുരിശും പാതിരിക്കുപ്പായവുമായി റോമൻ ദൈവനീതി ആദ്യം ഈ മനുഷ്യനെതിരെ അതിൻെറ മഹത്തായ വിധിവാക്യം വായിച്ചു-ഇവൻ ദൈവത്തിനെതിരാകുന്നു; ആകയാൽ വിശുദ്ധ സമൂഹത്തിന് ഇവനെ ഉൾക്കൊള്ളാനാവുന്നില്ല. കർഷകൻെറ വിയർപ്പുവീണ് കതിർമണികൾ വിളയുന്ന വയലേലകളിലെ അടിയാളരെക്കുറിച്ച് അദ്ദേഹം വീണ്ടും കഥകളെഴുതി. സി.പിയുടെ തുറുങ്കുപാളയത്തിലെ ഇരുട്ടും കുപ്പിണിപട്ടാളത്തിൻെറ മുറകളും അതിനയാൾക്ക് പകരംവീട്ടി. ആദ്യം സഹധർമ്മിണിയേയും പിന്നെ മകനേയും തിരികെ വിളിച്ചുകൊണ്ട് വിധി അദ്ദേഹത്തിനു നേരെ കൊഞ്ഞനംകുത്തി. ഒരു കുപ്പി കള്ളും ചെലുത്തി, അതിനുമീതേ ഒരു ബീഡിയും കൊളുത്തി ഈ ഉമ്മറത്ത് എതിർപ്പിൻെറ ചിരിയുമായി ആ മനുഷ്യൻ ഇരിക്കുന്നു. സപ്തതികളും ശതാഭിഷേകങ്ങളും നടത്തി ആർക്കും പട്ടും വളയും പരിഭൂഷകളും നൽകുന്ന നമ്മൾ പൊങ്ങച്ചക്കാരും ഒരു പേര് മറന്നു-വെറുതെ ഓർമ്മിപ്പിക്കപ്പെട്ട ഈ മനുഷ്യൻെറ പേര്, ഈ മനസ്സിൻെറ പേര്, കലഹിക്കുന്ന ഈ തൂലികയുടെ പേര് പൊൻകുന്നം വർക്കി എന്നാണ്. ജൂൺ മുപ്പതാം തീയതി 84-ാം പിറന്നാൾ പിന്നിട്ട കട്ടപ്പുറത്ത് വർക്കി മകൻ കൊച്ചുവർക്കിതന്നെ.





എൻ. ശ്രീനാഥ്, ജോസഫ് ആൻറണി

# കുട്ടനാടിൻെറ കണ്ണീർ

**തൊഴിലാളിവർഗ്ഗ പ്രസ്ഥാനങ്ങൾ പിറവികൊടുത്ത നാട്ടിൽ ഇന്ന് തൊഴിലാളികളെ കിട്ടാനില്ലാതായിരിക്കുന്നു. നെല്ലറയിൽ ഉപേക്ഷിക്കപ്പെടാൻ നാട്ടുകാർ ആദ്യം തയ്യാറായിരിക്കുന്നത് നെൽക്കൃഷിതന്നെയാണെന്നറിയുമ്പോൾ അദ്ഭുതം തോന്നേണ്ട. വഞ്ചിപ്പാട്ടുകളും ചുണ്ടൻവള്ളങ്ങളും ഇന്ന് ആവേശത്തോടെ കുതിക്കുന്നത് ടൂറിസം വ്യാമോഹങ്ങളിലൂടെയാണ്. വഞ്ചിപ്പാട്ടും മത്സരവും സർക്കാർ ആഘോഷങ്ങളായും, കൃഷി നടത്തുവാനുള്ള അവകാശം സൗജന്യങ്ങൾക്കുമേൽ കെട്ടിവയ്ക്കപ്പെട്ട ഒരു ഭാരമായും മാറിയപ്പോൾ കുട്ടനാട്ടിനു നഷ്ടപ്പെട്ടത് ഒരു താളമാണ്—കാലം അവർക്കിനി തിരിച്ചുകൊടുക്കാനിടയില്ലാത്ത, മണ്ണിനേയും മനുഷ്യനേയും കോർത്തിണക്കിയിരുന്ന ആ പഴയ താളം.**



കാവാലത്തുനിന്നും വൈകുന്നേരം ആലപ്പുഴയ്ക്കുള്ള ബോട്ട്, അതിൻെറ യാത്രയുടെ പകുതിയോടടുക്കുന്നു. കൃഷിയിറക്കിയിട്ടുള്ള സമയമാണ്. കായലിൻെറ മൗനത്തിനുമീതേ അലച്ചെത്തുന്ന ഉത്കണ്ഠാപൂർണ്ണമായ ശബ്ദങ്ങൾ ബോട്ടിൻെറ ഇരപ്പിനേയും ഭേദിച്ച് ഉയർന്നു കേൾക്കാം. റാന്തൽ വിളക്കുകളുടെ അരണ്ട വെളിച്ചത്തിൽ, അകലെയല്ലാതെ, കായലിൻെറ അരികിലൂടെ വരമ്പിൽ മടവീഴുന്നുണ്ടോ എന്നറിയാൻ നടക്കുകയാണ് കർഷകർ. ഉറക്കത്തെ ആട്ടിപ്പായിച്ച് അവർ കൃഷിയെ കാത്തുസൂക്ഷിക്കുകയാണ്. ഒരു മടവീണാൽ വെള്ളംകയറി നശിക്കുന്നത് ആയിരക്കണക്കിന് ഏക്കറിലെ കൃഷിയും ആററുനോററുണ്ടാക്കിയ സ്വപ്നങ്ങളുമായിരിക്കും.

മട കാക്കുന്നവരുടേയും വലവീശുന്നവരുടേയും പ്രതീക്ഷകളും ഉത്കണ്ഠകളും ചേർന്ന് രാത്രി കനക്കുന്നു.

കുട്ടനാടൻ കായൽപ്പരപ്പുകളിൽ രാവും പകലും ഒരുപോലെ സജീവമാണ്. ദുരന്തങ്ങളും പ്രതീക്ഷകളും ഒരുപോലെ കരുത്താർജ്ജിക്കുന്ന സജീവത. ഈ സജീവതയാണ് കുട്ടനാട്ടിനെ കേരളത്തിൻെറ നെല്ലറയാക്കി മാററിയത്. അതുതന്നെയാണ് കുട്ടനാട്ടിനെ ദുരന്തങ്ങളുടെ കണ്ണീരു കുടിപ്പിക്കുന്നതും.



ഈണം തെററുന്ന ഞാററുപാട്ട്



സമുദ്രനിരപ്പിനു മുകളിലും താഴെയുമായി മനുഷ്യപ്രയത്നത്താൽ വാർത്തെടുക്കപ്പെട്ട ഒരു ഭൂപ്രദേശം. കേരളത്തിലെ നാലു നദികളിലേയും വെള്ളം ആർത്തിരമ്പിയെത്തുന്ന വേമ്പനാട്ടുകായലിൻെറ ഓരംചേർന്ന ചതുപ്പുനിലം. ടൂറിസം വകുപ്പ് 'ദൈവത്തിൻെറ സ്വന്തം നാടായി' കേരളത്തെ വിശേഷിപ്പിക്കുമ്പോൾ പലകാര്യത്തിലും ദൈവം കൈവിട്ട കേരളത്തിൻെറ കാർഷികമേഖല, പകയും മത്സരവും വഞ്ചിപ്പാട്ടിൻെറ താളത്തിലൊളിപ്പിച്ച ഒരു ജനതയുടെ ജന്മനാട്. കായലിൽനിന്നു കക്കയും പാടങ്ങളിൽനിന്നു പൊൻകതിരുകളും കൊയ്തെടുക്കാൻ പഠിച്ചവരുടെ വാസഗേഹം. അതായിരുന്നു, അല്ലെങ്കിൽ അതാണ് ഈ നാട്—കുട്ടനാട്.

പാടശേഖരങ്ങളുടെ വരമ്പുകൾക്കു മടവീണ് കൃഷിയിൽ വെള്ളം കയറി ജീവിതംതന്നെ വഴിമുട്ടുമ്പോഴും മനുഷ്യത്വത്തിനു മടവീഴാതെ കാത്തുസൂക്ഷിച്ച വിപ്ളവപ്രസ്ഥാനങ്ങളെ പോററിവളർത്തിയ നാടാണിത്. ചെറുമൻെറ അന്തസ്സും മനുഷ്യൻെറ അന്തസ്സുതന്നെയാണെന്ന ഉൾക്കാഴ്ച പിറന്നുവീണത് ഈ പാടശേഖരങ്ങളിലാണ്.

ഇന്നും വെളിയിലുള്ളവർക്ക് കുട്ടനാട് ഒരു സ്വപ്നമാണ്. വർണ്ണം വിടർത്തുന്ന തടാകങ്ങളുടേയും വള്ളംകളിയുടേയും സ്വപ്നഭൂമി. തോണിപ്പാട്ടുകളുടെ നാട്. കക്കയുടേയും കള്ളിൻേറയും കരിമീനിൻേറയും ഇരണ്ടകളുടേയും നാട്. പുഞ്ചപ്പാടങ്ങളുടേയും കരിനിലങ്ങളുടേയും ആസ്ഥാനഭൂമി. വിചിത്രമായ രീതിയിൽ സമുദ്രനിരപ്പിന് ഒന്നരമീററർ താഴെവരെ വെള്ളംവററിച്ചു കൃഷിനടത്തുന്ന, അദ്ഭുത ഭൂമി. തകഴിയുടെ കഥാപാത്രങ്ങളുടെ ജന്മഭൂമി. താറാവുകളുടേയും ചുണ്ടൻവള്ളം പണിയുന്നവരുടേയും നാട്. അങ്ങനെ പലതുമാണ് കുട്ടനാട്.

എന്നാൽ കുട്ടനാട്ടുകാരുടെ കാര്യത്തിൽ ഈ അദ്ഭുതങ്ങൾ ഒന്നൊന്നായി അവരുടെ പരിഗണനയിൽനിന്നും ദുഃഖങ്ങൾക്കും കഷ്ടപ്പാടുകൾക്കുമായി വഴിമാറുന്ന അവസ്ഥയാണ് വർത്തമാനകാലം കാട്ടിത്തരുന്നത്. കാലം മുന്നോട്ടു നീങ്ങുമ്പോൾ, ഒരു ശരാശരി കുട്ടനാട്ടുകാരന് അവൻെറ നല്ലകാലം വളരെവേഗത്തിൽ പിന്നോട്ടു വലിച്ചുനീക്കപ്പെടുകയാണ്. തോണിതുഴഞ്ഞും വെയിൽകൊണ്ടും കറുത്തുപോയവർക്കും കക്കവാരി നെഞ്ചിൻെറയും കാതിൻെറയും ശേഷി നഷ്ടപ്പെട്ടവർക്കും ഇതനുഭവപ്പെട്ടില്ലെങ്കിലേ അദ്ഭുതമുള്ളൂ.

പാടങ്ങളിൽനിന്നും പാടങ്ങളിലേക്കു പടർന്നുകയറിയിരുന്ന ഒരു ജനതയുടെ അദ്ധ്വാനശേഷി വററിപ്പോകുന്നതിനു സാക്ഷ്യം വഹിക്കേണ്ടിവരുന്ന ദുരന്തഭൂമിയാണ് ഇന്നു കുട്ടനാട്. സമരാഗ്നിയുടെ നീറുന്ന ഇന്നലെകളിൽ ഇവിടെ പെയ്തൊഴിഞ്ഞ ആവേശം ഇന്നൊരു പഴങ്കഥ മാത്രമാണ്. കുട്ടനാടൻ നിലങ്ങൾ അദ്ധ്വാനിക്കാനാളില്ലാതെ ഉപേക്ഷിക്കപ്പെടുകയാണ്. കർഷകൻെറ ദുഃഖത്തിൻെറ ഒരു ദ്വിമാന ആഖ്യായികപോലെ വരമ്പും ചിറയും പകുത്തിട്ട കണ്ണാടിപ്പാടങ്ങൾ നോക്കെത്താദൂരത്തോളം നിറഞ്ഞുകിടക്കുന്നു.

മുന്നിലെത്തുന്ന ഓരോ നാട്ടുകാരനും പറയാനുണ്ടാവും ദുരിതങ്ങളുടെ തീരാക്കഥകൾ. മത്സ്യം പിടിക്കാനില്ലാത്തതിൻെറയും കുടിവെള്ളം കിട്ടാത്തതിൻെറയും കഥകൾ. മണിക്കൂറുകളോളം ബോട്ടുകാത്തു നില്ക്കേണ്ട ദുരവസ്ഥയുടെ, വെള്ളപ്പൊക്കത്തിൽ അലിഞ്ഞുതീരാറായ പുരയുടെ, പ്രളയത്തിൽപ്പെട്ടു നശിച്ചുപോയ കൃഷിയുടെയൊക്കെ കഥകൾ. നാൾക്കുനാൾ നഷ്ടത്തിലാവുന്ന നെൽക്കൃഷി മുന്നിൽ കാട്ടിക്കൊടുക്കുന്ന ആശങ്കയുടെ നീറിപ്പടരുന്ന നൂറുനൂറു കഥകൾ. അങ്ങനെ സ്വന്തം നാട് കുട്ടനാട്ടുകാരനു മുന്നിൽ ഒരു ചോദ്യചിഹ്നമാവുകയാണ്.

കാലം കേരളത്തിനു കുട്ടനാടുണ്ടാക്കിത്തന്നു. കുട്ടനാടിനു കാലം ചരിത്രവുമുണ്ടാക്കിക്കൊടുത്തു. മനുഷ്യപ്രയത്നങ്ങളുടേയും പോരാട്ടങ്ങളുടേയും ചരിത്രം, അതിൽനിന്നുടലെടുത്ത സംസ്കാരം അവർ ഹൃദയത്തിലേററുവാങ്ങി. ഇന്ന് അതേ കാലം കുട്ടനാടിന് ദുരന്തങ്ങളുടെ തീരാപ്പടതന്നെ സൃഷ്ടിച്ചുകൊടുക്കുകയാണ്.

തകഴി പറയുന്നത് കുട്ടനാടിൻെറ സൃഷ്ടിയിൽ ദൈവത്തിന് ഒരു പങ്കുമില്ലെന്നാണ്. മനുഷ്യൻ കട്ടകുത്തിയിട്ട് കായലിൽനിന്നും നികത്തിയെടുത്തതാണ് ഈ പ്രദേശം. തികച്ചും മനുഷ്യപ്രയത്നത്താൽ ഉണ്ടാക്കിയ നാടാണ് കുട്ടനാട്. നിറയെ കയറിയിറങ്ങി മറിയുന്ന വെള്ളത്തിൽ സാദ്ധ്യതകൾ മാത്രം പരിഗണിച്ച് സമീപഭാവിയിൽ മനുഷ്യൻതന്നെ ചെയ്തുകൂട്ടിയ അനേകം സംഗതികൾ കുട്ടനാടിനെ ഇന്ന് അടിമുടി മാററിയിരിക്കുന്നു. മനുഷ്യനുണ്ടാക്കിയ ഈ നാട്ടിൽ ഇന്നു മനുഷ്യൻ ഗതിയില്ലാതെ നട്ടംതിരിയുകയാണ്. കുട്ടനാടൻ ചരിത്രത്തിൻെറ അങ്ങേത്തലയ്ക്കൽനിന്നും ഒരുരേഖ വരയ്ക്കുക. കായൽനിലങ്ങൾ മെരുക്കിയെടുത്ത് കൃഷിയിടങ്ങളാക്കാൻ രണ്ടുംകല്പിച്ച് ഇറങ്ങിപ്പുറപ്പെട്ടവരുടെ—ജന്മികളുടേയും തൊഴിലാളികളുടേയും—ഇടയിലൂടെ; വയലിലും ചെളിയിലും കഴിയുന്ന ഒരു ജലജീവിയല്ല തൊഴിലാളിയെന്നും, അവനും മനുഷ്യനാണെന്നുമുള്ള അവബോധം വളർത്തിയെടുത്ത സമരദിനങ്ങളിലൂടെ; വെള്ളത്തെയും കൃഷിയിടങ്ങളേയും പരുവപ്പെടുത്തി കൂടുതൽ ഉല്പാദനമുണ്ടാക്കുക എന്ന ലക്ഷ്യത്തോടെ മുൻപിൻ നോക്കാതെ നടത്തപ്പെട്ട പുതിയ വികസനപ്രവർത്തനങ്ങളിലൂടെ ആ രേഖ നീളുന്നത് ദുരന്തങ്ങൾ മാത്രം തുടരെത്തുടരെ മനുഷ്യനെ കശക്കിയെറിയുന്ന ഇന്നത്തെ കുട്ടനാട്ടിലേക്കാവും.



ഇത് എൻെറ നാട്—തകഴി

കുട്ടനാടിൻെറ ഉദ്ഭവത്തെപ്പററി പല സിദ്ധാന്തങ്ങളുമുണ്ട്. ഒരുകാലത്ത് ഈ പ്രദേശം മുഴുവൻ കടലായിരുന്നുവെന്നാണ് ചില ശാസ്ത്രകാരന്മാരുടെ അഭിപ്രായം. കടൽ പിൻവാങ്ങുകയും നദികൾ കൊണ്ടുചെന്നു കൂട്ടിയ എക്കൽ കുട്ടനാടിനെ സൃഷ്ടിക്കുകയും ചെയ്തതാവണം എന്നാണിവർ അഭിപ്രായപ്പെടുന്നത്. ഈ പ്രദേശത്തെ വേമ്പനാടു മാത്രം പിന്നീടു താഴ്ന്നുപോകുകയും അമ്പലപ്പുഴവരെയോ അല്ലെങ്കിൽ അതിനു തെക്കുവരെയോ കടലിൽനിന്നൊരു ചിറയായി രൂപപ്പെട്ടതാണ് വേമ്പനാട്ടുകായൽ ഉണ്ടാവാൻ കാരണം. ഈ അനുമാനങ്ങൾ ശരിയാണെന്നുള്ളതിനു തെളിവുകളും ലഭ്യമാണ്. കാർഷികാവശ്യങ്ങൾക്കായി കായൽപ്രദേശത്തെ കൃഷിഭൂമിയാക്കുന്ന പ്രവർത്തനം ഇവിടെ ആരംഭിക്കുന്നത് 1834-ലാണ്. അതിന് അന്നത്തെ സർക്കാരിൻെറ പ്രോത്സാഹനവും ലഭിച്ചിരുന്നു. കരയോടു ചേർന്നുള്ള കായലോരം അല്പാല്പമായി നികത്തിയെടുക്കുന്ന പ്രസ്തുത. പ്രവർത്തനംവഴി ഈ

നൂററാണ്ടിൻെറ ആരംഭത്തോടെ 2226.27 ഹെക്ടർ കായൽപ്രദേശത്തെ കൃഷിഭൂമിയാക്കി. 1912 മുതലാണ് വമ്പിച്ച തോതിൽ കായൽപ്പാടങ്ങളുടെ നിർമ്മാണം കുട്ടനാട്ടിൽ ആരംഭിക്കുന്നത്. ഒരുവർഷംകൊണ്ട് 5223.15 ഹെക്ടർ പ്രദേശം നികത്തിയെടുത്ത് പാടങ്ങളാക്കുകയുണ്ടായി. 1941 മുതൽ '50 വരെയുള്ള കാലമാണ് മുരിക്കനെപ്പോലുള്ള കായൽരാജാക്കൻമാരുടെ കാലം. വേമ്പനാട്ടുകായലിൻെറ സാമാന്യം ആഴമുള്ള പ്രദേശത്ത് സാഹസികമായി ബണ്ടുകെട്ടി 700 ഹെക്ടർ വിസ്തൃതിയുള്ള ക്യൂ.എസ്.ടി ബ്ളോക്കും 620 ഹെക്ടർ വിസ്തീർണ്ണമുള്ള ആർ ബ്ളോക്കും രൂപപ്പെടുത്തി.

കൃഷിക്കും മററു പല ആവശ്യങ്ങൾക്കുമായി വേമ്പനാട്ടു കായലിൽനിന്നും 23104.87 ഹെക്ടർ പ്രദേശം ഇതുവരെ നികത്തിയെടുത്തുവെന്നാണു കണക്ക്. വേമ്പനാട്ടുകായലിൻെറ വിസ്തൃതി ഒരുനൂററാണ്ടുകൊണ്ട് 70 ശതമാനം കുറഞ്ഞു.

ജലവുമായി ബന്ധപ്പെട്ട അതിലോലമായ ഒരു പാരിസ്ഥിതിക വ്യൂഹമാണ് കുട്ടനാട്ടിലേത് എന്ന വസ്തുത അംഗീകരിക്കാതെയാണ് 1950-കൾ മുതൽ കുട്ടനാട്ടിൽ പല വമ്പൻപദ്ധതികളും

**കുട്ടനാടിൻെറ മണ്ണിലും സാഹിത്യത്തിൻെറ വിണ്ണിലും നൂറുമേനികൊയ്ത നിറവോടെ 'എൺപത്തിരണ്ടിൻെറ ചുറുചുറുക്കുമായി' നിൽക്കുന്ന ഈ കുട്ടനാടൻ കർഷകന് മലയാളികളുടെ മുന്നിൽ മുഖവുരയുടെ ആവശ്യമില്ല—അതാണ് തകഴി ശിവശങ്കരപ്പിള്ള. കോരനേയും ചാത്തനേയും ചിരുതയേയും കുട്ടനാടൻ കർഷകൻെറ വിയർപ്പിലും മണ്ണിലും കുഴച്ചെടുത്ത ഈ സാഹിത്യകാരണവർ, കുട്ടനാട്ടിൻെറ ഇന്നത്തെ സ്ഥിതി കാണിച്ചുതരുവാൻ ഞങ്ങളെ കൊണ്ടുചെന്നു നിർത്തിയത് സ്വന്തം വീട്ടിലെ ഒഴിഞ്ഞ നിലവറയ്ക്കുമുമ്പിലാണ്. അടുക്കളയിൽ നിന്ന് കാത്തച്ചേച്ചിയുടെ ശബ്ദം 'ഇപ്പോ, എലിയും പാറ്റയുമാണ് അവിടെത്താമസം.' ഇത് തകഴിയുടെ മാത്രം കഥയല്ല. കുട്ടനാട്ടിലെ ഒട്ടുമിക്ക കർഷകരുടേയും കഥയാണ്.**

ആസൂത്രണം ചെയ്തത്. തണ്ണീർമുക്കം ബണ്ടും ചങ്ങനാശ്ശേരി-ആലപ്പുഴ റോഡുമടക്കം പലതും. പിന്നീട് അറുപതുകളോടെ ഹരിതവിപ്ളവത്തിൻെറ വരവായി. കുട്ടനാട്ടിനെ കേരളത്തിൻെറ നെല്ലറയാക്കാനായി എന്തു വിലകൊടുത്തും. നെൽക്കൃഷി വർദ്ധിപ്പിക്കുക എന്ന മുദ്രാവാക്യവുമായി അധികാരകേന്ദ്രങ്ങൾ രംഗത്തു വന്നു. 'എന്തു വിലകൊടുത്തും' ഉണ്ടാക്കിയ വികസനങ്ങളുടെ വില ഇന്നു കുട്ടനാട്ടുകാർ സ്വന്തം ജീവിതത്തിലൂടെ നല്കുകയാണ്.

തൊഴിലാളിവർഗ്ഗ പ്രസ്ഥാനങ്ങൾ പിറവിയെടുത്ത നാട്ടിൽ ഇന്നു തൊഴിലാളികളെ കിട്ടാനില്ലാതായിരിക്കുന്നു. നെല്ലറയിൽ ഉപേക്ഷിക്കപ്പെടാൻ നാട്ടുകാർ ആദ്യം തയ്യാറായിരിക്കുന്നത് നെൽക്കൃഷിതന്നെയാണെന്നറിയുമ്പോൾ അദ്ഭുതം തോന്നേണ്ട. വഞ്ചിപ്പാട്ടുകളും ചുണ്ടൻവള്ളങ്ങളും ഇന്ന് ആവേശത്തോടെ കുതിക്കുന്നത് ടൂറിസം വ്യാമോഹങ്ങളിലൂടെയാണ്. വഞ്ചിപ്പാട്ടും മത്സരവും സർക്കാർ ആഘോഷങ്ങളായും, കൃഷി നടത്തുവാനുള്ള അവകാശം സൗജന്യങ്ങൾക്കുമേൽ കെട്ടിവയ്ക്കപ്പെട്ട ഒരു ഭാരമായും മാറിയപ്പോൾ കുട്ടനാട്ടിനു നഷ്ടപ്പെട്ടത് ഒരു താളമാണ്—കാലം അവർക്കിനി തിരിച്ചുകൊടുക്കാനിടയില്ലാത്ത, മണ്ണിനേയും മനുഷ്യനേയും കോർത്തിണക്കിയിരുന്ന ആ പഴയ താളം. വർണ്ണം വിതറുന്ന ടൂറിസം ബ്രോഷറുകളിൽ നിന്നും വ്യത്യസ്തമായി കുട്ടനാട് ഇന്നത്തെ അവസ്ഥയിലെത്തിയത് എങ്ങനെയെന്നറിയാൻ അനേകം ഘടകങ്ങളെ കണ്ണിചേർത്തു പരിശോധിക്കേണ്ടതുണ്ട്. ഒന്നൊന്നായി നമുക്കാരംഭിക്കാം...

## മെതിയന്ത്രം മഹാശ്ചര്യം

മൂന്നു പമ്പരവിഡ്ഢികൾ പണ്ടൊരു വള്ളത്തിൽ യാത്ര ചെയ്ത കഥ കേട്ടിട്ടില്ലേ? ഒരു ദ്വാരത്തിലൂടെ വെള്ളംകയറി വള്ളം മുങ്ങാൻ തുടങ്ങിയപ്പോൾ പകരം മറെറാരു ദ്വാരമുണ്ടാക്കി കയറുന്ന വെള്ളത്തെ പുറത്തുകളയാം എന്ന ബുദ്ധി പ്രയോഗിച്ചവരുടെ കഥ. ഈ ബുദ്ധിക്കു പിന്നിലെ യുക്തിയാണ്, ഇന്നും നമ്മുടെ പല വികസനതന്ത്രത്തിൻെറയും പിന്നിൽ പ്രവർത്തിക്കുന്നതെന്ന സത്യം ചൂണ്ടിക്കാണിക്കുന്നതിന് ഏററവും നല്ല ഉദാഹരണങ്ങൾ കുട്ടനാട്ടിൽത്തന്നെയുണ്ടാവും.

കഴിഞ്ഞവർഷം കുട്ടനാടിൻെറ പലഭാഗത്തും കൊട്ടും കുരവയും ഘോഷങ്ങളുമായി അതിഗംഭീരമായ ഒരു ചടങ്ങു നടന്നു—മെതിയന്ത്ര വിതരണോദ്ഘാടനം. ഏറെ വർഷങ്ങളായി തൊഴിലാളികളുടെ അപര്യാപ്തതമൂലം കൊയ്ത്തും മെതിയും മുടങ്ങുന്നുവെന്ന പരാതിക്കു വിരാമമിടാനുള്ള ആസൂത്രിതമായ ഒരു സംരംഭത്തിൻെറ തുടക്കമെന്നു വിശേഷിപ്പിക്കപ്പെട്ട ഈ ചടങ്ങുകളിൽ സംസ്ഥാന കൃഷിവകുപ്പുമന്ത്രിയുടേയും മററു വകുപ്പുമേധാവികളുടേയും സാന്നിദ്ധ്യത്തിൽ ഒട്ടനവധി കർഷകർ പ്രതീക്ഷയോടെ മെതിയന്ത്രം കൈപ്പററി. ആറായിരം രൂപ വിലയുള്ള ഓരോ യന്ത്രത്തിനും അയ്യായിരം രൂപയുടെ സബ്സിഡിയും അനുവദിച്ചുകൊണ്ടാണ് സർക്കാർ ഈ മഹത്തായ കാരുണ്യപ്രവർത്തനത്തിനു തുടക്കം കുറിച്ചത്. ചുരുക്കിപ്പറഞ്ഞാൽ കർഷകനു ചെലവായത് വെറും ആയിരം രൂപ മാത്രം.

വീട്ടിലെത്തി ഈ യന്ത്രത്തെ പ്രവർത്തിപ്പിച്ചു നോക്കുമ്പോഴാണ് പലർക്കും വെളിപാടു വരുന്നത്. ഈ യന്ത്രം സംവിധാനം ചെയ്തിരിക്കുന്നത് ചുവടെ കൊയ്ത നെൽക്കററകൾ മെതിക്കാനായിട്ടാണ്. കതിരുമാത്രം കൊയ്തെടുക്കുന്ന കുട്ടനാടൻ രീതിക്ക് ഈ യന്ത്രം ഉപയോഗശൂന്യം എന്നു സാരം. ഇനി കററകൾ പതിവിനു വിപരീതമായി ചുവടേതന്നെ കൊയ്യാമെന്നു വയ്ക്കുക. എന്നാലും പ്രശ്നം അവശേഷിക്കുന്നു. ഈ യന്ത്രം ഉപയോഗിക്കുന്നതു സംബന്ധിച്ച് കർഷകരേയും തൊഴിലാളികളേയും ധാരണയിലെത്തിക്കുവാൻ അധികാരികൾക്ക് ഇതുവരേയും കഴിഞ്ഞിട്ടില്ല. യന്ത്രംകൊണ്ടു പ്രയോജനം ലഭിക്കുന്നത് തൊഴിലാളിക്കാണെന്നും അതിനാൽ പ്രവർത്തനച്ചെലവ് തൊഴിലാളി വഹിക്കണമെന്നു കർഷകരും, തങ്ങൾക്കു കിട്ടുന്നതിൽ കുറവു വരരുതെന്ന് തൊഴിലാളികളും. പതിവുപോലെ രാഷ്ട്രീയം തർക്കത്തിനു കൊഴുപ്പു കൂട്ടിയപ്പോൾ കർഷകരിലെ ബുദ്ധിമാന്മാർ ഇതിലെ മോട്ടോറിനെ ഇളക്കിമാററി പതിരു പാററാനുള്ള യന്ത്രമാക്കി! ആർക്കും പരാതിയുമില്ല—രണ്ടായിരത്തിലധികം വിലവരുന്ന മോട്ടോർ ആയിരം രൂപയ്ക്കല്ലേ അവർക്കു കിട്ടിയത്.

വള്ളത്തിൽ രണ്ടാമതൊരു ദ്വാരമുണ്ടാക്കി. വെള്ളം കളയാൻ ശ്രമിച്ചവരുടെ യുക്തി കുട്ടനാടിൻെറ വികസനവുമായി ബന്ധപ്പെട്ട, അല്ലെങ്കിൽ പ്രശ്നപരിഹാരത്തിനെന്നു കരുതപ്പെടുന്ന ഓരോ പദ്ധതിയുടേയും മുന്നിലുണ്ടെന്നതാണു സത്യം.

അത്ര വലിയ മുതൽമുടക്കൊന്നുമില്ലാത്തതിനാൽ മെതിയന്ത്രം പാറെറന്ത്രമാക്കേണ്ടി വന്നതിലെ കോട്ടമോ നേട്ടമോ കുട്ടനാട്ടുകാരൻ ഗൗനിക്കുന്നില്ല. എന്നാൽ മെതിയന്ത്രത്തെ പാറെറന്ത്രമാക്കി മാറേറണ്ട ഗതികേടിലേക്കു കുട്ടനാട്ടിലെ കാർഷികരംഗം എത്തിപ്പെട്ടതെങ്ങനെയാണ്? തൊഴിലാളികൾ അവരുടെ അദ്ധ്വാനത്തിനും അഭിമാനത്തിനും വിലപേശാനാരംഭിച്ച ഈ മണ്ണിൽ തൊഴിലാളിക്കു ക്ഷാമമെങ്ങനെയുണ്ടായി? വയലാറിൻെറയും പുന്നപ്രയുടേയും സിരകളിൽനിന്നും തെറിച്ചുവീണ രക്തത്തിൻെറ തിളപ്പിൽ പ്രതികാരാഗ്നിയോടെ പ്രകൃതിയോടും മനുഷ്യനുണ്ടാക്കിയ വ്യവസ്ഥിതികളോടും പൊരുതി മുന്നേറിയ കുട്ടനാടൻ കർഷകത്തൊഴിലാളിയെവിടെ? ചേറിൻെറ നിറമാണ് ഈ രാജ്യത്തെ ഭരണഘടനയുടെ മഹത്വത്തിനു കാരണമാകേണ്ടതെന്നു വാദിച്ചവരുടെ പിൻഗാമികൾ—അവരെയും അവരെപ്പോലുള്ള ആയിരങ്ങളേയും വളർത്തിയ കുട്ടനാടിൻെറ കാർഷികമേഖലയ്ക്ക് എന്താണു സംഭവിച്ചത്?

ഈ ചോദ്യങ്ങൾക്കു വ്യക്തമായ ഉത്തരം കിട്ടണമെങ്കിൽ നാം ഏറെ പിന്നോട്ടു പോകണം. സാമൂഹിക-സാമ്പത്തിക-രാഷ്ട്രീയ ഘടകങ്ങൾ എങ്ങനെ ഒരു ജനതയുടെ രീതികളേയും ശീലങ്ങളേയും മാററുന്നുവെന്ന ചോദ്യത്തിൻെറ ഒരു പ്രോട്ടോടൈപ്പ് ഉത്തരമായിരിക്കും ഇന്നത്തെ കുട്ടനാട്.

## തൊഴിലാളികൾ കൈയൊഴിയുന്ന കുട്ടനാട്

കുട്ടനാടൻ കാർഷികമേഖലയെ അപ്പർ കുട്ടനാട്, കായൽനിലങ്ങൾ, വൈക്കം, ലോവർ കുട്ടനാട്, വടക്കൻ

കാലിടറുന്ന മീൻപിടുത്തം

കുട്ടനാട്, പുറക്കാട് കരി എന്നിങ്ങനെ ആറു മേഖലകളായാണ് കണക്കാക്കാറുള്ളത്. മൊത്തത്തിൽ 54935 ഹെക്ടർ വിസ്തൃതി വരുന്ന ഈ കാർഷികമേഖലയുടെ സവിശേഷമായ വ്യത്യസ്തതകൾമൂലം 1974 വരെ ഓരോ പ്രദേശത്തും പ്രത്യേക മാസങ്ങളിലും രീതികളിലുമാണ് കൃഷിയിറക്കുന്നത്. ഇടവപ്പാതിയെ ആശ്രയിച്ച് വയലുകളിൽനിന്നും ഉപ്പുരസം നീക്കം ചെയ്ത് കൃഷിയിറക്കുകയും ഡിസംബർ-ജനുവരിയോടെ കൊയ്ത്തു നടത്തുകയുമായിരുന്നു വടക്കൻ ഭാഗങ്ങളിലെ കായൽപ്രദേശങ്ങളിൽ അനുവർത്തിച്ചു പോന്നിരുന്നതെങ്കിൽ, പുഞ്ചക്കൃഷി നടത്തിയിരുന്ന പുറക്കാട് കരി (ആലപ്പുഴ ജില്ലയിലെ പുറക്കാട്, കരുവാററ, അമ്പലപ്പുഴ, തകഴി എന്നീ പ്രദേശങ്ങൾ ഉൾപ്പെട്ടത്), മററു വടക്കൻ കുട്ടനാട്ടിലെ പാടശേഖരങ്ങൾ എന്നിവിടങ്ങളിലെല്ലാം കൊയ്ത്തിനു സമയമാകുന്നത് ഏപ്രിൽ-മേയ് മാസങ്ങളിലാവും. ചുരുക്കിപ്പറഞ്ഞാൽ കുട്ടനാടിൻെറ വടക്കുഭാഗത്ത് ഡിസംബറിൽത്തുടങ്ങുന്ന കൊയ്ത്ത് തെക്കെത്തുമ്പോഴേക്കും മേയ് മാസമായിരിക്കും.

മദ്ധ്യതിരുവിതാംകൂറിലെ റാന്നി, കോഴഞ്ചേരി, ചെങ്ങന്നൂർ, കുമ്പനാട് മുതലായ പ്രദേശങ്ങളിൽനിന്നും വൈക്കം ഭാഗത്തുനിന്നും ഡിസംബർ മാസത്തോടെ കൊയ്ത്തിനായി നൂറുകണക്കിനു തൊഴിലാളികൾ കുട്ടനാടിൻെറ വിവിധ ഭാഗങ്ങളിൽ എത്തുമായിരുന്നു. കൊയ്ത്തുകാരിലെ മൂപ്പന്മാരുമായി കൃഷിക്കാർ മുൻകൂർ ഇടപാട് നടത്തിക്കഴിഞ്ഞാൽപ്പിന്നെ അവർ കൊയ്ത്തിനെക്കുറിച്ച് ഉത്കണ്ഠപ്പെടുകയേ വേണ്ട. സമയമാകുമ്പോൾ മൂപ്പൻെറ നേതൃത്വത്തിൽ കൊയ്ത്തുകാരെത്തി പാടങ്ങളുടെ സമീപം തമ്പടിക്കും. കൊയ്ത്തും മെതിയും കഴിഞ്ഞ് നെല്ലു പത്തായത്തിലാക്കിയേ അവർ മടങ്ങൂ. കുട്ടനാട്ടിലെ കർഷകത്തൊഴിലാളികളുടെ സഹായംകൂടിയാകുമ്പോൾ കൊയ്ത്തോ കളയെടുപ്പോ ഒന്നും അന്നത്ര പ്രശ്നങ്ങളായിരുന്നില്ല.

കാര്യങ്ങളുടെ ഈ പോക്ക് കുട്ടനാട്ടിലെ കർഷകത്തൊഴിലാളികളെ അസ്വസ്ഥരാക്കി. രാഷ്ട്രീയക്കാർ മുതലെടുപ്പിനായി രംഗത്തു വന്നതോടെ തൊഴിലാളിയൂണിയനുകൾ ശക്തരാവുകയും 'കുട്ടനാട്ടിലെ തൊഴിൽ കുട്ടനാട്ടിലെ തൊഴിലാളിക്ക്' എന്ന പ്രാദേശിക വാദം കലർന്ന മുദ്രാവാക്യത്തിന് കരുത്തേറുകയും ചെയ്തു. (കുട്ടനാട്ടിലെ തൊഴിലാളികൾ കൂലി കൂടുതൽ ആവശ്യപ്പെട്ടപ്പോൾ കുറഞ്ഞ കൂലിക്കും ആളെക്കിട്ടും എന്നു കാണിക്കാനായിരുന്നു അന്ന് പുറത്തുനിന്നുള്ള തൊഴിലാളികളുമായി കരാറുണ്ടാക്കാൻ കർഷകർ ശ്രമിച്ചത്. പുറമേനിന്നുള്ള തൊഴിലാളികൾ കൂടുതൽ കാര്യക്ഷമമായി പണി ചെയ്യുമെന്നും കർഷകർ വിശ്വസിച്ചിരുന്നു). തൊഴിലാളിനിയമങ്ങൾ കൂടുതൽ കാര്യക്ഷമമാകുകയും ഭൂപരിഷ്കരണനിയമം നിലവിൽ വരികയും ചെയ്തത് തൊഴിലാളികളുടെ മേല്പറഞ്ഞ വാദത്തിന് മൂർച്ച കൂട്ടാൻ കാരണമായി. ഇതേ കാലയളവിൽത്തന്നെ മദ്ധ്യതിരുവിതാംകൂറിൽ മററു ചില തൊഴിൽ മേഖലകൾ വളർന്നുവന്നത് പുറമേനിന്നുള്ള തൊഴിലാളികളുടെ വരവ് കുട്ടനാട്ടിൽ ഭാഗികമായി നിലയ്ക്കാൻ ഇടയാക്കി.

തണ്ണീർമുക്കം റഗുലേറർ പ്രവർത്തനം ആരംഭിച്ചത് 1974ലാണ്. (ഈ റഗുലേറർ കുട്ടനാടിൻെറ സാമൂഹിക-പാരിസ്ഥിതിക ഘടകങ്ങളിൽ വരുത്തിയ വ്യതിയാനം മറെറാരവസരത്തിൽ വിശദീകരിക്കുന്നുണ്ട്.) അതുവരെ വടക്കൻ കായൽ നിലങ്ങളിൽ ഇടവപ്പാതിയെ ആശ്രയിച്ചാണ് കൃഷിയിറക്കിയിരുന്നത്. കടലിൽനിന്നും വേമ്പനാട്ടുകായൽ വഴി പടശേഖരങ്ങളിൽ കയറിയിരുന്ന ഓരുവെള്ളം മഴവെള്ളത്തിൽ കഴുകിക്കളഞ്ഞ് കൃഷി നടത്തിയിരുന്നതിനാൽ ഡിസംബർ-ജനുവരി മാസത്തോടെ അവിടെ കൊയ്ത്തിനുള്ള സമയമാകുകയായിരുന്നു പതിവ്. എന്നാൽ തെക്കൻ പ്രദേശത്തെ കരിനിലങ്ങളിൽ കൊയ്ത്ത് മാർച്ച്-ഏപ്രിൽ മാസത്തോടെയാവും. അങ്ങനെ കുട്ടനാടിൻെറ പല സ്ഥലത്ത് വിവിധ സമയങ്ങളിൽ കൊയ്ത്തു നടന്നിരുന്നതുകൊണ്ട് ഒരിടത്ത് കൊയ്ത്തുകഴിഞ്ഞ് ആ തൊഴിലാളികൾതന്നെ മറെറാരിടത്ത് ജോലി ചെയ്യുക സാദ്ധ്യമായിരുന്നു. എന്നാൽ തണ്ണീർമുക്കം ബണ്ടു വന്നതോടെ കഥയാകെ മാറി. ഓരുവെള്ളത്തിൻെറ ഭീഷണിയിൽനിന്ന് കുട്ടനാട് മുക്തമായി. അതോടെ രണ്ടാം കൃഷിക്ക് പ്രചാരമേറി. ഇത് കൊയ്ത്തിനെ മാർച്ച്-ഏപ്രിൽ മാസത്തേക്ക് മാററാൻ കുട്ടനാട്ടുകാരെ നിർബന്ധിതരാക്കി. തൊഴിലാളികളെ ഒററയടിക്ക് ആവശ്യമായി വരികയും പുറമേനിന്നുള്ള തൊഴിലാളികളുടെ വരവ് നിലയ്ക്കുകയും ചെയ്തപ്പോൾ കൊയ്ത്ത് കർഷകരുടെ ഉറക്കം കെടുത്തുന്ന ഏർപ്പാടായിമാറി.

കർഷകത്തൊഴിലാളിയുടെ അപര്യാപ്തതയ്ക്കുള്ള മൂന്നാമത്തെ ഘടകം കുട്ടനാടൻ കർഷകത്തൊഴിലാളികൾക്കുണ്ടായ സാമൂഹിക ഉന്നമനവുമായി ബന്ധപ്പെട്ടാണിരിക്കുന്നത്. വിദ്യാഭ്യാസം നല്കിയ 'സോഷ്യൽ സ്ററാററസ്' അവരെ പരമ്പരാഗതമായ തൊഴിലിൽ നിന്നകററി, പുതിയ മേച്ചിൽപ്പുറങ്ങൾ തേടാൻ പ്രേരിപ്പിച്ചു. കുടികിടപ്പവകാശവും സ്വയംതൊഴിൽ പദ്ധതികളും

വ്യാപകമായതോടെ ഈ പ്രേരണ കരുത്താർജ്ജിച്ചു. ലോണെടുത്ത് സ്വന്തമായി ഒരു ഓട്ടോ റിക്ഷയോ വള്ളമോ സമ്പാദിച്ചവർ അതിന്റെ വരുമാനം കൊണ്ടുതന്നെ കുടുംബം പുലർത്താം എന്നു തീരുമാനിച്ചു. വള്ളവുമായി ഗൃഹനാഥൻ കട്ടകുത്താൻ പോയാൽ ദിവസം കുറഞ്ഞത് 150 രൂപ കിട്ടുമെങ്കിൽ തുച്ഛമായ തുകയ്ക്ക് വീട്ടിലെ പെണ്ണുങ്ങൾ കൊടുംവെയിലത്ത് ചെളിയിൽനിന്ന് എന്തിന് വയലിലെ പണി ചെയ്യണം? നെൽവയലുകളിലെ പണികളിലേറിയ പങ്കും സ്ത്രീകളാണ് ചെയ്യേണ്ടതെന്ന നിലയ്ക്ക് കൊയ്ത്തിന്റെ സമയമാകുമ്പോൾ തീർച്ചയായും തൊഴിലാളിക്ഷാമം ഉണ്ടാകുന്നതിൽ അദ്ഭുതപ്പെടാനില്ല. തൊഴിലാളി യൂണിയനുകളുടെ പിൻബലത്തിൽ പ്രാദേശികവാദവുമായി രംഗത്തുവന്ന് പുറംനാട്ടിലെ തൊഴിലാളികളെ ആട്ടിയോടിച്ച് ആധിപത്യം നേടിയശേഷം അതെല്ലാം ഇട്ടെറിഞ്ഞു പോവുന്ന തൊഴിലാളികളുടെ ചിത്രമാണ് നാമിക്കാണുന്നത്.

തൊഴിലാളിക്ഷാമം രൂക്ഷമായതോടെ തൊഴിലാളികളെ പ്രലോഭിപ്പിച്ച് ജോലി ചെയ്യിപ്പിക്കുകയായി കർഷകരുടെ. ലക്ഷ്യം. സർക്കാർ നിരക്കിൽ ആറുമണിക്കൂർ ജോലി ചെയ്യുന്നതിന് സ്ത്രീകൾക്ക് 30 രൂപയും പുരുഷന്മാർക്ക് 40 രൂപയുമാണെങ്കിലും സമയത്ത് പണിക്കാളെ കിട്ടണമെങ്കിൽ വേറെയും സൗജന്യങ്ങൾ ചെയ്യണം. ബോട്ടുമായി തൊഴിലാളികളെ താമസസ്ഥലത്തുനിന്ന് പാടത്തു കൊണ്ടുവരണം. വിശ്രമസമയത്ത് കാപ്പി, സിഗററ്റ് തുടങ്ങിയ ഇൻസെൻറീവുകളും കിട്ടിയില്ലെങ്കിൽ പണിയാൻ ആളുണ്ടാവില്ല. ഇനി ഇതിനിടയിൽ ഒരുദിവസം പണിയില്ലെങ്കിൽ 'മിനക്കേടുകൂലിയും!' ഇരുട്ടെവെളുക്കെ പാടുപെട്ടിരുന്ന് പണിയെടുത്ത കോരന്റെയും ചിരുതയുടേയുമൊക്കെ കഥ ഇന്ന് പുസ്തകത്താളുകളിൽ മാത്രം. ഞാററുപാട്ടിന്റെ ഞരമ്പുകളെ ഉണർത്തിയിരുന്ന കാലം വിദൂരത്തിലെവിടെയോ ആണ്.

കാലത്തിന്റെ ഏതോ വിദൂര ബിന്ദുവിൽ, പരിണാമത്തിന്റെ ഒരു വഴിത്തിരിവിൽ ജലജീവികളിൽ ഒരുപററം കരയ്ക്കുകയറി പുതിയ മേഖലകളിൽ, പുതിയ സാഹചര്യങ്ങളിൽ അലിഞ്ഞു ചേർന്നുവെന്നത് പരിണാമസിദ്ധാന്തത്തിലെ ഒരു പാഠം. മററൊരു സാമ്യതയിൽ കുട്ടനാട്ടിലും ഇത് ശരിയാവുകയാണ്. കുട്ടനാടൻ തൊഴിലാളികളിലൊരുവിഭാഗം ഇന്ന് വയലിലെ ചേറും വെള്ളവും കഷ്ടപ്പാടുകളുമെല്ലാം വെടിഞ്ഞ് പുതിയ പുതിയ തൊഴിൽ മേഖലകൾ തേടി യാത്രയാവുകയാണ്. ഇവിടെ പരിണാമം ജൈവശാസ്ത്രപരമല്ല, സാമൂഹികശാസ്ത്രപരമെന്നറിയുക.

## 'കുട്ടനാട് എന്റെ നിലവറപോലെ-' തകഴി

കുട്ടനാടിന്റെ മണ്ണിലും സാഹിത്യത്തിന്റെ വിണ്ണിലും നൂറുമേനി കൊയ്ത നിറവോടെ 'എൺപത്തിരണ്ടിന്റെ ചുറുചുറുക്കുമായി' നില്ക്കുന്ന ഈ കുട്ടനാടൻ കർഷകന് മലയാളികളുടെ മുന്നിൽ മുഖവുരയുടെ ആവശ്യമില്ല-അതാണ് തകഴി ശിവശങ്കരപ്പിള്ള.

കോരനേയും ചാത്തനേയും ചിരുതയേയും കുട്ടനാടൻ കർഷകന്റെ വിയർപ്പിലും മണ്ണിലും കുഴച്ചെടുത്ത ഈ സാഹിത്യകാരണവർ, കുട്ടനാട്ടിന്റെ ഇന്നത്തെ സ്ഥിതി കാണിച്ചുതരുവാൻ ഞങ്ങളെ കൊണ്ടുചെന്നുനിർത്തിയത് സ്വന്തം വീട്ടിലെ ഒഴിഞ്ഞ നിലവറയ്ക്കു മുമ്പിലാണ്. ഒരുകാലത്ത് നാന്നൂറു പറയിലധികം നെല്ലുനിറച്ചിരുന്ന ഈ നിലവറയ്ക്കുള്ളിൽ സമൃദ്ധിയുടെ ഉച്ചരിഷ്ടംപോലെ ചിതറിക്കിടക്കുന്ന നെന്മണികളെ നോക്കി ഒരു നിമിഷം നിന്നപ്പോൾ അടുക്കളയിൽനിന്ന് കാത്തച്ചേച്ചിയുടെ ശബ്ദം 'ഇപ്പോ. എലിയും പാററയുമാണ് അവിടെത്താമസം.' ഇത് തകഴിയുടെ മാത്രം കഥയല്ല. ഇന്നും കേരളത്തിന്റെ നെല്ലറകളിലൊന്നെന്ന് വിശേഷിപ്പിക്കുന്ന കുട്ടനാട്ടിലെ ഒട്ടുമിക്ക കർഷകരുടേയും കഥയാണ്. അല്ലെങ്കിൽ അധികം വൈകാതെ കുട്ടനാടു മുഴുവൻ അനുഭവിക്കാനിരിക്കുന്ന ദുര്യോഗത്തിന്റെ ദുഃസൂചനയാണ്.

ഇന്ന് ഭൂരിപക്ഷം വരുന്ന കുട്ടനാട്ടുകാരന്റെ അടുപ്പുകളിലും വേകുന്നത് സ്വന്തമായി കൃഷി ചെയ്തുണ്ടാക്കിയ അരിയല്ലെന്ന് തകഴി പറയുന്നു. നെല്ല് പുഴുങ്ങാനും കുത്താനും ഇന്നവർക്ക് ക്ഷമയില്ല. അത് വിററുകിട്ടുന്ന കാശുകൊണ്ട് ആന്ധ്രയിൽനിന്നും തമിഴ്നാട്ടിൽനിന്നും വരുന്ന അരി മേടിച്ചാണവർ കഴിയുന്നത്. തകഴിയുടെതന്നെ വാക്കുകളിൽ പറഞ്ഞാൽ: ''കുട്ടനാട്ടുകാരന് താനുണ്ടാക്കിയത് അനുഭവിക്കാൻ വിധിച്ചിട്ടില്ലെന്ന് വന്നിരിക്കുന്നു. ഇവിടെ ഇപ്പോൾ യൂറോപ്യൻ മോഡലാണ്. കുട്ടനാട്ടുകാരനും സായിപ്പായിരിക്കുന്നു. ഞാനും എന്റെ അച്ഛനുമൊക്കെ കൃഷിക്കാരായിരുന്നു. എന്നിട്ടെന്താ, ഞാനിപ്പോ അരി കടയിൽനിന്ന് വാങ്ങിക്കുകയാ. എന്റെ മകൻ ആലപ്പുഴ മെഡി.കോളേജിൽ ഡോക്ടറാണ്. അവനെങ്ങനെ കൃഷി ചെയ്യും?'' തകഴിയുടെ ഈ ചോദ്യം തന്നെയാണ്, പാടത്തെ ചെളിമണ്ണിൽ ഞാറുനടുകയും ഉജ്ജ്വലിക്കുന്ന ഉച്ചസൂര്യന്റെ കീഴിൽ നിന്നുകൊണ്ട് കററ കൊയ്യുകയും മെതിക്കുകയും ചെയ്തിരുന്ന സാധാരണക്കാരിലും സാധാരണക്കാരനായ ഏതൊരു കർഷകത്തൊഴിലാളിയും അനല്പമായ അഭിമാനത്തോടെ തങ്ങളുടെ മക്കളെക്കുറിച്ചും ചോദിക്കുന്നത്. തകഴി പറയുന്നു: ''ഇന്ന് ഫാനിന്റെ കീഴിലെ ജോലിയേ ജോലിയായിട്ട് കണക്കാക്കിയിട്ടുള്ളു. അതുകൊണ്ട് പാരമ്പര്യമായ തൊഴിലു വിട്ട് അവർ കോളേജിൽ പോകുന്നു. വേല ചെയ്യാതെ രാഷ്ട്രീയം കളിക്കുന്നു. തന്ത പോയിരിക്കുകയാ കണ്ടത്തിൽ, അയാള് കൊണ്ടുവന്നിട്ടുവേണം ഇവന് ഊണുകഴിക്കാൻ. ഇതാ ഇന്നത്തെ സ്ഥിതി. ഇതു മാറണം. വേല ചെയ്തിട്ടുള്ള രാഷ്ട്രീയം മതി. നമുക്ക് സമൂഹത്തോടു കടപ്പാടുണ്ടെന്നത് മറക്കരുത്.''

കാലം കുട്ടനാടിന്റെ മനസ്സിനെ മാത്രമല്ല മണ്ണിനേയും ഏറെ മാററിയിരിക്കുന്നു. ഈ മാററത്തിന്റെ ഭൂതകാലത്തേക്ക് തകഴി ഞങ്ങളേയും കൊണ്ടുപോയി: ''ഇത് ദൈവം തന്ന നാടല്ല. മനുഷ്യപ്രയത്നംകൊണ്ട് കുത്തിപ്പൊക്കി രത്നം വിളയിച്ച നാടാണിത്. മൂന്നു വെള്ളപ്പൊക്കങ്ങൾ കൊണ്ടുവന്ന എക്കലും മണലുമായിരുന്നു ഈ വിളഭൂമിക്ക് പ്രകൃതി നല്കിയ വളം. ഇവിടെ ഇത്രമാത്രം രാസവളത്തിന്റെ ഉപയോഗം തുടങ്ങിയിട്ട് 30 വർഷമേ ആകുന്നുള്ളൂ.''

കുട്ടനാടൻ പാടശേഖരങ്ങളുടെ അടിയിൽ ഇന്നും കാണുന്ന കത്തിക്കരിഞ്ഞതും അഴുകിയതുമായ വൃക്ഷങ്ങളുടെ അവശിഷ്ടം, ഖാണ്ഡവവനം ദഹിച്ചുണ്ടായതാണെന്ന ഐതീഹ്യത്തെ ഐതീഹ്യമായിക്കാണാനേ തകഴിയും ഇഷ്ടപ്പെടുന്നുള്ളൂ. ''അങ്ങനെയും ഒരു കഥ കിടക്കട്ടെ. കുഴപ്പമില്ല. പക്ഷേ വൃക്ഷങ്ങളുടെ അവശിഷ്ടങ്ങളുണ്ടെന്നത് സത്യമാണ്. ഈ ശങ്കരമംഗലത്തിന്റെ പണിക്കും അങ്ങനെ കിട്ടിയ 'കാണ്ടാമരം' എന്ന വൃക്ഷത്തിന്റെ തടി ഉപയോഗിച്ചിട്ടുണ്ട്.'' കുമരംകരി, കൈനകരി, ചേന്നങ്കരി തുടങ്ങിയ കരിചേർത്തുള്ള സ്ഥലനാമങ്ങളും അദ്ദേഹം ഉദാഹരണമായി ചൂണ്ടിക്കാണിക്കുന്നു. ഒരുകാലത്ത് കുട്ടനാടിന്റെ ഓരംചേർന്നുള്ള പ്രദേശം മുഴുവൻ വനമായിരുന്നുവെന്നും ഇവിടെ വിളഞ്ഞിരുന്ന കുരുമുളക് വിദേശികൾ കപ്പലിൽ വന്ന് കൊണ്ടുപോയിരുന്നതായും തകഴി പറയുന്നു. ''ഇവിടെ അടുത്തുള്ള പുറക്കാട്ടിൽ കപ്പൽമാർഗ്ഗം വന്ന ചൈനാക്കാരും അറബികളും കുരുമുളക് ശേഖരിച്ചുകൊണ്ട് പോയിരുന്നു. കൊടുങ്ങല്ലൂർ, വൈക്കം, കടുത്തുരുത്തി വഴിയാണ് അവർ പുറക്കാട്ടെത്തിയത്. ഈ കുരുമുളകാകട്ടെ ഇവിടെ കാട്ടുചെടിയായി വളർന്നിരുന്നവയാണ്.''

കടൽ കടന്ന് കുട്ടനാടിനെത്തേടിയെത്തിയിരുന്ന കാലവും ഇന്നസ്തമിച്ചു. ചെറിയ തോടുകളും വരമ്പുകളും റോഡുകൾക്ക് വഴി മാറി. വള്ളം കുട്ടനാട്ടുകാരന് വേണ്ടാത്ത വാഹനമായി-ഇങ്ങനെ മാററങ്ങളുടെ ഗൃഹാതുരത്വമാർന്ന ഓർമ്മകൾ ഉഴുതുമറിക്കുമ്പോൾ തകഴി വികാരാധീനനാവുന്നു.

(അവസാനിക്കുന്നില്ല)





എ.വി. അനിൽകുമാർ

# രാഷ്ട്രീയ വിദ്യാഭ്യാസത്തിന്റെ ആദ്യക്ഷരങ്ങൾ

2



കല്യാശ്ശേരി.... ദേശീയപ്രസ്ഥാനത്തിന്റെ സൂര്യകിരണങ്ങൾആദ്യകാലത്തു തന്നെ തുളച്ചിറങ്ങിയ ഉല്പതിഷ്ണുതാപാരമ്പര്യത്തിന്റെ സമരഭൂമി... അടിമബോധത്തിൽനിന്ന് ആത്മബോധത്തിലേക്കുള്ള പരിവർത്തന പ്രവർത്തനങ്ങളിൽ ആവേശമായ കൊച്ചുഗ്രാമം... അടിമത്തത്തിനും അധഃസ്ഥിതത്വത്തിനുമെതിരേ കലാപസ്വരത്തിൽ സംസാരിച്ച ഗ്രാമമായതിനാലാണ് കല്യാശ്ശേരി 'റെഡ് വില്ലേജു'കളുടെ കൂട്ടത്തിൽ അഭിമാനത്തോടെ ഉയർന്നു നില്ക്കുന്നത്. കോൺഗ്രസ്സിന്റെ നിയമലംഘന പ്രക്ഷോഭങ്ങളിലും നിർമ്മാണപ്രവർത്തനങ്ങളിലും ബഹുജന സമ്പർക്ക പരിപാടികളിലും ഈ ഗ്രാമം തിളങ്ങിനിന്നു.

ഈ പുതുവെളിച്ചത്തിന്റെ രശ്മികൾ നേർത്ത തോതിലെങ്കിലും പതിച്ച കുടുംബത്തിലാണ് കെ.പി.ആർ. ഗോപാലന്റെ ജനനം. 1909 ജൂൺ മാസത്തിന്റെ ആദ്യ ദിവസം. അച്ഛൻ ഏറമ്പാല രയരപ്പൻ നായനാർ. പ്രതാപൈശ്വര്യങ്ങളുടേയും യാഥാസ്ഥിതികത്വത്തിന്റേയും നടുവിൽക്കഴിഞ്ഞ കുടുംബപശ്ചാത്തലത്തിൽ പുതിയ ചിന്തയുടെ വെളിച്ചം തൂകുന്നത് രയരപ്പൻനായനാരുടെ കാലത്താണ്. അന്ധവിശ്വാസം തീണ്ടാത്ത, മക്കളിലും കുടുംബത്തിലും അത്തരം വിശ്വാസങ്ങൾ നിർബ്ബന്ധിച്ചുറപ്പിക്കാത്ത പിതാവ്.

ആൺമക്കളോട് ഗുസ്തിപിടിക്കാൻ പറയും. ആറോണുമൊത്ത് ബാഡ്മിൻറണും ടെന്നീസും കളിക്കും. പിന്നെ ബൗദ്ധികവ്യായാമമെന്ന നിലയിൽ ചതുരംഗവും...

അക്കാലത്തെ യാഥാസ്ഥിതിക കുടുംബപശ്ചാത്തലത്തിൽനിന്നു വ്യത്യസ്തമായി രയരപ്പൻ നായനാർ പുതിയ രീതികൾക്കുതന്നെ തുടക്കമിട്ടു. കായിക-സാംസ്കാരിക രംഗത്തെ അദ്ദേഹത്തിന്റെ ഈ താത്പര്യവും പ്രോത്സാഹനവുമായിരിക്കാം കെ.പി.ആർ. സഹോദരങ്ങളെ (ഗോപാലൻ, രയരപ്പൻ, കൃഷ്ണൻ) കലാ-കായികരംഗത്തും ശ്രദ്ധേയരാക്കിയത്. മൂന്നുപേരും ഫുട്ബോൾ കമ്പക്കാരായിരുന്നു.

മദിരാശിയിൽ വെറ്ററിനറി കോളേജിൽ പഠിക്കുകയായിരുന്ന അമ്മാമനും ദേശീയ പ്രസ്ഥാനത്തിലേക്കുള്ള പ്രചോദനമായിരുന്നു.

നവീനബോധത്തിന്റെ ധാരകൾ ആദ്യകാലത്തുതന്നെ തിളച്ചുപൊങ്ങിയ കല്യാശ്ശേരി മാമൂൽപ്രിയതയിലും ജാതിമേധാവിത്വത്തിന്റെ കുടിലതകളിലും അഭിമാനപൂർവ്വം ഒട്ടിനിന്ന ഒരു കാലവുമുണ്ടായിരുന്നു. നായർ മേധാവിത്വം ഗ്രാമത്തിന്റെ യജമാനന്മാരായി നടിക്കുകയും ഇതര ജനവിഭാഗങ്ങളുടെ അവകാശങ്ങൾക്കുമേൽ ചാടിവീഴുകയുമായിരുന്നു...

1927. കല്യാശ്ശേരി എലിമെൻററി സ്ക്കൂളിൽ ഒരു ഹരിജൻ ബാലൻ പഠിക്കാനെത്തി. യാഥാസ്ഥിതികർക്കു സഹിക്കാവുന്നതിനപ്പുറമായിരുന്നു ഇത്. കുമാരൻ എന്ന ഈ വിദ്യാർത്ഥിയെ നായർപ്രമാണിമാർ തല്ലിയോടിച്ചു. ഈ ഹരിജൻമർദ്ദനം വലിയ കോളിളക്കമുണ്ടാക്കി. ഹരിജൻ പ്രവർത്തകരും കോൺഗ്രസ്സ് നേതാക്കളും അവിടെ കുതിച്ചെത്തി. തളംകെട്ടിയ ജാതിബോധത്തിന്റെയും പ്രതാപചിഹ്നത്തിന്റെയും ബഹിർസ്ഫുരണമായ ഈ സംഭവം കല്യാശ്ശേരിയിലെ രാഷ്ട്രീയഗതിയേയും കുതിപ്പിനേയും രൂപപ്പെടുത്തുകയായിരുന്നു.

നായന്മാരിലധികവും കോലത്തിരി രാജകുടുംബത്തിലെയും കരക്കാട്ടിടം, വേങ്ങയിൽ



പി. കൃഷ്ണപിള്ള



തുടങ്ങിയ ജന്മികുടുംബങ്ങളിലെയും ആശ്രിതരായിരുന്നു. ബ്രിട്ടീഷ് നുകത്തിനു കീഴിൽ പുതിയ സംസ്കാരവുമായി ഇഴുകിച്ചേരാൻ ആഗ്രഹിച്ച വിഭാഗമെന്ന നിലയിൽ നായർ മേധാവികളുടെ കുടുംബങ്ങളിൽനിന്ന് ചിലർ ഇംഗ്ലീഷ് വിദ്യാഭ്യാസം തേടുകയുമുണ്ടായി. വിദ്യാഭ്യാസ വ്യാപനത്തിന്റെ ആദ്യ ചുവടുവയ്പെന്ന നിലയിൽ 1924-ൽ കല്യാശ്ശേരിയിൽ ഒരു ഹയർ എലിമെൻററി സ്ക്കൂൾ നിലവിൽ വന്നു. ഗ്രാമത്തിൽ ഉയർന്നുവന്ന നവീനബോധത്തിന്റെ അടിത്തറ ഈ വിദ്യാലയമായിരുന്നു.

ജാതിദ്വേഷത്തിനും സഹോദരപ്പോരിനുമെതിരായ പ്രചാരണങ്ങളുടെ വേലിയേററത്തിനും കല്യാശ്ശേരി വേദിയായി. കെ. കേളപ്പൻ, എ.കെ. കുഞ്ഞിക്കൃഷ്ണൻ നമ്പ്യാർ, കുമാർജി, വേലായുധൻപിള്ള തുടങ്ങിയവരായിരുന്നു അന്നു മുൻപന്തിയിൽ. ദിവ്യശ്രീ സി.എഫ്. ആൻഡ്രൂസിന്റെ സന്ദർശനം ശ്രദ്ധേയമായി. കേവലമായ അയിത്താചരണത്തിൽനിന്നു വ്യത്യസ്തമായി ബ്രിട്ടീഷ് ഭരണത്തിനെതിരായ സമരകാഹളത്തിലലിഞ്ഞുചേരാൻ ഈ പ്രചാരണമുന്നേററങ്ങൾ ആഹ്വാനമായി... ചൂഷണത്തിന്റെ ബഹുമുഖരൂപങ്ങൾ തുറന്നുകാട്ടപ്പെടുകയുമുണ്ടായി...

സ്വാമി ആനന്ദതീർത്ഥന്റെ നേതൃത്വത്തിൽ വന്ന ഹരിജൻ ക്യാമ്പും പ്രശസ്തമായിരുന്നു. നാരായണൻ നമ്പ്യാരായിരുന്നു മാനേജർ. ഹരിജൻ വിദ്യാർത്ഥികൾക്കു പ്രവേശനം നിഷേധിക്കുന്ന നിലപാട് തട്ടിമാറ്റി മുന്നേറാൻ ഈ പ്രസ്ഥാനത്തിനു കഴിഞ്ഞു. എന്നിട്ടും ക്ലാസ്സിലിരുന്ന ഹരിജൻവിദ്യാർത്ഥികളെ പിച്ചിയും നുള്ളിയും തിക്കിയും

ബെഞ്ചിൽനിന്നു വീഴ്ത്തി സ്ക്കൂളിൽ വരാതാക്കാൻ ശ്രമം നടന്നു. ഇതേത്തുടർന്ന് അവർ പിരിഞ്ഞുപോവുകയും ചെയ്തു. ഹരിജൻ വിദ്യാർത്ഥികളെ കുളിപ്പിക്കാനും മററും അന്ന് കെ.പി.ആർ. ഗോപാലനും രയരപ്പനും മററും മുൻപന്തിയിലായിരുന്നു. 1930–ഓടെ സ്ഥിതി മാറി. 50 വിദ്യാർത്ഥികൾ സ്ക്കൂളിൽ പഠിക്കാനെത്തി.

ഗാന്ധിജിയുടെ ഹരിജൻ പ്രസ്ഥാനത്തിൻെറ ആവേശവും ആത്മാർത്ഥതയും കേരളക്കരയിൽ യാഥാർത്ഥ്യമാക്കിയ സഖാവ് കൃഷ്ണപിള്ളയുടെ പ്രവർത്തനങ്ങളിൽ 1932–നു ശേഷം കെ.പി.ആർ സജീവമായ പിന്തുണയും സഹായവുമായി... കണ്ണൂർജില്ലയിലെ കക്കാടിനടുത്ത തുളിച്ചേരിയിൽ വാടകവീടെടുത്ത് ഹരിജൻ ആശ്രമം ആരംഭിച്ചപ്പോൾ കെ.പി.ആർ അവിടത്തെ നിത്യസന്ദർശകനായി... കേരളീയനായിരുന്നു ആശ്രമത്തിൻെറ ചുമതല.

പഴയ കോൺഗ്രസ്സുകാരനും കച്ചവടക്കാരനുമായ ദാസപ്പക്കമ്മത്ത്, വി.ആർ. നായനാർ, പി. ശങ്കുണ്ണിനായർ തുടങ്ങിയവരും ഈ ആശ്രമത്തിൻെറ ആകർഷണത്തിൽ എല്ലാം മറന്നു മുന്നിട്ടിറങ്ങിയവരായിരുന്നു.

കെ.പി.ആറിൻെറ കല്യാശ്ശേരി സ്ക്കൂളിലെ ഹരിജൻ പ്രവർത്തനത്തിൻെറ ആദ്യചലനങ്ങളെ രാഷ്ട്രീയ കാഴ്ചപ്പാടിൻെറ ദിശാബോധത്തിലൂടെ ശക്തമാക്കുന്നത് തുളിച്ചേരിയിലെ ഹരിജൻ ആശ്രമവുമായുള്ള ബന്ധമാണ്.

1927–ലെ ഗാന്ധിജിയുടെ മലബാർ സന്ദർശനം. ദേശീയമുന്നേററത്തെ ത്രസിപ്പിച്ച സംഭവത്തിലൊന്ന്. ഹരിജൻ ഫണ്ടിലേക്ക് സമ്മാനങ്ങൾ... പയ്യന്നൂരിലെ സ്വീകരണം... മംഗലാപുരത്തേക്കുള്ള ഗാന്ധിജിയുടെ യാത്ര... അക്കാലത്തെ ശരാശരി യുവാക്കളിലെന്നപോലെ ഇതെല്ലാം കെ.പി.ആർ ഗോപാലനിലും ആവേശത്തിൻെറ അലകളുയർത്തി. സമാന്തരബോധത്തിൻെറ കൈത്തിരി ആളിക്കത്തിച്ച മറെറാരു പ്രധാന സംഭവം 1928–ൽ പയ്യന്നൂരിൽച്ചേർന്ന നാലാം കേരള കോൺഗ്രസ്സ് സമ്മേളനമായിരുന്നു.

പയ്യന്നൂർ—കേരളത്തിൻെറ ബർദോളി. ബ്രിട്ടീഷുകാരെ ഇന്ത്യൻ മണ്ണിൽനിന്നു കെട്ടുകെട്ടിക്കാൻ അത്യുജ്ജ്വല സമരങ്ങൾക്കു നാന്ദി കുറിച്ച മലയാളമണ്ണ്. കേരള ഗാന്ധി കേളപ്പൻെറയും സഖാവ് പി. കൃഷ്ണപിള്ളയുടേയും നേതൃത്വത്തിൽ ഉപ്പുകുറുക്കി നിയമം ലംഘിച്ചത് ഇവിടെ... മലബാറിലെ ദേശീയ പ്രസ്ഥാന ചരിത്രത്തിലെ പ്രധാന ചുവടുവയ്പും വിച്ഛേദവുമായ നാലാം കോൺഗ്രസ്സ് സമ്മേളനം ചേർന്നത് 1928 മേയ് 25, 26, 27 തീയതികളിൽ.



പുരോഗമനാശയക്കാരായ യുവജനങ്ങളുടെ ആവേശമായിരുന്ന ജവഹർലാൽ നെഹ്റുവിൻെറ അധ്യക്ഷതയിലായിരുന്നു സമ്മേളനം. കോൺഗ്രസ്സിൻെറ ലക്ഷ്യം പൂർണ്ണസ്വാതന്ത്ര്യമായിരിക്കണമെന്ന് കൽക്കത്താ സമ്മേളനത്തോടഭ്യർത്ഥിക്കുന്ന കെ. മാധവനാർ അവതരിപ്പിച്ച പ്രമേയം വമ്പിച്ച വാദകോലാഹലം സൃഷ്ടിച്ചു. പ്രമേയത്തെ അനുകൂലിച്ച് കെ. കേളപ്പൻ നടത്തിയ പ്രസംഗം ആവേശകരമായിരുന്നു. കുറൂർ നമ്പൂതിരിപ്പാട്, വി.ആർ. നായനാർ തുടങ്ങിയവരും പ്രമേയത്തെ പിന്താങ്ങി. യു. ഗോപാലമേനോൻ, ഉപ്പിസാഹിബ് തുടങ്ങിയവർ എതിർത്ത പ്രമേയം ഭൂരിപക്ഷത്തോടെ പാസ്സായി. രാഷ്ട്രീയസമ്മേളനത്തോടൊപ്പം സമുദായ പരിഷ്കരണ സമ്മേളനം, സാഹിത്യസമ്മേളനം, ആദിദ്രാവിഡ സമ്മേളനം, ആര്യസമാജ സമ്മേളനം, യുവജന സമ്മേളനം എന്നിവയുമുണ്ടായി.

പൂർണ്ണസ്വാതന്ത്ര്യത്തെ കേന്ദ്രീകരിച്ചുള്ള പ്രമേയത്തെപ്പോലെ വിവാദവും വാഗ്വാദവും ഉയർത്തിവിട്ട മറെറാരു പ്രധാന പ്രമേയം കുടിയാന്മാരെ തുണയ്ക്കുന്നതായിരുന്നു. സമ്മേളനത്തിലെ ജന്മിതാത്പര്യങ്ങൾ പരാജയപ്പെടുത്താൻ തുനിഞ്ഞെങ്കിലും കുടിയാന്മാർക്ക് അനുകൂലമായി എം.എം. കുഞ്ഞിരാമമേനോൻ അവതരിപ്പിച്ച പ്രയേമം പാസ്സായി.

സമ്മേളനത്തിൻെറ ആവേശം വിതച്ച നവോന്മേഷത്തിലാണ് ഹരീശ്വരൻ തിരുമുമ്പ് പയ്യന്നൂരിൽ 'ദേശബന്ധു' മാസിക പുറത്തിറക്കിയത്. പിന്നീടു മലബാറിലെ വിവിധ പ്രക്ഷോഭ മുന്നേററങ്ങളുടെ നായകന്മാരായി ഉയർന്നുവന്നവരിൽ പയ്യന്നൂർ സമ്മേളനത്തിൻെറ സ്വാധീനം വലുതായിരുന്നു. എ.വി. കുഞ്ഞമ്പു, സുബ്രഹ്മണ്യ ഷേണായി, കെ. മാധവൻ തുടങ്ങിയവർ സമ്മേളനത്തോടു ബന്ധപ്പെട്ടവരായിരുന്നു.

വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം രജിസ്ട്രേഷൻ വകുപ്പിൽ ക്ളാർക്കായിച്ചേർന്ന കെ.പി.ആർ. ഗോപാലൻ, സർവ്വീസിലിരിക്കേ രാഷ്ട്രീയപ്രവർത്തനത്തിനു കടുത്ത വിലക്കുണ്ടായിട്ടും ജവഹർലാൽ നെഹ്റുവിൻെറ സാന്നിദ്ധ്യംകൊണ്ട് ആവേശംമുററിയ പയ്യന്നൂർ സമ്മേളനത്തിനെത്തി. അതോടെ ഖദർധാരിയായി. ഹിന്ദു, മാതൃഭൂമി പത്രങ്ങളുടെ സ്ഥിരം വായനക്കാരനായി. രാജ്യത്താകെ നടക്കുന്ന രാഷ്ട്രീയമുന്നേററങ്ങളുടെ ഗതിവിഗതികൾ സസൂക്ഷ്മം നിരീക്ഷിച്ച അദ്ദേഹം ഗാന്ധിജിയുടേയും നെഹ്റുവിൻേറയും ആരാധകനായി. ദേശീയപ്രസ്ഥാനവുമായുള്ള ഈ അടുപ്പം അദ്ദേഹത്തെ പൊലീസിൻെറ നോട്ടപ്പുള്ളിയാക്കി.

1929–ലെ ലക്നോ കോൺഗ്രസ്സ് തീരുമാനപ്രകാരം പരിപൂർണ്ണ സ്വാതന്ത്ര്യത്തിൻെറ വിളംബരമായി 1930 ജനുവരി 30 ഇന്ത്യയിലെമ്പാടും കോൺഗ്രസ്സ് പതാക പാറിക്കണമെന്നു തീരുമാനിക്കപ്പെട്ടു. കെ.പി.ആർ. ഗോപാലനേയും മററും ആവേശംകൊള്ളിച്ച കല്യാശ്ശേരിയിലെ പതാകയുയർത്തലിനും സ്വാതന്ത്ര്യപ്രതിജ്ഞ വായിക്കലിനും നേതൃത്വം ഹരീശ്വരൻ തിരുമുമ്പിൻേറതായിരുന്നു. 1930 ഏപ്രിലിൽ കേളപ്പൻെറ നേതൃത്വത്തിൽ കോഴിക്കോട്ടുനിന്നു പയ്യന്നൂരിലേക്കുള്ള പദയാത്രാജാഥയ്ക്ക് കല്യാശ്ശേരിയിൽ സ്വീകരണമൊരുക്കി. എം.പി. കൃഷ്ണൻനമ്പ്യാരുടെ നേതൃത്വത്തിലായിരുന്നു സ്വീകരണം. കൃഷ്ണപിള്ള, കെ.പി. ഗോപാലൻ, കേരളീയൻ, കെ.ടി. കുഞ്ഞിരാമൻനമ്പ്യാർ, മാധവനാർ, കുഞ്ഞിശങ്കരമേനോൻ എന്നിവർ ജാഥാംഗങ്ങളായിരുന്നു. അന്ന് കല്യാശ്ശേരിയിലെ ഒരുകൂട്ടം യുവാക്കൾ ജാഥയെ അനുധാവനം ചെയ്തു തളിപ്പറമ്പുവരെയെത്തി. ഉപ്പുസത്യാഗ്രഹവുമായി ബന്ധപ്പെട്ട് കോഴിക്കോട്ടും പയ്യന്നൂരിലും സത്യാഗ്രഹ വാളണ്ടിയർമാരെ മർദ്ദിച്ച വാർത്ത കല്യാശ്ശേരിയിലെ യുവദേശാഭിമാനികളെ ഇളക്കിമറിച്ചു. ഈ സമരമുന്നേററങ്ങളുടേയും കൈവഴികളുടേയും ധാരകൾ കെ.പി. ആറിനെ ചിട്ടപ്പെടുത്തുകയായിരുന്നു.

ഈ മുന്നേററങ്ങളുടെ സജീവതയിൽ 1930 മേയിൽ കല്യാശ്ശേരിയിൽ ഒരു കോൺഗ്രസ്സ് പൊതുയോഗത്തിനു പരിപാടിയിട്ടു. പൊതുയോഗ പരിപാടി അലങ്കോലമാക്കാൻ അധികൃതർ 144 പ്രഖ്യാപിച്ചു. എന്നാൽ നിരോധനോത്തരവ് വെല്ലുവിളിച്ച് അവിടെ പ്രകടനവും യോഗവും നടന്നു. അടിച്ചമർത്തലിനെതിരായ ശക്തമായ ഉയിർത്തെഴുന്നേല്പിൻെറ പശ്ചാത്തലത്തിലാണ് കെ.പി.ആർ മുഴുവൻസമയ പ്രവർത്തകനാവുന്നത്. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ ഒരുകൂട്ടം യുവാക്കൾ കല്യാശ്ശേരിയിൽ സംഘടിച്ച്, പൊലീസിൻെറ കണ്ണുവെട്ടിച്ചു തളിപ്പറമ്പിലെത്തി പ്രകടനം നടത്തി, പൊതുയോഗം ചേർന്നു. തളിപ്പറമ്പിനെയാകെ പ്രകമ്പനം കൊള്ളിച്ചതായിരുന്നു കെ.പി. ആറിൻെറ മുദ്രാവാക്യംവിളിയെന്ന് വിഷ്ണുഭാരതീയൻ (അടിമകളെങ്ങനെ ഉടമകളായി?) എഴുതിയിട്ടുണ്ട്. ഇതുമായി ബന്ധപ്പെട്ടാണ് കെ.പി.ആർ ആദ്യമായി അറസ്ററുചെയ്യപ്പെടുന്നത്. തുടർന്ന് ആറുമാസം ജയിൽവാസവും. ജയിൽമോചിതനായ ഉടൻ കോഴിക്കോട്ടെ നിയമലംഘനത്തിൽ പങ്കെടുത്തും അറസ്ററിലായി. അതിന് ഒമ്പതുമാസം തടവും. പുതിയങ്ങാടിയിലെ വെങ്കിടാചലത്തിൻെറ വിദേശവസ്ത്രഷാപ്പ് പിക്കററിങ്ങായിരുന്നു അടുത്തത്. ഇക്കുറി കെ.പി.ആറിന് ശകാരത്തിനു പകരം അച്ഛൻെറ പ്രതാപത്തിൻെറ നിഴലിൽ അധികാരികൾ സ്വീകരണരൂപേണയുള്ള ഉപദേശമാണു നല്കിയത്. അന്ന് ചാർജ്ജിലുണ്ടായിരുന്ന പൊലീസുദ്യോഗസ്ഥനും റവന്യൂ ഇൻസ്പെക്ടറും രയരപ്പൻ നായനാരുടെ അടുത്ത പരിചയക്കാരായിരുന്നതിനാലാണിത്. "... കല്യാശ്ശേരിയിലെ അധികാരിയുടെ മകന് ഇവിടെയെന്തു കാര്യം..." അവർ ചോദിച്ചു.



എ.വി. കുഞ്ഞാമ്പു



കെ.പി. ഗോപാലൻ



കെ. മാധവൻ



കെ.വി. നാരായണൻനമ്പ്യാർ

സ്വീകരണത്തിനും അനുനയത്തിനും വഴങ്ങാതെ കെ.പി.ആർ തടവറ തിരഞ്ഞെടുത്തു.

1930–ൽത്തന്നെ ചിറയ്ക്കൽ താലൂക്ക് കോൺഗ്രസ്സ് കമ്മിററി രൂപീകൃതമായി. കക്കറയിലെ ആദ്യത്തെ വായനശാലാ സ്ഥാപകനായ കുപ്പാടക്കൻ കുഞ്ഞിരാമൻ നമ്പ്യാർ പ്രസിഡൻറും കെ.പി.ആർ സെക്രട്ടറിയുമായി. 1930–ലെ നിയമലംഘന പ്രസ്ഥാനവേളയിൽ ഗോപാലനും രയരപ്പനും വീടുവിട്ടിറങ്ങുമെന്നു കണ്ട രയരപ്പൻ നായനാർ മനോവിഷമത്തിലായി. ഈ പ്രതിസന്ധിഘട്ടത്തിൽ, രയരപ്പൻ പൂർണ്ണസമയ പ്രവർത്തനത്തിനിറങ്ങുകയില്ലെന്ന ഉറപ്പിന്മേൽ അച്ഛൻ തെല്ലൊന്നടങ്ങി.

അച്ഛൻ പ്രസ്ഥാനത്തിനെതിരായി നിന്ന ആദ്യഘട്ടങ്ങളിൽ കെ.പി.ആറിൻെറ മാതാവ് കുന്നത്തു പുതിയ വീട്ടിൽ പാട്ടിയമ്മ മക്കൾക്ക് ഭക്ഷണവും കാശും മററും ഒപ്പിച്ചുകൊടുക്കുമായിരുന്നു. യാഥാസ്ഥിതികത്വത്തിൻെറ മാമൂലുകളിലും അനാചാരങ്ങളുടെ ഇരുളിലും കഴിഞ്ഞ ആ അമ്മ മക്കൾക്ക് അങ്ങനെ നേർത്ത വെളിച്ചമായി... കെ.പി.ആറിനെപ്പോലൊരു 'ധിക്കാരി'യായ മകനെ അവർ സഹിച്ചുവെന്നത് നിസ്സാരമല്ലെന്ന് വിഷ്ണുഭാരതീയൻ കുടുംബവൃത്തങ്ങളിൽ രാഷ്ട്രീയപ്രവർത്തനമുണ്ടാക്കുന്ന സന്ദിഗ്ദ്ധാവസ്ഥകൾ ഉത്കണ്ഠകളായി പടർന്നുകയറി കണ്ണീരായി ഉതിരുന്ന ഘട്ടങ്ങളിൽ ഭാര്യയടക്കമുള്ളവരുടെ കുടിച്ചേരലുകളിൽ ആവർത്തിക്കാറുണ്ടത്രേ! വിഷ്ണുഭാരതീയൻെറ പ്രസിദ്ധീകൃതമാകാത്ത, കൈയെഴുത്തായി അവശേഷിച്ച ജീവിതാനുഭവക്കുറിപ്പുകളിലൊന്നിൽ ഇങ്ങനെ എഴുതിയിട്ടുണ്ട്: "... കെ.പി.ആറിൻെറ മാതൃമരണം അറിഞ്ഞ് അവിടെച്ചെന്നു. ആ വന്ദ്യമാതാവിനെപ്പററി രണ്ടുവാക്ക്. കോൺഗ്രസ്സുകാർക്ക് ആദ്യകാലങ്ങളിൽ ഭക്ഷണം തരാനോ അന്തിയുറങ്ങാൻ ഒരിടം തരാനോ ആരും തയ്യാറല്ലാത്ത കാലങ്ങളിൽ കോൺഗ്രസ്സ് വിരോധിയായ ഭർത്താവിൻെറ വിരോധം വകവയ്ക്കാതെ സ്വപുത്രനായ കെ.പി.ആറിനും എനിക്കും സുഹൃത്തുക്കൾക്കും രാത്രി പത്തുമണിക്കു ശേഷം രഹസ്യമായി ഭക്ഷണം നല്കിയ ഉദാരമതിയായിരുന്നു അവർ. ഒടുവിൽ സ്വാതന്ത്ര്യാനന്തരം അവർ അവശയായപ്പോൾ ഞാൻ ചിലപ്പോൾ ആ ഗൃഹത്തിൽച്ചെന്നാൽ, ഞാനും മകനും താമസിക്കുന്ന ഗൃഹത്തിൽ അയൽഗൃഹത്തിലെ ബന്ധുക്കൾ പകർച്ചയായി ഭക്ഷണം കൊണ്ടുവന്നാൽ താനുണ്ണാതെ എനിക്കു ഭക്ഷണം നല്കുമായിരുന്നു..." (12–8–1964)

ഗാന്ധി-ഇർവിൻ സന്ധിയുടെ കാലം. ഉദ്യോഗത്തിനു തിരിച്ചുപോയിക്കൂടേ എന്ന് അച്ഛൻ കെ.പി.ആറിനോടു തിരക്കി. ആ മകൻ അച്ഛൻെറ നിർബ്ബന്ധം സ്നേഹപൂർവ്വം നിരസിച്ച് പ്രക്ഷോഭത്തിൻെറ അഗ്നിവീഥികളിലേക്കിറങ്ങാൻതന്നെ മനസ്സുറച്ചു. "... നിന്നെ കോൺഗ്രസ്സിലേക്കു വിട്ടിരിക്കുന്നു..." രയരപ്പൻനായനാരുടെ സമ്മതം. മുഖം കറുപ്പിച്ച് രോഷത്തോടെയായിരുന്നില്ല ഇത്. രയരപ്പൻ നായനാരിലെ ഈ മാററം കേരളീയനെപ്പോലുള്ളവർ പ്രത്യേകം അനുസ്മരിക്കുന്നുണ്ട്.

(അവസാനിക്കുന്നില്ല)



# ആദ്യത്തെവെടി

എൻ.എൻ. പിള്ള



''നിമിഷശതസംഭവം പിന്നിട്ടു പിന്നിട്ടു സമയരഥചക്രം കറങ്ങി മുന്നോട്ടു പോയ്.'' അധികമൊന്നും പോയില്ല, മലയായിൽ അടിയന്തരാവസ്ഥ പ്രഖ്യാപിച്ച് കഷ്ടിച്ചൊരു മാസം.

ഒരു വെടിയൊച്ച! കൊടിയ നിശീഥിനിയിൽ നിദ്രാണമായ ആ നഗസാനുക്കളെയാകെ ഞെട്ടിവിറപ്പിച്ചുകൊണ്ട് അത്യുഗ്രമായ ഒരു വെടിയൊച്ച! ഭദ്രമായി അടച്ചുറപ്പുള്ള ബംഗ്ളാവിൽ തഴുതുകളെല്ലാമിട്ട്, പഴുതുകളെല്ലാമടച്ച്, സുരക്ഷിതരായി കട്ടിലിൽ അന്യോന്യം ഒട്ടിച്ചേർന്നു കിടന്ന ഞങ്ങൾ ഞെട്ടിത്തെറിച്ചുപോയി. ആ ബംഗ്ളാവാകെ പൊട്ടിത്തെറിക്കുകയാണോ എന്നൊരു തോന്നൽ. നിശാന്ധതയും നിദ്രാന്ധതയും ഒരുമിച്ചു പൊതിഞ്ഞ ദിശാന്ധതയിൽ ആ പൊട്ടിത്തെറിയിൽ നിമിഷാർദ്ധത്തേക്ക് ഞാൻ അന്തംവിട്ടുപോയി. പലയിനം തോക്കുകളിൽനിന്നുള്ള വെടിയൊച്ചകൾ കേട്ടു പരിചയിച്ചിട്ടുള്ള എനിക്ക് കാടുവിറപ്പിച്ച ആ വെടിയൊച്ചയുടെ ഉറവിടം ഏതാണെന്നോ, ഊർജ്ജചൈതന്യം എന്താണെന്നോ ഒരു പിടിയും കിട്ടിയില്ല. തൊട്ടടുത്ത് 'ഒരു ആൻറി ടാങ്ക് റൈഫിളി'ന്റെ അലർച്ചമാതിരി.

ആ ഇരുളിൽ കുഞ്ഞിനെ തപ്പിപ്പിടിച്ചെടുത്ത് ഒരുകൈകൊണ്ട് അടുക്കിപ്പിടിച്ചുകൊണ്ട്, മറുകൈകൊണ്ട് ചിന്നമ്മയേയും ചുററിപ്പിടിച്ച് അതിവേഗം ഞാൻ കട്ടിലിൽനിന്ന് ഊർന്നിറങ്ങി. കുഞ്ഞിനെ ചിന്നമ്മയെ ഏല്പിച്ചു. കിലുകിലാ വിറയ്ക്കുന്ന ചിന്നമ്മയുടെ ശ്വാസവേഗം എനിക്കു കേൾക്കാം. 'എന്തന്നാ അത്?' എന്ന അവളുടെ ചോദ്യത്തിന് ''എന്തുമാകട്ടെ. എന്തോ പൊട്ടിത്തെറിച്ചതായിരിക്കും. പേടിക്കരുത്'' എന്നു മന്ത്രിക്കുന്നതിനിടയിൽ ഞാൻ തലയണക്കീഴിൽനിന്നും ടോർച്ച് തപ്പിയെടുത്തു. കൂടെ, 'തീക്കാബിന്താങ്ങി'ന്റെ പ്രഖ്യാപിത വിപ്ളവാരംഭത്തിനുശേഷം എന്റെ സന്തതസഹചാരിയായ 'പാറാങ്ങും' (നീണ്ട മലയൻകത്തി) ബൽറ്റും. ടോർച്ചുതെളിച്ച്, മേശപ്പുറത്തിരുന്ന അലാറം ടൈംപീസിൽ നോക്കുമ്പോൾ മണി നാലര. അരമണിക്കൂർ കഴിഞ്ഞാൽ റോൾക്കാളിന്റെ ചേങ്കിലയടി കേൾക്കാം.

ഞങ്ങൾ കിടപ്പുമുറിക്കു പുറത്തിറങ്ങി പതുങ്ങിപ്പതുങ്ങി മുൻവശത്തെ ഇരിപ്പുമുറിയിലെത്തി. നേർത്ത കൊതുകുവലക്കമ്പികൾക്കിടയിൽക്കൂടി നോക്കിയാൽ ചുററാകെക്കാണാം, ഇരുളിന്റെ അവ്യക്തതയിൽ. കുഞ്ഞിനെ പുതപ്പിച്ച് മടിയിൽ അടുക്കി ചേർത്തുപിടിച്ചുകൊണ്ട് മുറിയുടെ മൂലയ്ക്ക് ഒരു കസേര വലിച്ചിട്ട് അതിലിരുന്നു ചിന്നമ്മ. ഞാനും അടുത്തുതന്നെ ഒരു കസേരയിൽ ഒതുങ്ങിയിരുന്നു. ഇരുളിന്റെ മൂടുപടം തുളച്ച് നോക്കെത്തുന്നിടത്തോളം ഞാൻ അതീവ ശ്രദ്ധയോടെ നോക്കിയിരുന്നു. അകലെ 'ലയ'മെല്ലാം ഉണർന്നുകഴിഞ്ഞു. അടക്കിയതെങ്കിലും 'അവ്യക്തമായ കലപിലശബ്ദം കേൾക്കാം. സർവ്വത്ര 'ഭയചകിതം' എന്ന ഭീതിയുടെ പൗനരുക്ത്യം. എങ്ങും ഒരുതുണ്ടു വെളിച്ചംപോലും കാണാനില്ല.

പെട്ടെന്ന് ആ വനമേഖലയാകെ വലിച്ചുകീറിക്കൊണ്ട് ഒരു നെടിയ കരച്ചിൽ കേട്ടു; കരച്ചിലല്ല, മനുഷ്യശബ്ദത്തിൽ ഒരു വന്യമൃഗത്തിന്റെ മരണവേദനയിലുള്ള ആക്രന്ദനം. എസ്റ്റേറ്റ് വാതുക്കലുള്ള ചെറിയ കടത്തെരുവിൽനിന്നാണത്. തുടർന്ന് അമർത്തിയടച്ചതും അതിദാരുണവുമായ ചില വിലാപങ്ങളും. തുടർന്ന് മുക്കലും മൂളലും ഞരങ്ങലുകളും. ഉദ്ദേശം ഒരു ഫർലോങ് അകലെനിന്നും അന്തരാന്തരാ അലയലയായി വരുന്ന ആ ശബ്ദങ്ങൾ ആ വന്യനിശ്ശബ്ദതയിൽക്കൂടി അസ്പഷ്ടമായിട്ടാണെങ്കിലും സ്പഷ്ടമായിത്തന്നെ ഞങ്ങളുടെ ചകിത 'ചേതനയിൽ കേൾക്കാമായിരുന്നു. പിന്നെ സർവ്വത്ര നിശ്ശബ്ദത. നിമിഷങ്ങൾ ഇഴഞ്ഞു നീങ്ങുകയാണ്, അജ്ഞതയുടെ ആധിക്യം' അറിവിന്റെ അപകടമേഖലകൾ എത്തിപ്പിടിക്കുകയാണ്. ഒരു പിടിയും കിട്ടുന്നില്ല.

ഒരു കൈയിൽ 'പാറാങ്ങും' മറുകൈയിൽ ടോർച്ചും മുറുകെപ്പിടിച്ച്, മുൻവശത്തു വരിവരിയായി നില്ക്കുന്ന റബ്ബർമരങ്ങൾക്കിടയിലെ ഇരുളിന്റെ വിടവുകളിലേക്ക് സശ്രദ്ധം നോക്കിയിരിക്കുന്ന എന്നിൽ പെട്ടെന്ന് ഒരു തരിപ്പു കയറാൻ തുടങ്ങി. ആ ഇരുളിനിടയിൽക്കൂടി, കുറേക്കൂടി ഇരുണ്ട ഒരു ഘനീഭൂത മേദുര മേചകരൂപം അതാ അതിവേഗം ബംഗ്ളാവിനുനേരേ നീങ്ങുന്നു. പാറാങ്ങിലെ എന്റെ പിടി പൂർവ്വാധികം മുറുകി. ഞാൻ ടോർച്ചു മിന്നിച്ചു. മുററത്തിനടുത്ത് മരത്തോടു ചേർന്നുനിന്ന ആ നക്തഞ്ചര രൂപത്തിൽനിന്ന് ''ഇം ഗാൻലാ, സയാഇത്തു'' (അരുത്, ഞാനാ) ചൗമാന്റെ പെണ്ണ്! അടിമുടി കറുത്ത വേഷം! രണ്ടുകൈയിലും ഓരോ തോക്കും. ഒന്ന് ആഴ്ചകൾക്കു മുൻപ് അവളുടെ 'മരണനൃത്ത'ത്തിൽനിന്ന് ഞാൻ പിടിച്ചുവാങ്ങി പിറേറന്നുതന്നെ അവളെ തിരിച്ചേല്പിച്ച 'വിഞ്ചെസ്ററർ റൈഫി'ളും മറെറാന്ന് നീളം കുറഞ്ഞ ഒരു ഇരട്ടക്കുഴൽ നാടൻതോക്കും. നിശ്ശബ്ദയായി അവൾ പടവുകൾ കയറിയതും ഞാൻ കതകു തുറന്നു. അവൾ അകത്തു കടന്നതും, വീണ്ടും ചേർത്തടയ്ക്കുകയും ചെയ്തു. അവൾ റൈഫിൾ എന്റെ കൈയിൽത്തന്നു. വിരൽവണ്ണത്തിലുള്ള ഒരു ചെറിയ ടോർച്ചു മിന്നിച്ച് ചുററാകെ നോക്കി. അടുത്ത കസേരയിൽ കുഞ്ഞിനേയും മടിയിൽക്കിടത്തി പതറിനോക്കുന്ന ചിന്നമ്മയെക്കണ്ട് തികച്ചും ശാന്തമായ ഒരു നിശ്ശബ്ദ മന്ദഹാസത്തോടെ 'സാരമില്ല, പേടിക്കണ്ട' എന്ന അർത്ഥത്തിൽ ''തിഡാപ്പാലാ' എന്നു മന്ത്രിച്ച്, മറെറാരു കസേര വലിച്ചു ചേർത്തിട്ടിരിക്കുന്നതിനിടയിൽ ''അന്നു റൈഫിളിൽ ഉണ്ടയില്ലായിരുന്നു, ഇന്ന് പതിനൊന്നെണ്ണമുണ്ട്. ഒന്നു ബാരലിലും പത്തെണ്ണം മാഗസിനിലും.'' അവളുടെ ഇരട്ടക്കുഴൽ തോക്കിൽ രണ്ടു 'കർട്രിഡ്ജ്' നിറച്ചിട്ടുണ്ട്, നാലെണ്ണം പോക്കററിലുമുണ്ട്. ''നിനക്കു റൈഫിളു വേണ്ടേ?' എന്ന എന്റെ ചോദ്യത്തിന് 'വേണ്ട, എനിക്കീ തോക്കു മതി.

നാല്പതോടടുത്ത ഭർത്തൃമതിയായ, രണ്ടുകുട്ടികളുടെ അമ്മയായ ആ ചീനത്തിയ്ക്ക് എന്നോട് പ്രേമമായിരുന്നോ? ആഴമളക്കാൻ കഴിയാത്ത ആ ചോദ്യം 'ഇന്നും പ്രതിദ്ധ്വനിക്കുന്നിതെന്നോർമ്മയിൽ.' എന്റെ സദാചാര ബോധത്തെപ്പറ്റി ഇത് വായിക്കുന്നവരിൽ പലർക്കും തികഞ്ഞ അവജ്ഞ തോന്നുമെന്നെനിക്കറിയാം. പക്ഷെ ഒന്നോർക്കണം. സ്നേഹിക്കുന്നത് ഒരനുഗ്രഹമാണ്, സ്നേഹിക്കാതിരിക്കുന്നത് ഒരു ശാപമാണ്. സ്നേഹത്തെ തടസ്സപ്പെടുത്തുന്നത് മഹാപാപമാണ്. മറ്റൊന്നുകൂടി; വിവരണാത്മകമായ പ്രേമത്തോടടുക്കാനാവില്ല; പ്രകടനാത്മകമായ പ്രേമം തടുക്കാനുമാവില്ല.



'ലയത്തിലിനിയും തോക്കു കാണും; പിന്നെ, ചുററാകെ ഞങ്ങടെ ആൾക്കാരും.' തിരിഞ്ഞ് ചിന്നമ്മയോടായി, നിങ്ങളൊററയ്ക്കല്ലേ? സാരമില്ല. പേടിക്കണ്ട, ഞാൻ അടുത്തില്ലേ?' ആ ചീനത്തിയുടെ ഈ വാക്കുകൾ ഞാൻ മലയാളത്തിൽ അടക്കത്തിൽപ്പറയുമ്പോൾ എന്റെ കൈത്തണ്ടയിലെ ചിന്നമ്മയുടെ പിടി ഒന്നിനൊന്നു മുറുകിവന്നു. പിന്നെ ഒരു നെടുവീർപ്പിൽ ആ പിടി അയഞ്ഞു. അകമഴിഞ്ഞ ആശ്വാസമോ അളമുററിയ അസൂയയോ? ആർക്കറിയാം. മാനവ മാനസഗതി?

എസ്റ്റേറ്റ് കടത്തെരുവ് കമ്മ്യൂണിസ്ററു ഗറില്ലകൾ ആക്രമിക്കുകയാണ്. ആദ്യവെടിയൊച്ച കേട്ടതും കടത്തെരുവിലെ ഒരു വീടിന്റെ പിൻവാതിലിൽക്കൂടി പതുങ്ങി രക്ഷപ്പെട്ട് റബ്ബർക്കാട്ടിൽക്കൂടി ഓടി എസ്റ്റേറ്റ് ലയത്തിലെത്തിയ ഒരു ചീനനിൽനിന്നാണ് വിവരമറിഞ്ഞത്. ഇതറിഞ്ഞതും എസ്റ്റേറ്റ് തൊഴിലാളികളെല്ലാം ഉണർന്ന് കൈയിൽക്കിട്ടിയ ആയുധങ്ങളുമായി അവരവരുടെ ലയത്തിനു കാവൽ നില്ക്കുകയാണ്. ഈ തക്കത്തിനാണ് 'ഫോങ്ങ്ലിൻ' എന്റെ രക്ഷയ്ക്കെത്തുന്നത്; ആ കൂരിരുട്ടത്ത്, ഒററയ്ക്ക്. ഹോ! വല്ലാത്ത പെണ്ണ്!! അവളിൽ പ്രവർത്തിച്ച പ്രേരണയെന്തായിരിക്കും? എന്റെ വെറും ചേതനയ്ക്ക്—concious-ness—അവളെ ആഞ്ഞുപിടിച്ച് നെഞ്ചോടു ചേർത്ത് അമർത്തണമെന്നു തോന്നി; അഭിനന്ദനത്തിനല്ല, ആത്മനിർവൃതിക്ക്. എന്നാൽ എന്റെ അതിചേതന (super conciousness) ആ ഏഷണ സമ്മതിക്കുന്നില്ല; തൊട്ടടുത്ത് ചിന്നമ്മ! 'സൊഫോക്കിൾസ് ആൻറിഗണി' എന്ന നാടകത്തിൽപ്പറഞ്ഞ വാക്കുകൾ ഇന്നു ഞാൻ ഓർക്കുകയാണ്, ''wonders are many, but none is more wonderful than man.'' എന്റെ ജീവിതത്തിലാകെ, ഇന്നും ആ മഹാമന്ത്രം മുഴങ്ങിനില്ക്കുന്നു.

തോക്കു കൈവശിൽക്കിട്ടിയപ്പോൾ എനിക്കു ധൈര്യമായി, ചിന്നമ്മയെ പറഞ്ഞു സമാധാനിപ്പിച്ച്, 'ഫോങ്ങ്ലിൻ' എന്ന 'ജോവാൻ ഓഫ് ആർക്കി'നെ ഏല്പിച്ച് ഞാൻ ബംഗ്ളാവിന്റെ പടിയിറങ്ങുമ്പോൾ വീണ്ടും ഒരു വെടിശബ്ദവും നീണ്ട ഒരു വിസിലടിയും കേട്ടു. ഞാൻ പെട്ടെന്നു നിന്നു. എനിക്കതിന്റെ അർത്ഥം മനസ്സിലായില്ല. 'അപ്പാ ഇത്തു-''എന്താത്? ഞാനറിയാതെ പറഞ്ഞുപോയി. ''തിഡാപ്പാ; പീഗിലാ, ലക്കാസ്''—സാരമില്ല, വേഗം പൊക്കോ—കൂസലില്ലാത്ത അവളുടെ നിർദ്ദേശം. ആ വിപത്സന്ധിയിൽ ഞാൻ ഏകാകിയായി 'ലയ'ത്തിലെ അന്തേവാസികൾക്ക് അഭയവരദനായി പ്രത്യക്ഷപ്പെട്ടു. കാണുന്നത് അവൾക്ക് അഭിമാനമായിരിക്കാം. എനിക്കാപത്തൊന്നും വരില്ലെന്ന് അവൾക്ക് ചിന്നമ്മയെക്കാൾ കൂടുതൽ വിശ്വാസവുമുണ്ടായിരിക്കാം. ഞാൻ ബംഗ്ളാവിൽ മടങ്ങിയെത്തുന്നതുവരെ അവൾ ചിന്നമ്മയുടേയും കുഞ്ഞിന്റേയും അടുക്കൽനിന്നു മാറിയിട്ടില്ല. നാല്പതോടടുത്ത, ഭർത്തൃമതിയായ, രണ്ടുകുട്ടികളുടെ അമ്മയായ ആ ചീനത്തിക്ക് എന്നോടു പ്രേമമായിരുന്നോ? ആഴമളക്കാൻ കഴിയാത്ത ആ ചോദ്യം 'ഇന്നും പ്രതിദ്ധ്വനിക്കുന്നിതെന്നോർമ്മയിൽ.' എന്റെ സദാചാരബോധത്തെപ്പററി, ഇതു വായിക്കുന്നവരിൽ പലർക്കും തികഞ്ഞ അവജ്ഞ തോന്നുമെന്ന് എനിക്കറിയാം. പക്ഷേ, ഒന്നോർക്കണം; സ്നേഹിക്കുന്നത് ഒരനുഗ്രഹമാണ്, സ്നേഹിക്കാതിരിക്കുന്നത് ഒരു ശാപമാണ്. സ്നേഹത്തെ തടസ്സപ്പെടുത്തുന്നത് മഹാപാപമാണ്. മറെറാന്നുകൂടി; വിവരണാത്മകമായ പ്രേമത്തോടടുക്കാനാവില്ല; പ്രകടനാത്മകമായ പ്രേമം തടുക്കാനുമാവില്ല.



ദശാബ്ദങ്ങളോളം നീണ്ടുനിന്ന, ആർഷ സംസ്കൃതിയിലും അഹിംസാ സിദ്ധാന്തത്തിലും ആണ്ടുനിന്ന സഹന സമരശതങ്ങൾക്കുശേഷം കിട്ടിയ നമ്മുടെ സ്വാതന്ത്ര്യം എങ്ങനെയിരുന്നു? സിന്ധുഗംഗാസമതലത്തിൽ ചോരയിൽ കുളിച്ച മനുഷ്യലക്ഷങ്ങളുടെ കബന്ധ നൃത്തം കണ്ടുകൊണ്ട്; ഇന്ത്യയുടെ തലവെട്ടി മാറ്റിക്കൊണ്ട്; പിന്നെയിങ്ങോട്ട് കൊലയോട് കൊല, കൂട്ടക്കൊല, കൂട്ട ബലാൽസംഗം; കൂട്ട ബന്ദ്, കൂട്ട യോട്ടം, കൂട്ട നാശം, എല്ലാം കൂട്ടംകൂട്ടമായി. ഇന്ന് ഈ ഭൂഗോളമാകെ 42 രാജ്യങ്ങളിൽ കൊടിയ യുദ്ധങ്ങൾ നടക്കുന്നു. റ്വാണ്ടയിൽ [illegible]ത്രം 'ഒരു മാസംകൊണ്ട് അഞ്ചുലക്ഷം എണ്ണത്തിനെ വകവരുത്തിയത്രെ! എന്തിന്?

ഞാൻ ബംഗ്ളാവിൽനിന്നിറങ്ങിയതും, നേർവഴിവിട്ട്, റബ്ബർമരങ്ങൾക്കിടയിലൂടെ ഇടയ്ക്കിടയ്ക്ക് ടോർച്ചും മിന്നിച്ച് ആദ്യം ചൗമാന്റെ 'ലയ'ത്തിലെത്തി. എന്നെക്കണ്ടതും ചീനന്മാർക്ക് അദ്ഭുതവും ആഹ്ളാദവും ആദരവും ആശ്വാസവും എല്ലാം കൂടിക്കുഴഞ്ഞ ഒരഭിമാനപ്രകർഷം. ലയങ്ങളിലെ എല്ലാ വിളക്കുകളും പരമാവധി തീവ്രതയിൽ കത്തിക്കാൻ പറഞ്ഞു; ചീനർ സാധാരണ ഉപയോഗിക്കാറുള്ള ''കാർബൈഡ് ലാംപ്'' ഉൾപ്പെടെ. നിമിഷങ്ങൾക്കകം ആ പ്രദേശം മുഴുവൻ ഇരുളിന്റെ കരിങ്കടലിൽ പ്രകാശത്തിന്റെ 'പാതിരാമണലായി' മാറി.

അതുവരെ അറിഞ്ഞിടത്തോളമുള്ള വിവരങ്ങൾ സായിപ്പിനെ അറിയിക്കാനായി കൂട്ടത്തിൽ ധീരരായ രണ്ടുമൂന്നു കൂലിക്കാരെ സൈക്കിളിൽ അയച്ചു. നാരായണമേനൻ, ചെല്ലയ്യ, തോമസ്, കൊച്ചുസായിപ്പ് എന്നിവരുടെ ബംഗ്ളാവിലേക്ക് ഈരണ്ടുപേരെ വീതം ഏർപ്പെടുത്തി. എല്ലാവരുടെ കൈയിലും ഓരോ നെടിയ കുന്തമായിരുന്നു ആയുധം. എല്ലാ ചീനന്റെ വീട്ടിലും കാട്ടുപന്നിയെ കുത്തിപ്പിടിക്കാൻ പാകത്തിൽ ഒന്നും രണ്ടും കുന്തങ്ങൾ വീതം കാണും. എന്റെ ബംഗ്ളാവ് ചീനത്തിയുടെ തോക്കിൻകുഴലിൽ പരിപൂർണ്ണ സുരക്ഷിതമാണെന്നറിയാമായിരുന്നെങ്കിലും 'പച്ച' എന്ന ഒരു തമിഴനെക്കൂടി അയച്ചു. ആ തോട്ടത്തിലെ ഏററവും ഭീകരൻ ഈ 'പച്ച'യായിരുന്നു. പച്ച ധീരനേയല്ല, പക്ഷേ, ആപത്തുകളെപ്പററി ഇത്രകണ്ട് ബോധമില്ലാത്ത മറെറാരു മനുഷ്യനെക്കാണാൻ കഴിയില്ല. അതുകൊണ്ട് എന്തിനേയും നേരിടാൻ ഒരു മടിയുമില്ല, ഫലം അനുഭവിക്കുന്നതിൽ പരാതിയുമില്ല. പച്ചയെ ബംഗ്ളാവിലേക്ക് അയയ്ക്കുമ്പോൾ, 'അടിയൻ പച്ചിപ്പോം' എന്ന ഭ്രാന്തൻ ചാന്നാന്റെ ഒച്ചയാണു ഞാൻ കേട്ടത്.

ഇത്രയുമൊക്കെയായപ്പോൾ നേരം പരപരാ വെളുത്തുതുടങ്ങി. കടത്തെരുവിൽ നടന്ന സംഭവം കാട്ടുതീപോലെ പരന്നുകഴിഞ്ഞു. ആറാളെ അതിദാരുണമാംവിധത്തിൽ കൊന്നിട്ടിരിക്കുകയാണത്രേ.

അന്ന് റോൾക്കാൾ മാററിവച്ചു. ഞങ്ങൾ—തോമസും ഞാനും മൂന്നുനാലു ചീനരുംകൂടി രംഗനിരീക്ഷണത്തിനുള്ള മുന്നോടികളായി തെരുവിലെത്തി. ഒതുങ്ങിയ മട്ടിൽ ചുററാകെയുള്ള രണ്ടുമൂന്ന് എസ്റ്റേറ്റുകൾക്കുവേണ്ടി മാത്രം പ്രവർത്തിക്കുന്ന ചീനന്മാരുടെ രണ്ടുമൂന്നു ഹോട്ടലുകൾ, രണ്ടു പലചരക്കു കട, തുണിക്കട, തയ്യൽക്കട, ബാർബർഷോപ്പ്, മലയാളിക്കാരുടെ രണ്ടുമൂന്നു കടകൾ തുടങ്ങി ഒരു സർവ്വാണി വാണിഭ സമൂഹമാണ് ആ കടത്തെരുവ്.

ഞങ്ങൾ ചെല്ലുമ്പോൾ ആ പ്രദേശമാകെ ഒരു വലിയ ശവപ്പറമ്പായി മാറിയ മട്ട്. എസ്റ്റേറ്റ് റോഡ് അവസാനിക്കുന്നതിനു തൊട്ടിടതുവശത്തായി ത്രികോണാകൃതിയിൽ കഷ്ടിച്ച് അഞ്ചുസെൻറു വരുന്ന പുൽത്തകിടിക്ക് ഒത്ത നടുക്ക് 'തീക്കാബിന്താങ്ങ്' (മൂന്നു നക്ഷത്രം) ചിഹ്നം പതിച്ച ഒരു ചെങ്കൊടി പാറിച്ചുകൊണ്ട് ഒരു നെടിയ

കാട്ടുകമ്പു കുത്തിനിറുത്തിയിട്ടുണ്ട്. അതിൻെറ ചുവട്ടിലും ചുററാകെയുമായി ചുവന്ന ആശയലിപികൾ അച്ചടിച്ച ഒട്ടുവളരെ പാംഫ്‌ലററുകൾ വാരിവിതറിയിട്ടുണ്ട്. അങ്ങനെ രക്തചിത്രാങ്കിതമായ ആ ധ്വജപീഠത്തിൽ ഭംഗിയായി അറുത്തെടുത്ത ഒരു ചീനൻെറ തല ഇരുന്നു ചിരിക്കുന്നു. എൻെറ ഓർമ്മയിൽ ഒരാമന്ത്രണം,. "ചരമശിഖര പീഠേ പാടലം നാളികേരം". എൻെറ നെഞ്ചിലൊരു ഭാരം. കണ്ണെടുക്കാൻ കഴിയുന്നതിനുമുൻപ് തൊട്ടടുത്ത് തലയററ ഒരു തടിച്ച രൂപം ഒട്ടൊന്നു ചരിഞ്ഞു മലർന്നു കിടന്നിരുന്നു. ആ ദേഹത്ത് കണങ്കാലു മുതൽ കഴുത്തുവരെ മരണം പെരുച്ചാഴിയുടെ ആകൃതിയിൽ തുരന്നുകയറിയ, ചോരവാർന്ന ഗുഹകളായിരുന്നു. അവയോരോന്നും വലിയ 'പാറാങ്ങു'കൊണ്ടുള്ള വെട്ടുകളല്ലായിരുന്നു, സാവധാനം തുരന്ന കുഴികളായിരുന്നു. പ്രതിനിമിഷം മരണമാകുന്ന മദയാന മനുഷ്യമാംസത്തിൽ നടത്തിയ വപ്രക്രീഡാലഹരിയിൽനിന്നുയർന്ന ആർത്തനാദം കേട്ട് മലയലറുകയായിരുന്നു. ഞാൻ നോക്കുമ്പോൾ വിടർന്നു മലർന്ന ആ കാലക്കയത്തിലെ ചെന്താമരകളിൽനിന്ന് 'മണിയനീച്ച' കൂട്ടംകൂട്ടമായി പറന്നുയരുന്നുണ്ടായിരുന്നു. ആ കടലാസ്സുകളിൽ എഴുതിയിരുന്നത് 'വർഗ്ഗവഞ്ചകൻ'; 'ഒററുകാരൻ', 'മൂരാച്ചി' എന്നെല്ലാമായിരുന്നത്രേ! അടുത്തടുത്തായി പല കുടിലുകളുടേയും വാതുക്കൽ ചെറിയ ചെറിയ ആൾക്കൂട്ടങ്ങൾ കണ്ടു. ചെന്നുനോക്കുമ്പോൾ അകത്ത് കട്ടിൽക്കാലിൽ കെട്ടിയിട്ടും, അമാനുഷികമായ പല 'പോസു'കളിൽ കമിഴ്ത്തിയും മലർത്തിയും തലകുത്തിയുമെല്ലാം കിടത്തി ചക്കകൊത്തുന്നതുപോലെ കൊത്തിയായിരുന്നു എല്ലാ കൊലയും. ഇതെല്ലാം സമസ്ത ബന്ധുജനങ്ങളേയും സാക്ഷിനിറുത്തിയുമായിരുന്നു. ഇടയ്ക്കിടയ്ക്ക് അവർക്കും കിട്ടിയിരുന്നു അധികമൊന്നും മാരകമല്ലാത്ത ചെറിയ വെട്ടുകളും കുത്തുകളുമെല്ലാം.

ആ രംഗങ്ങളെല്ലാം അതീവ ശ്രദ്ധയോടെ ഒന്നൊഴിയാതെ ഞാൻ നോക്കിനിന്നു. ഹോ! അപ്പോഴെല്ലാം, ആ അനുഭവങ്ങളോരോന്നും അബോധപൂർവ്വം അതിശക്തിമത്തായി എന്നിലേക്കു പകരുകയായിരുന്നോ? ഞാനും ഇടയ്ക്കിടയ്ക്ക് പരസത്വാവേശത്തിനു വശംവദനായി അതോടെല്ലാം സാത്മ്യം പ്രാപിക്കുകയായിരുന്നോ? തീർത്തു പറയാൻ വയ്യ. ഇന്നും ആ ഓർമ്മകൾ ഒളിമങ്ങാതെ, നക്ഷത്രംപോലെ എൻെറ സ്മൃതിമണ്ഡലത്തിൽ തെളിഞ്ഞു നില്ക്കുന്നു. പില്ക്കാലത്ത് സ്ററാനിസ്ളോവിസ്കിയുടെ അഭിനയപാഠങ്ങളിൽ വിശദീകരിച്ചു കണ്ട 'sense memory, affective memory, magic if' എന്നീ അഭ്യാസതന്ത്രങ്ങളെപ്പററി എനിക്ക് അത്ര വലിയ പുതുമയൊന്നും തോന്നിയില്ല. ഇവയെല്ലാം എത്രയോ മുൻപു മുതൽതന്നെ അനിച്ഛാപൂർവ്വമായി ഞാൻ സ്വാംശീകരിച്ചു തുടങ്ങിയിരുന്നു!

അവസാനം ഞാൻ ബംഗ്ളാവിൽ തിരിച്ചെത്തി സംഭവങ്ങൾ വിവരിച്ചു കേട്ട ചിന്നമ്മയുടെ മുഖം പച്ചക്കുമ്പാളപോലെ വെളുത്തു വിളറി. "ഇതൊക്കെയെന്തിനാ?" ചിന്നമ്മയുടെ ചോദ്യം. "അതുതന്നെ, ഇതൊക്കെയെന്തിനുവേണ്ടി?" എൻെറ മറുചോദ്യം.

ദശാബ്ദങ്ങളോളം നീണ്ടുനിന്ന, ആർഷ സംസ്കൃതിയിലും അഹിംസാസിദ്ധാന്തത്തിലും ഊന്നിനിന്ന സഹനസമരശതങ്ങൾക്കുശേഷം കിട്ടിയ നമ്മുടെ സ്വാതന്ത്ര്യം എങ്ങനെയിരുന്നു? സിന്ധു ഗംഗാസമതലത്തിൽ ചോരയിൽക്കുളിച്ച മനുഷ്യലക്ഷങ്ങളുടെ കബന്ധനൃത്തം കണ്ടുകൊണ്ട്; ഇന്ത്യയുടെ തല വെട്ടിമാററിക്കൊണ്ട്. പിന്നെയിങ്ങോട്ട് കൊലയോടു കൊല, കൂട്ടക്കൊല, കൂട്ട ബലാത്സംഗം, കൂട്ട ബന്ദ്, കൂട്ടയോട്ടം, കൂട്ടനാശം, എല്ലാം കൂട്ടംകൂട്ടമായി. ഇന്ന് ഈ ഭൂഗോളമാകെ 42 രാജ്യങ്ങളിൽ കൊടിയ യുദ്ധങ്ങൾ നടക്കുന്നു. വാണ്ടയിൽ മാത്രം ഒരുമാസം കൊണ്ട് അഞ്ചുലക്ഷം എണ്ണത്തിനെ വകവരുത്തിയത്രേ! എന്തിന്?

മനുഷ്യൻെറ മൗലികാവകാശങ്ങൾ ഉറപ്പു വരുത്താൻ! എന്നിട്ട് ഉറച്ചോ?





# ആകാശയാനം

**കെ.കെ. രമേഷ്**



അമ്മയെ ഒരു കസാലയിൽ ഇരുത്തിയാണ് കോടതിയിലേക്കു നയിച്ചത്. അനിരുദ്ധനും ശിശുപാലനും ഇരുവശങ്ങളിലുമായി കസാലക്കൈകകൾ താങ്ങിയിരുന്നു. ഒരു തൊട്ടിലിലെന്നവണ്ണം ആടിയാടിക്കൊണ്ടു സഞ്ചരിക്കവേ, മക്കളിൽ രണ്ടാമൻ പറയുന്നത് അമ്മ കേട്ടു.

"അമ്മ ഇപ്പോൾ നല്ലോണം തടിച്ചിട്ടുണ്ട്. എന്തൊരു ഫ്ലനം."

അമ്മ അപ്പോൾ തൻെറ നീരുവച്ച കാലുകളിലേക്കു നോക്കി. മന്തുരോഗം പിടിപെട്ടതുപോലെ രണ്ടു കാലുകളും തടിച്ചുവീർത്തിരിക്കുന്നു. ഒരടിപോലും നടക്കാൻ വയ്യ. ഇവർ തന്നെ എങ്ങോട്ടാണു കൊണ്ടുപോകുന്നത്? അമ്മ ഓർമ്മിക്കുവാൻ ശ്രമിച്ചു. ഇന്നലെ ഉച്ചകഴിഞ്ഞ് ഒന്നു മയങ്ങാൻ നേരത്താണ് ഒരു പൊലീസുകാരൻ പടിവാതിൽ കടന്നുവന്നത്. അപ്പോൾ വീട്ടിൽ ആരുമുണ്ടായിരുന്നില്ല. കാക്കിയുടുപ്പിട്ട പൊലീസുകാരനെക്കണ്ടപ്പോൾ അമ്മ ആദ്യം ഒന്നമ്പരന്നു. ഒന്നും പിടികിട്ടാതെ മിഴിച്ചുനില്ക്കുമ്പോഴാണ് പൊലീസുകാരൻ പറഞ്ഞത്. "നിങ്ങളെ അനിരുദ്ധനും ശിശുപാലനും തടവിൽ വച്ചിരിക്കുകയാണെന്നും, മോചിപ്പിച്ചു കോടതിയിൽ ഹാജരാക്കുന്നതിന് കോടതി എന്നെ അയച്ചിരിക്കുകയാണെന്നും. നാളെ മക്കളുടെകൂടെ കോടതിയിൽ വന്നേക്കണം—കേട്ടോ."

അമ്മയ്ക്കു പെട്ടെന്നു ദേഷ്യമാണു തോന്നിയത്. "ആരു പറഞ്ഞു ഞാൻ തടവിലാണെന്ന്? നിങ്ങൾക്കു കണ്ടൂടേ? എൻെറ കൈകളിലെന്താ കൈയാമമുണ്ടോ?"

"അമ്മയുടെ മൂത്തമകൻ സുജനപാലൻെറ ഹർജ്ജിയാണ്."

അമ്മയുടെ നെഞ്ചകത്ത് പെട്ടെന്നു തീയാളി.

"സുജനപാലനോ?"

ഓനെന്തിനാണപ്പാ, ഈ ഇല്ലാത്ത കഥയൊക്കെ പറയുന്നത്? ഒരുമാസംമുൻപ് അവൻ കാറുമായി വന്നു തന്നെ എർണാകുളത്തേക്കു ക്ഷണിച്ചതാണ്. അനിരുദ്ധനും ശിശുപാലനും അപ്പോൾ വീട്ടിലുണ്ടായിരുന്നില്ല. അവൻെറ ഭാര്യ മാലതി എത്ര സ്നേഹപൂർവ്വമാണ് തന്നോടു പെരുമാറിയത്. അവൾ ഇത്രയും നല്ല കുട്ടിയായിരുന്നുവോ എന്ന് അമ്മ അദ്ഭുതപ്പെടുകയായിരുന്നു. അമ്മയുടെ നീരുവന്ന കാലുകളിലേക്കു നോക്കിക്കൊണ്ട് അവൾ പറഞ്ഞു, "അമ്മ ഇതുംകൊണ്ട് ഇവിടെ ഇരിക്കരുത്. എർണാകുളത്ത് നല്ല ഡോക്ടർമാരുണ്ട്, അല്ലെങ്കിൽ അമ്മയെ കോട്ടയ്ക്കൽ കൊണ്ടുപോയി കാണിക്കും. അല്ലേ സുജേട്ടാ?" അവൾ മകനെ നോക്കി



ക്കൊണ്ടു പറഞ്ഞപ്പോൾ അമ്മയുടെ കണ്ണിൽ വെള്ളം നിറഞ്ഞു.

"എനിക്കു വയ്യ കുട്ടീ, എനിക്കെങ്ങും പോകാൻ വയ്യ." തെക്കുഭാഗത്ത് മാർബിളിൽ പണിത തറയിലേക്കു നോക്കിക്കൊണ്ട് അവർ പറഞ്ഞു. "എനിക്കിവിടെക്കിടന്നു മരിക്കണം. മരണംവരെ അച്ഛൻെറ കുഴിമാടം എനിക്കിവിടെനിന്നു കാണണം."

പിന്നീടു സുജനപാലനും മാലതിയും ഒന്നും പറഞ്ഞില്ല. അവർ അമ്മയോടു യാത്രപറഞ്ഞു കാറിൽക്കയറിപ്പോയി.

ഇപ്പോൾ സുജനപാലൻ തന്നെ കോടതിയിലേക്കു വിളിപ്പിച്ചതെന്തിനാണ്? അനിരുദ്ധൻെറയും ശിശുപാലൻെറയും തടവിലാണ് താനെന്നോ? അമ്മയ്ക്കു തമാശ തോന്നി. ഈ കുട്ടികളെ താനെത്ര തടവിലിട്ടതാണ്! സ്ക്കൂളില്ലാത്ത ദിവസങ്ങളിൽ കണ്ണുവെട്ടിച്ച് അമ്പലക്കുളത്തിൽ കുളിക്കാൻ പോകുന്നതു തടയാനായി പടിഞ്ഞാററയിൽ അടച്ചിടുക പതിവായിരുന്നു. കുറച്ചുനേരം മുറിയിൽ പൂട്ടിയിട്ടാൽ അവർ കരഞ്ഞുകൊണ്ട് ഒച്ചവയ്ക്കുകയായി, "അമ്മേ വാതിൽ തുറക്കൂ, ഞങ്ങളെങ്ങും പോകില്ല." പതുക്കെ വാതിൽ തുറക്കുമ്പോഴേക്കും അവർ തുമ്പികളെപ്പോലെ പറമ്പിൽ ഓടിമറയുന്നു.

മക്കളുടെ ബാല്യകാലമായിരുന്നു അമ്മയുടെ ഏററവും സന്തോഷമുള്ള ദിനങ്ങൾ. അച്ഛൻ നാട്ടിൽ വന്നാൽ കുട്ടികളുടെ ഭരണം ഏറെറടുക്കുകയായി. എന്നും രാവിലെ മുതൽ വൈകുന്നേരംവരെ പുസ്തക പാരായണം. രാത്രിയിൽ വീണ്ടും. ഒടുവിൽ തളർന്നുറങ്ങുമ്പോൾ, കുട്ടികൾ പ്രാർത്ഥിക്കുന്നത് അമ്മ കേട്ടിട്ടുണ്ട്. 'അച്ഛൻ ലീവുകഴിഞ്ഞ് വേഗം മടങ്ങിപ്പോകണമേ.' എന്ന്. ഈ മക്കൾ എന്നും തനിക്കുചുററിലുമുണ്ടായിരുന്നു. അനിരുദ്ധനും ശിശുപാലനും ഇരട്ടകളെപ്പോലെയായിരുന്നു. ഒരുവയസ്സിൻെറ വ്യത്യാസമുണ്ടെങ്കിലും കാഴ്ചയിൽ അതു കാണില്ല. സുജനപാലന് രണ്ടുവയസ്സു മൂപ്പുണ്ട്. ഒററയാനായിട്ടായിരുന്നു നടപ്പ്. അവനു ജോലികിട്ടി എർണാകുളത്തേക്കു പോയപ്പോൾ അമ്മ അനിരുദ്ധൻെറയും ശിശുപാലൻെറയും കൂടെയായി. കൂടെ അവരുടെ ഭാര്യമാരും കുട്ടികളും! സുജനപാലൻ തന്നെ കോടതിയിലേക്കു വിളിപ്പിച്ചതെന്തിനാണ്? അവന് എന്തെങ്കിലും പറയാനുണ്ടെങ്കിൽ നേരിട്ടുവന്നു കാര്യം പറഞ്ഞാൽ മതിയല്ലോ.

അമ്മ ആകാശത്തിലേക്കു നോക്കി. പെട്ടെന്ന് ശൂന്യതയിൽ അകപ്പെട്ടതുപോലെ. പരിഭ്രാന്തിയോടെ ഭൂമിയിലേക്കു കണ്ണയച്ചു. മക്കൾ നടത്തത്തിനു വേഗത കൂട്ടുമ്പോൾ അമ്മയുടെ നെഞ്ചിടിക്കുകയായിരുന്നു. ഇടതുവശത്ത് ശിശുപാലനും വലതുവശത്ത് അനിരുദ്ധനും. അനിരുദ്ധൻെറ കഷണ്ടികൊണ്ടാണ് അമ്മ മക്കളെ ശൂന്യാകാശത്തുനിന്നും തിരിച്ചറിഞ്ഞത്. അനിരുദ്ധനും ശിശുപാലനും തന്നെ ഒരു കസാലയിൽ ഇരുത്തി എങ്ങോട്ടാണു കൊണ്ടുപോകുന്നത്? ഇരിപ്പിടത്തിൽനിന്നും എങ്ങനെയെങ്കിലും എഴുന്നേല്ക്കണമെന്നുണ്ട്. പക്ഷേ, കാലുകളോ കൈകളോ അനങ്ങുന്നില്ല. ഒച്ചയെടുക്കാൻ പണിപ്പെട്ടു. പക്ഷേ, നാവു ചലിക്കുന്നില്ല.

"മക്കളേ, എന്നെ നിങ്ങൾ എങ്ങോട്ടാണു കൊണ്ടുപോകുന്നത്?"

"അമ്മയെന്തെങ്കിലും പറഞ്ഞോ?" അനിരുദ്ധൻ തലയുയർത്തി ചോദിച്ചു.

"അടങ്ങിയൊതുങ്ങി അവിടെയിരിക്കൂ." ശിശുപാലൻ ശാസിച്ചു.









അമ്മയുടെ നെഞ്ചിൽ പെട്ടെന്ന് തീയാളി. എൻറീശ്വരാ, ഞാനിവരുടെ തടവിലാണോ? ഭൂമിയുമായുള്ള ബന്ധം വിച്ഛേദിച്ച് വ്യോമയാനത്തിലൂടെയുള്ള ഈ യാത്ര തുടങ്ങിയിട്ട് സമയമെത്രയായിരിക്കുന്നു. അമ്മയുടെ മനസ്സിലാകെ സംശയത്തിൻെറ മുളപൊട്ടുകയായി. സുജനപാലൻ പറയുന്നത് ഒരുവേള ശരിയായിരിക്കുമോ? അമ്മ വീണ്ടും തൻെറ കാലുകളിലേക്കു കണ്ണയച്ചു. പറമ്പിലാകെ പാഞ്ഞുനടന്നു പണിക്കാരോടൊപ്പം പണിയെടുത്തിരുന്ന കാലം! കാളക്കൂററന്മാരെപ്പോലെ കരുത്തന്മാരായ മൂന്നു മക്കൾ! അമ്മയുടെ മനസ്സിൽ ശാന്തിയും സമാധാനവും നിറഞ്ഞ കാലം! കുട്ടികളുടെ അച്ഛൻ അന്തരിച്ചു എന്നറിയിച്ചുള്ള ടെലഗ്രാം കിട്ടിയപ്പോഴായിരുന്നു അമ്മ പറമ്പിൽനിന്നും മുറിക്കുള്ളിലേക്കു നയിക്കപ്പെട്ടത്. കുട്ടികൾ അമ്മയെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു. "അമ്മ ഇനി പുറത്തേക്കൊന്നും പോകേണ്ടതില്ല. എല്ലാം ഞങ്ങൾ നോക്കിക്കൊള്ളാം."

പറമ്പിലും കൃഷിയിടങ്ങളിലുമെല്ലാം കണ്ണെത്താറുള്ള അമ്മയുടെ കണ്ണുകൾ ചുമരിൽ ചില്ലിട്ടുവച്ച പൂമാല ചാർത്തിയ ചിത്രത്തിനു മുന്നിൽ മാത്രമായി. മക്കളും ഭാര്യമാരും പേരക്കുട്ടികളും നിറഞ്ഞ വീട്ടിൽ അമ്മയെ ഏകാന്തത പിടികൂടുകയായിരുന്നു. ഇടയ്ക്കു മുറിയിലേക്കു കയറിവരാറുള്ള മക്കൾ ഏറെയും സംസാരിച്ചത് അവരെക്കുറിച്ചുതന്നെയായിരുന്നു.

ഒരിക്കൽ ശിശുപാലൻ പറഞ്ഞു. "അമ്മേ, തെക്കേത്തലയ്ക്കലെ രണ്ടേക്കർ എനിക്കെഴുതിത്തരണം, ഗവൺമെൻറ് ലോൺ കൊടുക്കുന്നുണ്ട്. സ്ക്കൂൾപ്പണികൊണ്ടൊന്നും ജീവിക്കാനാവുന്നില്ലമ്മേ."

അമ്മ അപ്പോൾ ഒന്നും പറഞ്ഞില്ല. മൂന്നേക്കറോളമുള്ള തെക്കേത്തലപ്പാടത്തിൽ രണ്ടു ശിശുപാലനു കൊടുത്താൽ മററുള്ളവർക്ക് എന്താണു കൊടുക്കുക? പിന്നീടുള്ളത് ഈ വീടും വീടിരിക്കുന്ന അരയേക്കർ സ്ഥലവുമാണ്. എല്ലാം കുട്ടികളുടെ അച്ഛൻ ഉണ്ടാക്കിയത്. മണ്ണിനോടു പടപൊരുതി ഭൂമിയെ ഈ നിലയ്ക്കെത്തിച്ചതും കുട്ടികളുടെ അച്ഛനായിരുന്നു. ശിശുപാലന് രണ്ടേക്കർ കൊടുക്കാൻ മററുള്ളവർ സമ്മതിക്കുമോ?

അനിരുദ്ധനോടു കാര്യം പറഞ്ഞപ്പോഴാണ് അവൻ പറഞ്ഞത്, "അമ്മ ഒന്നും പറയാത്തതുകൊണ്ട് ഏട്ടൻ മനോവിഷമത്തിലാണ്. രണ്ടേക്കർ ഏട്ടനു കൊടുത്തേക്കൂ! ബാക്കി സ്ഥലവും വീട്ടുപറമ്പും എനിക്കു തന്നേക്കൂ, സുജനേട്ടന് നല്ല ജോലിയും ഭാര്യവീട്ടുകാരുടെ വക ഇഷ്ടംപോലെ സ്വത്തുക്കളുമുണ്ടല്ലോ."

'എല്ലാം നിങ്ങളുടെ പേരിൽ എഴുതിവച്ചിട്ട് അമ്മ എങ്ങോട്ടാണു മക്കളേ പോവുക?' അമ്മ സ്വയം ചോദിക്കുകയായിരുന്നു. പെട്ടെന്ന് അമ്മയുടെ കണ്ണുകൾ ചുമരിലെ ചിത്രത്തിലേക്കു നീണ്ടു. അദ്ദേഹത്തിൻെറ ചുണ്ടുകൾ ചലിക്കുന്നതായും കൃഷ്ണമണികൾ ഇളകുന്നതായും അമ്മയറിഞ്ഞു.

'അരുത് പാർവ്വതീ, അരുത്."

ഒരിക്കൽ ലീവിൽ വന്നപ്പോൾ അദ്ദേഹം പറഞ്ഞതായ വാക്കുകൾ അവർ ഓർത്തു. "ഞാൻ പെട്ടെന്നു മരിച്ചുപോയാൽ ഈ സ്വത്തുക്കളുടെ മുഴുവൻ അവകാശി നീയായിരിക്കും. നീയിത് മരണംവരെ ആർക്കും എഴുതിക്കൊടുക്കരുത്. ഒസ്യത്ത് എഴുതിവയ്ക്കുക. നിൻെറ കാലശേഷം മാത്രം മക്കൾക്ക് അവകാശം വരുന്ന രീതിയിൽ."

അദ്ദേഹത്തിൻെറ നെഞ്ചിൽ തലചേർത്തുവച്ചുകൊണ്ടിരിക്കവേ, പെട്ടെന്നുള്ള വാക്കുകൾ 'അവരെ നോവിച്ചു.



"അങ്ങ് മരിക്കുകയോ? ഇല്ല, ഞാൻ വിടില്ല."

പക്ഷേ, രണ്ടുവർഷങ്ങൾക്കുശേഷം അയാൾ വിടപറഞ്ഞപ്പോൾ അവർ തനിച്ചായി.

ശിശുപാലനും അനിരുദ്ധനും പറഞ്ഞതായ കാര്യങ്ങൾ സുജനപാലനെ എഴുതി അറിയിച്ചതും, സുജനപാലൻ കാറുമായി വന്ന് തന്നെ എർണാകുളത്തേക്കു ക്ഷണിച്ചതുമെല്ലാം അമ്മ ഇപ്പോൾ വ്യക്തമായും ഓർക്കുന്നു.

ചുററിലും ആൾക്കൂട്ടത്തിൻെറ ശബ്ദം കേട്ടപ്പോഴാണ് അമ്മ ഭൂമിയെ സ്പർശിച്ചതായി അറിയുന്നത്. അമ്മ കിതയ്ക്കുകയായിരുന്നു.

ശിശുപാലൻ അമ്മയെ ഓർമ്മിപ്പിച്ചു. "അമ്മയ്ക്ക് ഓർമ്മയുണ്ടല്ലോ എന്താണു കോടതിയിൽ പറയേണ്ടതെന്ന്?" മജിസ്ട്രേട്ട് അമ്മയോടു ചോദിക്കും, അമ്മ ആരുടെയെങ്കിലും തടവിലാണോ എന്ന്? 'അല്ല' എന്ന് അമ്മ പറയണം. അപ്പോൾ അമ്മയെ സ്വതന്ത്രമായി പോകാൻ അനുവദിക്കും. പറഞ്ഞില്ലെങ്കിൽ അമ്മയെ മുറിയിലിട്ടു പൂട്ടും ഓർത്തോ."

അമ്മയുടെ നെഞ്ചകം നെരിപ്പോടുപോലെ എരിഞ്ഞുകൊണ്ടിരുന്നു.

അനിരുദ്ധൻ അമ്മയുടെ ചെവിയിൽ കുശുകുശുത്തു. "അമ്മ ഏട്ടൻ പറഞ്ഞതുപോലെ പറഞ്ഞാൽ മതി."

കറുത്ത കോട്ടിട്ട വക്കീൽ കൈമാടി വിളിച്ചപ്പോൾ മക്കൾ അമ്മയെ വീണ്ടും ഭൂമിയിൽനിന്നുമുയർത്തി, പതുക്കെ കോടതിമുറിയിലേക്കു നയിച്ചു.

അമ്മയുടെ കണ്ണുകൾക്കു മുന്നിൽ അനേകം നിഴൽരൂപങ്ങൾ! തിങ്ങിനിറഞ്ഞ കോടതിമുറിയിൽ ഹർജ്ജിക്കാരൻെറ പേരു വിളിച്ചപ്പോൾ അമ്മ മൂത്ത മകനെക്കണ്ടു. 'ചേനക്കണ്ടി സുജനപാൽ.'

മകൻ എതിർദിശയിൽനിന്നും അമ്മയെത്തന്നെ നോക്കിനില്ക്കുന്നു. അമ്മയുടെ സീമന്തപുത്രൻ! സുജനപാൽ ഒരു കൊച്ചുകുഞ്ഞായി തൻെറ കൈകളിലൂടെ വളർന്നു വലുതായി ഭൂമിയാകെ നിറഞ്ഞുനില്ക്കുന്നതായി അമ്മയറിഞ്ഞു. അമ്മയുടെ കണ്ണുകൾക്കുമുന്നിൽ മകൻെറ അനേകം നിഴൽരൂപങ്ങൾ നിറഞ്ഞുകൊണ്ടിരുന്നു.

"ചേനക്കണ്ടി പാർവ്വതിഅമ്മ."

ബഞ്ചുക്ളാർക്ക് പേരുവിളിച്ചപ്പോൾ, ശിശുപാലനും അനിരുദ്ധനും അമ്മയെ കസാലയോടുകൂടി ന്യായാധിപൻെറ മുന്നിലേക്കു നയിച്ചു. ശിശുപാലനോടും അനിരുദ്ധനോടും പുറത്തുനില്ക്കുന്നതിനായി കോടതി. കല്പിച്ചു.

ന്യായാധിപൻ തൻെറ മുന്നിലെ കടലാസ്സിൽനിന്നും കണ്ണെടുത്തുകൊണ്ട് അമ്മയോടു ചോദിച്ചു.

"നിങ്ങൾ ആരുടെയെങ്കിലും തടവിലാണോ?"

അമ്മയുടെ കണ്ണുകൾ സജലങ്ങളായി. അമ്മയുടെ നെഞ്ചിടിപ്പ് കൂടുകയായി. നെരിപ്പോടിൽനിന്നും തീ ആളുന്നു! സ്വന്തം മുറിയിലെ ചുമർചിത്രത്തിനുവേണ്ടി അമ്മ വ്യാകുലപ്പെട്ടു.

"നിങ്ങൾ ആരുടെയെങ്കിലും തടവിലാണോ?" ന്യായാധിപൻ ഒന്നുകൂടി ഉറക്കെ അമ്മയോടു ചോദിച്ചു—

അമ്മ പതുക്കെ തലയിളക്കി. അമ്മയുടെ നാവിൻതുമ്പിൽനിന്നും നേരിയ ശബ്ദം പുറത്തേക്കു വന്നു.

"അ.....ല്ല."

"നിങ്ങൾക്കു സ്വതന്ത്രമായി നിങ്ങളുടെ ഇഷ്ടത്തിനനുസരിച്ചു പോകാം."

ന്യായാധിപൻ വിധികല്പിച്ചപ്പോഴേക്കും അമ്മയുടെ തല ഒരുവശത്തേക്കു ചരിഞ്ഞുകഴിഞ്ഞിരുന്നു. അമ്മയുടെ ആത്മാവ് സ്വതന്ത്രമായ ഒരു ലോകത്തേക്കു പറന്നുകഴിഞ്ഞിരുന്നു.

# ഒരു അംബാസഡർ കാറിന്റെ കഥ

## ടി.കെ. രാധാകൃഷ്ണൻ



തന്റെ വിശാലമായ ഓഫീസിന്റെ ഒരു കോണിൽ കിടന്നിരുന്ന കോൺഫറൻസ് ടേബിളിനു ചുററുമായി കമ്പനിയിലെ മററുയർന്ന ഉദ്യോഗസ്ഥന്മാരുടെ കൂടെയിരുന്ന് ഒരു പ്രധാന കാര്യം ചർച്ച ചെയ്തുകൊണ്ടിരിക്കുന്നതിനിടയ്ക്കായിരുന്നു പെർസനൽ അസിസ്ററൻറ് പതിയെ വാതിൽ തുറന്ന്, തല അകത്തിട്ട്, ഭവ്യതയോടെ പറഞ്ഞത്–"സാറിന് വീട്ടിൽ നിന്നൊരു ഫോൺ."



പത്തുവാര അകലെയുള്ള തന്റെ എക്സിക്യൂട്ടീവ് ടേബിളിനു മേലെയുള്ള എക്സ്ററൻഷനിലേക്ക് അയാൾ തികഞ്ഞ നിസ്സംഗതയോടെ ചോദിച്ചു–"എന്തേ?"

ഗ്യാസ് തീർന്നെന്നോ, ഫ്ളഷ് വർക്ക് ചെയ്യുന്നില്ലെന്നോ മററോ ഉള്ള ഏതെങ്കിലും ഒരു സ്ഥിരം പരാതിയായിരുന്നു അയാൾ പ്രതീക്ഷിച്ചത്. പക്ഷെ അതിനു തികച്ചും വിപരീതമായി തീർത്തും അപ്രതീക്ഷിതമായിരുന്ന ഒരു സംഭവത്തെപ്പററിയായിരുന്നു ഭാര്യയ്ക്കു പറയാനുണ്ടായത്. അതേല്പിച്ച ആഘാതത്തിൽനിന്നും പാതി വിമുക്തനായപ്പോൾ അയാളവരോടു പറഞ്ഞു–"ഞാനിതാ ഇപ്പോൾത്തന്നെ എത്തിയേക്കാം!"

ഹേൻഡ് സെററ് ക്രേഡലിൽ വച്ചശേഷം തിരിഞ്ഞുനോക്കിയപ്പോൾ അയാൾക്കു നേരിയ ഒരാശ്വാസം അനുഭവപ്പെട്ടു. കോൺഫറൻസ് ടേബിളിൽ ചൂടുപിടിച്ച ചർച്ച നടന്നുകൊണ്ടിരിക്കുകയായിരുന്നു. അവരാരും ഒന്നും ശ്രദ്ധിച്ചിരുന്നില്ല എന്നു തീർച്ച. ശബ്ദത്തിന് പതർച്ച തീരെ ഉണ്ടാവില്ല എന്നുറപ്പു വരുത്തിയതിനുശേഷം സ്വരമുയർത്തി അയാൾ അവരോടു പഞ്ഞു–"ജെൻറിൽമെൻ, വീ വിൽ സ്റേറാപ്പ് ഫൊർ ടുഡേ! വീട്ടിൽ ഗസ്ററ്സ് വന്നിട്ടുണ്ട്. നാളെ നമുക്കു ഡിസ്കഷൻ തുടരാം!"

അനുസരണയുള്ള കുട്ടികളെപ്പോലെ അവർ ഇറങ്ങിപ്പോകുന്നത് അയാൾ നോക്കിനിന്നു. സമയം ആറ് കഴിഞ്ഞിരുന്നു. കൂടുതൽ വൈകാതെ വീട്ടിലേക്കു പോകാൻ പററിയതിൽ സന്തോഷം അവർക്കു തോന്നിയിരിക്കാമെങ്കിലും, അതു പ്രകടിപ്പിക്കാതിരിക്കാൻ അവർ ശ്രദ്ധിച്ചിരുന്നു. പക്ഷെ അയാൾക്കു നല്ല നിശ്ചയമുണ്ടായിരുന്നു, അവരൊക്കെ അയാളുടെ അജ്ഞാതരായ അതിഥികൾക്കു മനസ്സിൽ നന്ദി പറയുകയായിരിക്കുമെന്ന്.

അതിഥികൾ! അങ്ങനെ ഒരു കളവു പറയാതെ സത്യം തുറന്നുപറഞ്ഞിരുന്നുവെങ്കിൽ തന്റെ കീഴുദ്യോഗസ്ഥന്മാരുടെ പ്രതികരണങ്ങൾ ഏതൊക്കെ വിധത്തിലായിരുന്നിരിക്കാമെന്ന്, ആ വിഷമാവസ്ഥയിലും തെല്ലൊരു കൗതുകത്തോടെ, അയാൾ ചിന്തിച്ചുപോയി. ബ്രീഫ് കേസ് പ്യൂണിന്റെ കൈയിൽ കൊടുത്ത് അയാളും പുറത്തിറങ്ങി.

അധികം താമസിയാതെ ടൗൺ ഷിപ്പിലെ ഏററവും ഉയരംകൂടിയ സ്ഥലത്തുള്ള തന്റെ ബംഗ്ളാവിൽ അയാളെത്തുമ്പോൾ പ്രതീക്ഷിച്ചതുപോലെതന്നെ ഭാര്യ ഹിസ്ററീരിയയുടെ വക്കത്തായിരുന്നു.

അയാളുടെ സാന്ത്വന വാക്കുകൾ കേട്ടവർ പൊട്ടിത്തെറിച്ചു–"അച്ചനാന്ന് പറഞ്ഞാൽ പോരാ! കുട്ടികളെ നിലയ്ക്കുനിർത്താനും അറിയണം!"

അയാൾക്ക് തിരിച്ചു പറയണമെന്നുണ്ടായിരുന്നു–"തൊട്ടേനും, തൊടുന്നേനും അവളുടെ മേക്കിട്ടുകേറാൻ നിന്നെ അനുവദിച്ചതാണ് എന്റെ ഏററവും വലിയ തെററ്. കുറച്ചെങ്കിലും ബുദ്ധിയുണ്ടായിരുന്നെങ്കിൽ അവളുടെ ഇഷ്ടത്തിന് നീ എതിരു നില്ക്കില്ലായിരുന്നു. എന്തിന്റെ കുറവാ ആ ചെക്കന്? ഹൈലി ക്വാളിഫൈഡ് എൻജിനീയർ; നല്ലൊരു കുടുംബത്തിലെ പയ്യൻ. അവന് സ്റ്റേറ്റസ് പോരെന്നു ശഠിക്കേണ്ട വല്ല ആവശ്യവുമുണ്ടായിരുന്നോ നിനക്ക്? ഇരുപത്തഞ്ചുവർഷം മുൻപ് നിനക്കിങ്ങനെയൊന്നും തോന്നിയിരുന്നില്ലല്ലോ?"

പക്ഷെ ഇങ്ങനെയൊക്കെ ചോദിച്ച് രംഗം കൂടുതൽ വഷളാക്കാൻ ആഗ്രഹമില്ലാതിരുന്നതിനാൽ അയാൾ മിണ്ടാതിരുന്നതേയുള്ളൂ. അയാളുടെ മൗനം അവരെ കൂടുതൽ ചൊടിപ്പിച്ചു.

"ആ എസ്.പിയെ വിളിച്ച് അവരെ ഒന്നു കണ്ടുപിടിക്കാനെങ്കിലും പറയാൻ പററുമോ നിങ്ങൾക്ക്?" വേറൊന്നും നിങ്ങളെക്കൊണ്ടു ചെയ്യാൻ പററില്ല, ഇതെങ്കിലും ഒന്നു ചെയ്യൂ എന്നൊരു ധ്വനി അവരുടെ വാക്കുകളിൽ നിറഞ്ഞുനിന്നിരുന്നു.

പക്ഷെ അതു തീരെ ശ്രദ്ധിക്കാത്ത മട്ടിൽ അയാൾ ദൃഢതയോടെ പറഞ്ഞു–"പററില്ല, വിവേകമുള്ളൊരു ചെറുപ്പക്കാരനാണയാൾ. പ്രായപൂർത്തിയെത്തിയ ആണിനേയും പെണ്ണിനേയും അവർക്കിഷ്ടമുള്ള ഒരു കല്യാണത്തിൽനിന്നും പിന്തിരിക്കാൻ അയാളോടു പറയാൻ എനിക്കു പററില്ല!"

അങ്ങനെ ഒരു മറുപടി അവർ അയാളിൽ നിന്നും പ്രതീക്ഷിച്ചിരുന്നില്ല. അതവരെ തളർത്തിക്കളഞ്ഞു. വസന്തയോടും വത്സയോടും ഇനിയെന്തു പറയുമെന്ന് ഇടറുന്ന ശബ്ദത്തിൽ ചോദിച്ചുകൊണ്ടവർ ബെഡ്റൂമിലേക്കു വലിഞ്ഞു.

വസന്തയും, വത്സയും അയാളുടെ കീഴെയുള്ള രണ്ടു ഡെപ്യൂട്ടി ജനറൽ മാനേജർമാരുടെ സഹധർമ്മിണികളായിരുന്നു. അവരുടെ പെൺമക്കൾക്ക് അവർ ഓരോ ഐ.പി.എസ് ഓഫീസർമാരെ കണ്ടുപിടിച്ചതോടെയാണ് തന്റെ കഷ്ടകാലം ആരംഭിച്ചതെന്ന് അയാൾ ദുഃഖത്തോടെ ഓർത്തു. അതോടെ ആയിരുന്നുവല്ലോ തന്റെ ഭാര്യ അവരുടെ മകളെ ഒരു ഐ.എ.എസ്സുകാരനെക്കൊണ്ടു മാത്രമേ കല്യാണം കഴിപ്പിക്കുകയുള്ളൂ എന്നു ശപഥം ചെയ്തുകളഞ്ഞത്!





കുഴഞ്ഞുമറിഞ്ഞുകിടക്കുന്ന മനസ്സിനെ ശാന്തമാക്കാൻ ഒരു പെഗ്ഗ് അത്യാവശ്യമാണെന്നയാൾക്കു തോന്നി. ലിക്കർ കേബിനററ് തുറന്ന പാതി ഒഴിഞ്ഞ റം കുപ്പി പുറത്തെടുക്കാൻ തുടങ്ങവേ അതിന്റെ പിന്നിൽ എത്രയോ കാലമായി തുറക്കാതെ വച്ചിരുന്ന റോയൽ സല്യൂട്ടിന്റെ കുപ്പി അയാളുടെ ശ്രദ്ധയിൽപ്പെട്ടു. ചെറിയ ഒരു ആലോചനയ്ക്കുശേഷം റംകുപ്പി പതുക്കെ മാററി റോയൽ സല്യൂട്ട് അയാൾ പുറത്തെടുത്തു.

"ആകപ്പാടെയുള്ള മകളുടെ വിവാഹത്തലേന്ന്! ഇന്നേക്കു വേണ്ടിയായിരുന്നുവല്ലോ ഇവനെ ഇത്രയും കാലം നിധിപോലെ സൂക്ഷിച്ചുവച്ചിരുന്നത്!" അയാൾ അത്രയും പറഞ്ഞുതീർന്നതും കാളിംഗ്ബെൽ ശബ്ദിച്ചതും ഒന്നിച്ചായിരുന്നു. റോയൽ സല്യൂട്ട് ഒരു മൂലയിൽ വച്ച് അയാൾ മുൻവശത്തെ വാതിലിനടുത്തേക്കു നീങ്ങി. ആരാണ് ഈ സമയത്തു ഉപദ്രവിക്കാൻ എത്തിയിരിക്കുന്നതെന്നു ചിന്തിച്ചുകൊണ്ട് നീരസത്തോടെ അയാൾ വാതിൽ വലിച്ചുതുറന്നു.

തന്റെ കണ്ണുകളെ വിശ്വസിക്കാൻ അയാൾക്കു പ്രയാസം തോന്നി. മുന്നിൽ നില്ക്കുന്നതു വേറെയാരുമായിരുന്നില്ല, സ്വന്തം മകൾ തന്നെയായിരുന്നു! അവളുടെ കൂടെ ആരുമുണ്ടായിരുന്നില്ല. യാതൊന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ അകത്തേക്കുകയറി ഒരു സോഫയിൽ അവൾ ചെന്നിരിക്കുന്നത് അയാൾ അദ്ഭുതത്തോടെ നോക്കിനിന്നുപോയി.

വാതിലടച്ചതിനുശേഷം അയാൾ അവളുടെ അടുത്തേക്കു ചെന്നു. എന്നിട്ട് മൃദുവായി ചോദിച്ചു–"എവിടെ പ്രേം?"

"ആ!" അയാളുടെ കാര്യമൊന്നും എന്നോടു ചോദിക്കേണ്ട എന്ന അവളുടെ ഭാവം അയാളെ കൂടുതൽ അദ്ഭുതപ്പെടുത്തി.

"എന്തു സംഭവിച്ചു?" അയാൾ വീണ്ടും മൃദുവായിത്തന്നെ ചോദിച്ചു.

മറുപടി പറയാൻ ഇഷ്ടമില്ലാത്തതുപോലെ അവൾ ഒന്നുരണ്ടു നിമിഷം മിണ്ടാതിരുന്നു. പിന്നെ ഗൗരവത്തോടെ പറഞ്ഞുതുടങ്ങി–"എന്തു സംഭവിക്കാനാ? ഞാൻ വിചാരിച്ചതു തന്നെ! വഴിക്കുവച്ച് അയാളുടെ കാർ ബ്രേക്ക്ഡൗണായി. അപ്പോൾ ഞാൻ ചോദിച്ചുപോയി ഇതു വിററിട്ട് ഒരു നല്ല നിസ്സാനോ, ഹോണ്ടയോ മററോ വാങ്ങിച്ചുകൂടായിരുന്നോ എന്ന്. അതയാൾക്കു തീരെ പിടിച്ചില്ല. പിടിച്ചില്ലെങ്കിൽ വേണ്ട എന്നുപറഞ്ഞ് ഞാനൊരു ടാക്സിയുമെടുത്ത് ഇങ്ങോട്ടുപോന്നു. അത്രതന്നെ!" ഒന്നു നിർത്തിയിട്ട് അവൾ പല്ലിറുമ്മിക്കൊണ്ട് കൂട്ടിച്ചേർത്തു; ആരോടെന്നില്ലാതെ–

"ആ പാട്ട മാരുതിയെയും കെട്ടി ജീവിച്ചോട്ടെ! കോന്തൻ!"

"ഗുരുവായൂരപ്പാ! എന്റെ മോൾക്ക് നീ നല്ല ബുദ്ധി തോന്നിച്ചല്ലോ ഈശ്വരാ!" ഭാര്യയുടെ ആശ്വാസം നിറഞ്ഞ വാക്കുകൾ കേട്ടപ്പോൾ മാത്രമായിരുന്നു അവർക്കു രണ്ടുപേർക്കും മനസ്സിലായത് അവർ മകൾ പറയുന്നതെല്ലാം കേൾക്കുന്നുണ്ടായിരുന്നു എന്ന്. മകൾ അപ്പോൾ ചാടി എഴുന്നേററ് തികച്ചും പ്രകോപനപരമായ സ്വരത്തിൽ അവരോട് പറഞ്ഞു–

"സമാധാനായല്ലോ അമ്മയ്ക്ക്! ഇനി

അമ്മേടിഷ്ടംതന്നെ നടക്കട്ടെ! പക്ഷെ ഒരു കാര്യം മാത്രം. ഐ.എ.എസ്സുകാരനെ തരാമെന്നാ അമ്മ പ്രോമിസ് ചെയ്തത്. അതിൽ കുറഞ്ഞതൊന്നിനും എന്നെ കിട്ടില്ല. അതു കൊണ്ടേ അമ്മ ഇപ്പത്തന്നെ തുടങ്ങിക്കോ, ഒരു ഐ.എ.എസ് കോന്തനെ തപ്പാൻ!''

അവളുടെ ആവശ്യം ന്യായമാണെന്നു അയാൾക്കു തോന്നിയിരുന്നെങ്കിലും, അവളുടെ ഡിമാൻഡിൽ നിറഞ്ഞുനിന്നിരുന്ന ആക്ഷേപം ഭാര്യയ്ക്കു സഹിക്കുമോ എന്നയാൾക്കു ഭയമുണ്ടായിരുന്നു. പക്ഷെ, ഒരു പ്രതിസന്ധിയിൽ നിന്നും രക്ഷപ്പെട്ടതിൻെറ ആശ്വാസം കൊണ്ടായിരിക്കണം ഭാര്യയിൽ നിന്നും യാതൊരു പ്രതികരണവുമുണ്ടായില്ല.

ഒരു ഡ്രിങ്ക് എടുക്കാനായി ഗ്ലാസ്സും, സോഡയും, ഐസുമൊക്കെ സംഘടിപ്പിക്കുന്നതിനിടയ്ക്ക് അയാളുടെ മനസ്സിൽ അസുഖകരമായ ഒരു ചോദ്യം രൂപംകൊള്ളുകയായിരുന്നു- ''ഇങ്ങനെയും മാറിപ്പോകുമോ മനുഷ്യർ? സ്കൂളിൽ പഠിക്കുന്ന കാലത്ത് തൻെറ അച്ഛനു് ഒരു മാരുതി കാർ ഇല്ലല്ലോ എന്ന് മനംനൊന്തു കഴിഞ്ഞിരുന്നവളായിരുന്നു തൻെറ മകൾ. ഇന്നവൾ അതിനെ 'പാട്ട മാരുതി' എന്നു പറഞ്ഞുതള്ളുന്നു! അതിലുമുപരി സ്വന്തം മാരുതിയെ ന്യായമായി സ്നേഹിക്കുന്നു എന്ന ഒരൊററ കാരണത്താൽ, കല്യാണം കഴിക്കാൻ തീരുമാനിച്ചിരുന്ന പയ്യനെ വേണ്ടെന്നുവയ്ക്കുന്നു. എവിടെയാണ് ഇതിൻെറയൊക്കെ അന്ത്യം?''

അവൾ കുട്ടിയായിരുന്ന കാലത്ത് അംബാസഡർ കാറുകളുടെ ഇടയിലൂടെ 'ചെത്തി' ഓടിയിരുന്ന മാരുതികൾ ഇന്ന് ഇന്ത്യൻ റോഡുകളിൽ നിറഞ്ഞൊഴുകുന്ന വിദേശനിർമ്മിത കാറുകളുടെ ഇടയിൽ ശ്രദ്ധിക്കപ്പെടാതായിരിക്കുന്നു എന്ന സത്യം കണക്കിലെടുത്താൽപ്പോലും, ഒരാൾക്ക്, അതും തൻെറ മകൾക്ക്, താൻ ഒരുകാലത്തു സ്നേഹിച്ചിരുന്ന കാറിനെ 'പാട്ട' എന്ന് എങ്ങനെ വിളിക്കാൻ പററും എന്നയാൾക്ക് എത്ര ചിന്തിച്ചിട്ടും മനസ്സിലാക്കാൻ പററിയില്ല.

അയാളുടെ മനസ്സിലേക്കപ്പോൾ ഭൂതകാലത്തിൻെറ പുകമറയ്ക്കുള്ളിൽനിന്നും ഒരു അംബാസഡർകാർ ഇരമ്പിവന്നു ബ്രേക്കിട്ടു. അപ്പോൾ, ആ കാറിൽ തന്നിൽ എല്ലാം അർപ്പിച്ചു കയറിയിരുന്ന ഒരു പെൺകുട്ടിയുടെ മുഖവും, അവർ രണ്ടുപേരും കൂടി കുണ്ടും കുഴിയും നിറഞ്ഞ റോഡുകളിൽക്കൂടി അതിൽ നടത്തിയ ഒരു സാഹസികമായ രക്ഷപ്പെടലിൻെറ ഓർമ്മകളും, അയാളുടെ മനസ്സിൽ തെളിഞ്ഞുവന്നു. ആ ഓർമ്മകളുടെ മധുരമായ ചുഴിയിൽ പതുക്കെ ആണ്ടുപോകവേ ഞെട്ടിക്കുന്ന ഒരു ചിന്ത അയാളുടെ മനസ്സിലൂടെ മിന്നിമറഞ്ഞു-''ഇന്ന് ഈ മാരുതിക്കു സംഭവിച്ചതുപോലെ അന്ന് ആ അംബാസഡറിനു സംഭവിച്ചിരുന്നെങ്കിലോ...?''

അയാൾക്കപ്പോൾ ആ അംബാസഡർ കാറിനോടു മാത്രമല്ല, എല്ലാ അംബാസഡർ കാറുകളോടും അളവററ സ്നേഹം തോന്നി. ഒരുന്മാദ വിസ്മൃതിയിൽപ്പെട്ടയാൾ ഉച്ചത്തിൽ പറഞ്ഞുപോയി-''നമ്മുടെ റോഡുകൾക്ക് അംബാസഡർ മാത്രമേ പററുകയുള്ളൂ!''

ശബ്ദമുയർത്തിയാണ് താൻ തന്നോടു തന്നെ സംസാരിച്ചതെന്നു മനസ്സിലായപ്പോൾ, അയാൾ ജാളതയോടെ ചുററും നോക്കി. ഭാഗ്യം! അവർ രണ്ടും അതു കേട്ടിരുന്നില്ല. ഭാര്യ അത്യധികം ഉത്സാഹത്തോടെ, അംഗവിക്ഷേപങ്ങളോടെ, വസന്താപിള്ളയുമായി ഫോണിലൂടെ സംസാരിക്കുയകായിരുന്നു. മകൾ കാലുകൾ രണ്ടും സോഫയിൽ കയററിവച്ച്,കൈയിൽ ഒരു ഐസ്ക്രീം കപ്പുമായി ടി.വി കണ്ടുരസിക്കുകയായിരുന്നു.

സ്ഥിതിഗതികളൊക്കെ പഴയതുപോലെ ആയിരിക്കുന്നു. എല്ലാം ശാന്തം. ഒരു നിശ്വാസത്തോടെ അയാൾ റോയൽ സല്യൂട്ട് അതിൻെറ മാളത്തിൽ തിരുകിവച്ചു. എന്നിട്ട് പാതി ഒഴിഞ്ഞ റം കുപ്പിയിൽ നിന്നും ഒരു ഗ്ലാസ്സിൽ കുറച്ചൊഴിച്ചു, അതിൽ ഐസും സോഡയും ചേർത്തതിനുശേഷം, ഫയലുകൾ നോക്കാനായി വീട്ടിലുള്ള ഓഫീസ് മുറിയിലേക്കു പതിയെ വലിഞ്ഞു.









# ഇനി എല്ലാം ഒന്നു പറയാൻ

ജി.എൻ. പണിക്കർ

ഇരുപത്തിയൊന്ന്

## രാജപാതയും പൊട്ടക്കിണറും

മെയിൻ റോഡുവിട്ട് ഇടറോഡുകളിലൂടെ നടക്കാനായിരുന്നല്ലോ തനിക്ക് എന്നും താത്പര്യം, ദേവരാജൻ കൗതുകത്തോടെ വിചാരിച്ചു. ഒരിക്കൽ ഒരു സുഹൃത്ത് തന്നെ കൈയടിച്ചു വിളിച്ചുനിറുത്തി പറഞ്ഞു:

''പിന്നെ ഇങ്ങനെ ആളൊഴിഞ്ഞ വഴി തേടി നടക്കുന്നത് ബുദ്ധിമോശമാ... ഈ ശീലം നിറുത്തണം... നമുക്കു കുറേപ്പേർക്ക് ഒന്നിച്ചു നില്ക്കാം...''

സുഹൃത്തിൻെറ സംഘാടക പ്രതിഭയെക്കുറിച്ച് സംശയമില്ലായിരുന്നു. എങ്കിലും, മറുപടി പറയാതെ ചിരിച്ചുനിന്നതേയുള്ളൂ. ചോദ്യം ആവർത്തിച്ചപ്പോൾ പറഞ്ഞു:

''ശരിയാണ് മി.പിള്ള പറയുന്നത്... സത്യം പറഞ്ഞാൽ അങ്ങനെ സംഘം ചേരാനുള്ള മനസ്സ് എനിക്കില്ല...''

''ഇന്നത്തെ കാലത്ത് സംഘം ചേർന്നേ പററൂ. അംഗീകാരം പിടിച്ചുപററിയേ പററൂ.... ഒരുത്തനും യഥാർത്ഥ യോഗ്യത കണ്ട് നമ്മെ അന്വേഷിച്ചുവരില്ല. നമ്മെ കാണാതിരിക്കാൻ വയ്യാത്ത അവസ്ഥ സൃഷ്ടിക്കണം.''

''ശരിയാണ്. പക്ഷേ, അത് താൻ സൃഷ്ടിക്കുന്ന കൃതികളുടെ കരുത്തു കൊണ്ടാവണ്ടേ? അല്ലാതെ, സംഘം ചേർന്ന്...''

സുഹൃത്തിനോട് തർക്കിക്കാൻ തുനിഞ്ഞില്ല. ചിരിച്ച് തലകുലുക്കി നിന്നുകൊടുത്തു.

പക്ഷേ, ആ സുഹൃത്ത് സംഘടനയുണ്ടാക്കി. കടലാസു സംഘടനയാവാം. പക്ഷേ, അതിൻെറ പ്രവർത്തനങ്ങളെപ്പററിയും അതിൻെറ പ്രസിഡൻറായ മി.കെ.വി.എൻ.പിള്ളയെക്കുറിച്ചുമുള്ള റിപ്പോർട്ടുകൾ മിക്ക ദിവസവും ദിനപ്പത്രങ്ങളിൽ കാണും. പല മികച്ച പത്രലേഖകന്മാരും മി.പിള്ളയുടെ ക്ലാസ് മേറേറാ, ഗ്ലാസ്മേറേറാ ആണ്... മി.പിള്ളയെക്കുറിച്ചുള്ള വാർത്തകൾ, മി.പിള്ളയുടെ പ്രസ്താവനകൾ എല്ലാം പത്രപംക്തികളിൽ സുലഭം... ഏതു ജനക്കൂട്ടത്തിലും-കല്യാണമായാലും മരണമായാലും സപ്തതിയാഘോഷമായാലും-മി.കെ.വി.എൻ.പിള്ള മുമ്പിലുണ്ടാവും. അയാൾ ഇതിനകം നേടിയ പരിചയക്കാർ... ദൃഢമായുറപ്പിച്ച സൗഹൃദബന്ധങ്ങൾ.

-ഇല്ല, മി.പിള്ളയുടെ മാർഗ്ഗം തനിക്കു സ്വീകരിക്കുവാനാവില്ല. പിള്ളയെപ്പോലെ ബുദ്ധിമാനോ മിടുക്കനോ അല്ല താൻ...

ദേവരാജന് ഏറെ ആഹ്ളാദം നല്കിയ ഒരു സംഭവവികാസമായിരുന്നു, സേതുലക്ഷ്മി അയാളുടെ കൃതികൾ ഒന്നൊന്നായി മനഃപൂർവ്വം വായിച്ചുതുടങ്ങിയത്. കഥകളെപ്പററി അവൾ പറഞ്ഞു:

''കഥകൾ എനിക്കിഷ്ടപ്പെടുന്നില്ല.. നോവലുകൾ നോക്കട്ടെ... എല്ലാം വായിക്കും...''

'വിട' എന്ന തൻെറ പുതിയ സമാഹാരത്തിൻെറ പ്രൂഫ് പേജുകൾ വായിച്ചപ്പോൾ തുടങ്ങിയതാണ് സേതുലക്ഷ്മിക്ക് തൻെറ കൃതികളിൽ സജീവ താത്പര്യം, ദേവരാജൻ ഓർത്തു...

കഥകളെയും നോവലുകളെയും പററി സേതുലക്ഷ്മി ചോദിച്ച ചോദ്യങ്ങൾ വളരെ ലളിതമായ ചോദ്യങ്ങളായിരുന്നു. പലപ്പോഴും വിഡ്ഢിച്ചോദ്യങ്ങൾ... ദേവരാജനെ മിക്കപ്പോഴും വർഷങ്ങൾക്കു പിന്നിലേക്കു കൊണ്ടുപോയി. കലയുടെയും സാഹിത്യത്തിൻെറയും മററും കാതലായ പ്രശ്നങ്ങളെപ്പററി ഗഹനമായി ചിന്തിക്കാനും ലളിതമായി സംസാരിക്കാനും ആ ചോദ്യങ്ങൾ പ്രേരിപ്പിക്കുകതന്നെ ചെയ്തു. വിദ്യാസമ്പന്നയല്ലെങ്കിലും അനുഭവങ്ങളേറെയുള്ള അവളുടെ ചില ചോദ്യങ്ങൾ തന്നെ ചിന്തിപ്പിച്ചിട്ടുണ്ട്, അയാൾ നന്ദിപൂർവ്വം നിനച്ചു...



ഭദ്രയുടെ വിമർശനപരമായ അഭിപ്രായങ്ങൾ തികച്ചും ഉൾക്കാഴ്ചയോടു കൂടിയുള്ളതാണ്. ടി.വിയിൽ നടന്ന ഇൻറർവ്യൂവിനെപ്പററി ഒട്ടുമിക്കപേരും നല്ല അഭിപ്രായം പറഞ്ഞപ്പോൾ ഭദ്ര പറഞ്ഞു:

''ഡി.ആർ അതു ബോറാക്കി.''

ഭദ്ര പറഞ്ഞത് മുഴുവൻ സത്യമാണെന്ന് ബോദ്ധ്യപ്പെട്ടപ്പോൾ അവളോട് കൂടുതൽ സ്നേഹവും അടുപ്പവും തോന്നി...

ഏററവുമൊടുവിൽ വീട്ടുവാതിൽക്കൽ നിന്ന് യാത്രയാകുമ്പോൾ ഭദ്ര ഓർമ്മപ്പെടുത്തി:

''മൂകാംബികയുടെ കാര്യം മറക്കരുത്... ഇങ്ങ് വടക്കോട്ടു പോന്നേച്ചാൽ മതി. അഡ്വാൻസ് നോട്ടീസില്ലെങ്കിലും ഞാൻ-ഞങ്ങൾ-റെഡി...''

അനിലയുടെ വക:

''ഞാനിന്നേ റെഡി അങ്കിൾ.''

പേപ്പറിൻെറ വിലയിലുണ്ടായ വർദ്ധനയും പ്രതീക്ഷിച്ചതിലേറെ വന്ന അച്ചടിക്കൂലിയും കൂടി ദേവരാജന് ഏറെ പ്രയാസം സൃഷ്ടിച്ചു 'വിട'യുടെ പ്രസിദ്ധീകരണം.

ദീർഘമായ ആമുഖക്കുറിപ്പിനു മുമ്പിലെ പേജിൽ സമർപ്പണം അച്ചടിച്ചുചേർത്തു: എൻെറ സേതുവിന്... ദേവരാജൻ...

തനിക്കായുള്ള സമർപ്പണം വായിച്ച് സേതുലക്ഷ്മി ആഹ്ളാദം കൊണ്ട് കണ്ണു നീരൊഴുക്കി... ഇടയ്ക്കിടെ ദീർഘമായി നിശ്വസിച്ചു...

അയാൾ പറഞ്ഞു:

''ഇത്ര വലിയ കാര്യമൊന്നുമല്ല, സേതു... എൻെറ ഉള്ളിൽ തോന്നിയത് ഞാൻ അച്ചടിച്ചുവെന്നുമാത്രം...''

അവൾ തെല്ലുനേരം ആലോചിച്ചിരുന്ന്, ദീർഘമായി നിശ്വസിച്ചിട്ട്, പറഞ്ഞു:

''എൻെറ പേര് ഒരിക്കൽ അച്ചടിച്ചുവന്നത് കോവളത്തിന്ന് പൊലീസ് പിടിച്ചപ്പോഴാണ്...''

''സേതുലക്ഷ്മി എന്ന പേരാണോ?...''

''അല്ല, ലളിതയെന്ന പേരാണ് അന്നു പറഞ്ഞുകൊടുത്തത്. ലളിത, റോസിലി, സുഹ്റാ-ഈ എല്ലാ പേരുകളിലും ഞാൻ

അവിടെ നിന്നിട്ടുണ്ട്...''

''ശ്യാമ-അവളുടെ പേര് അതുതന്നെയാണോ? നിന്നോട് പലപ്പോഴും ചോദിക്കണമെന്നു വിചാരിച്ചു, വിട്ടുപോയതാണ്.''

അവള് ശ്യാമളയാണ്. ശ്യാമയെന്ന പേരുമതി എന്നായിരുന്നു അവൾക്കു നിർബന്ധം...'' ഒരിക്കൽ പൊലീസ് പിടിച്ചപ്പോൾ അവളുടെ ഫോട്ടോ പേപ്പറിൽ വന്നു.. അത് ഫ്രെയിം ചെയ്തു വച്ചിട്ടുണ്ട് ശ്യാമ...''

മോളേ, എൻെറ മോളേ, എന്നു വിളിച്ചതു കേട്ട് ഞെട്ടിയെണീററു പിന്മാറിക്കളഞ്ഞ കരുത്തുള്ള ചുവന്നുതുടുത്ത പെൺകുട്ടി... തൻെറ അച്ഛനെ ഓർമ്മ വന്നുപോയെന്നായിരുന്നു അവളുടെ പരാതി...

തൻെറ സേതു-സേതുലക്ഷ്മി. തൻെറ ജീവിതത്തിൽ അല്പകാലമെങ്കിലും സമാധാനത്തിൻെറ തിളക്കമുണർത്തിയ ലക്ഷ്മി...

സേതുലക്ഷ്മി തുടർന്നു പറയുകയായി:

''സാറിനെപ്പോലുള്ളവരുടെ പേരുകൾ ദിവസവും പത്രത്തിൽ വരും... എന്നെപ്പോലുള്ളവരുടെ പേര് പൊലീസിൽപ്പെടുമ്പോഴോ ആരെങ്കിലും തല്ലിക്കൊന്ന് കുററിക്കാട്ടിലോ കടലിലോ ഇടുമ്പോഴോ വരും... അത്രതന്നെ.''

''സേതൂ... അങ്ങനെയൊന്നും പറയാതെ...''

സത്യത്തിൽ സേതുവിൻെറ അഭാവമോ അസാന്നിദ്ധ്യമോ തന്നെ തകർക്കുമെന്ന് അയാൾ സ്വയം ഓർമ്മപ്പെടുത്തുകയായിരുന്നു അപ്പോൾ.

ദേവരാജൻെറ തുച്ഛമായ പെൻഷൻ തുകകൊണ്ട് ഒന്നുമാവില്ല എന്ന സ്ഥിതി വന്നപ്പോഴേ-സത്യശീലൻ എന്ന സ്നേഹിതൻെറ, ദുഷ്ടൻെറ, വീടുവയ്ക്കാനെടുത്ത ലോൺ കൂടി ജാമ്യക്കാരൻ മാത്രമായ ദേവരാജന് ഏല്ക്കേണ്ടിവന്നതോടെ കാര്യങ്ങൾ പൂർവ്വാധികം കുഴപ്പത്തിലായി. കൂടാതെ, ജാനമ്മയക്കൻെറയും അപ്പൻെറയും പൈസയ്ക്കുള്ള ദുരാഗ്രഹം. വിക്രമൻ കാണിച്ച തോന്ന്യാസങ്ങൾക്കായി കൊടുക്കേണ്ടിവന്നിരിക്കുന്ന തുകകൾ... സാറിനാവശ്യമായ വിലകൂടിയ മരുന്നുകൾ... സേതുലക്ഷ്മി ആലോചിക്കുന്നു: താനും കൂടി എന്തെങ്കിലും ജോലി ചെയ്യേണ്ടേ? ഒരു തെററുമില്ല. പക്ഷേ സാറ്-ദേവരാജൻ സാറ് അതു സമ്മതിക്കുമോ?... ഇല്ല സാറ് അതൊന്നും അറിയുകയേ ചെയ്യരുത്... അഭിമാനിയായ സാറിന് താങ്ങാവുന്നതിന് ഒരു കണക്കുണ്ട്. അതിലപ്പുറം... ഇല്ല, ആ മനുഷ്യനെ താൻ വിഷമിപ്പിച്ചുകൂടാ... ദുഃഖിപ്പിച്ചുകൂടാ.... തനിക്കുവേണ്ടി ലോകരുടെ മുഴുവൻ പുച്ഛവും പരിഹാസവും ഏററുവാങ്ങിയ മനുഷ്യനാണ്... ഇനിയും അദ്ദേഹത്തെ താൻ പരിഹാസപാത്രമാക്കിമാററുന്നത്...?

അന്നു രാവിലെതന്നെ അവൾ കുളിച്ചൊരുങ്ങി, നല്ല സാരിയുടുത്ത്, എവിടെയോ യാത്ര പോകാൻ തയ്യാറെടുക്കുന്നത് ദേവരാജൻ കണ്ടു. എന്തിനാണ് ഭാവമെന്നു ചോദിച്ചില്ല. അവൾ തന്നെ പറയട്ടെ. അവൾ പറയാനിഷ്ടപ്പെടുന്നില്ലെങ്കിൽ താൻ എന്തിന് അതുചോദിച്ച് അവളെ വിഷമിപ്പിക്കണം?



ഇല്ല, അവൾ തൻെറ ബന്ധനത്തിലല്ല. എവിടെപ്പോകാനും അവൾക്കു സ്വാതന്ത്ര്യമുണ്ട്...

ഒരുങ്ങി തയ്യാറായി വന്ന സേതുലക്ഷ്മി തിളങ്ങിനിന്നു. അവളെ തന്നോടു ചേർത്തു നിറുത്തി ഒന്നു ചുംബിക്കാൻ ആഗ്രഹമുണ്ടായി ദേവരാജന്. പക്ഷേ, അതിനുള്ള ധൈര്യം എന്തുകൊണ്ടോ അപ്പോൾ അയാൾക്ക് ഉണ്ടായില്ല. അവൾ ശബ്ദം താഴ്ത്തി പറഞ്ഞു:

''ഞാൻ രാജുത്തിനെ ഒന്നു കണ്ടിട്ടുവരാം.''

അവൾ പറഞ്ഞത് അയാൾക്ക് പൂർണ്ണമായി ബോദ്ധ്യം വന്നില്ലെങ്കിലും അയാൾ മൂളി:

''ങ്ും...''

''എന്നോട് ദേഷ്യമാണോ?...''

''ഇല്ല, സേതൂ.. ഇല്ല...''

ധിറുതിയിൽ പുറത്തിറങ്ങിയ അവൾ ഹാൻഡ് ബാഗുതുറന്ന് കൈലേസെടുത്ത് കണ്ണുകൾ തുടച്ചിട്ട് നടത്തം തുടരുന്നത് ദേവരാജൻെറ ശ്രദ്ധയിൽപ്പെട്ടു. റോഡിലിറങ്ങിയ അവൾ ധിറുതിയിൽ തിരിച്ചുവരുന്നതും ദേവരാജൻ കണ്ടു. അയാൾ സംശയിച്ചു: എന്തുപററി സേതൂന്?

അവൾ പറഞ്ഞു:

''ചോറ് വച്ചിട്ടുണ്ട്, കറികൾ കുറവാണ്... മൂന്നുനാലായി. മലക്കറി വാങ്ങിച്ചിട്ട്... അതാണ്...''

അയാൾ ഒന്നും പറഞ്ഞില്ല. അവളെ നോക്കി നിശ്ശബ്ദം നില്ക്കുകമാത്രം ചെയ്തു...

ഇവൾക്ക് താൻ കണ്ണടച്ചാൽ ആരാണ് തുണയായുണ്ടാവുക, ദേവരാജൻ സ്വയം ചോദിച്ചു: ശശാങ്കൻ? ഓ, അതുണ്ടാവില്ല. ഡോക്ടറായ ശശാങ്കൻ മറെറാരു ഡോക്ടറെയാവും തിരഞ്ഞുപിടിക്കുക. അല്ലെങ്കിൽ നൂറോ ഇരുന്നൂറോ പവൻ, കാർ, രണ്ടുനിലക്കെട്ടിടം അങ്ങനെ പലതും...

-തൻെറ ആദ്യഭർത്താവിൻെറ അനുജൻ മധുവിനോടുള്ള സ്നേഹം അവൾ വല്ലപ്പോഴുമേ പ്രകടിപ്പിച്ചിട്ടുള്ളൂ. എങ്കിലും ആ സ്നേഹത്തിൻെറ പ്രത്യേകതയും തീക്ഷ്ണതയും... പട്ടാളത്തിൽ പേരെഴുതി വീടും നാടും ഒക്കെ വിട്ടുപോയി, അന്യനാട്ടിലെവിടെയോ സ്ഥിരതാമസമാക്കിയ മധു. ശ്രീലങ്കയിലെ കാടുകളിലെവിടെയെങ്കിലും...? വല്ലപ്പോഴും സേതുലക്ഷ്മിയെത്തേടിയെത്തിയിരുന്ന മധുവിൻെറ കത്തുകൾ.

തൻെറ ജീവിതത്തിലെ ഒരു ഖണ്ഡമാണ് സേതു എന്ന സേതുലക്ഷ്മി... തന്നെ സ്നേഹിക്കുന്നവൾ... തനിക്കുവേണ്ടി എന്തു ചെയ്യാനും മടിയില്ലാത്തവൾ.

രാജുത്തെ കാണാനെന്നുപറഞ്ഞ് യാത്രയായ സേതു. ഇല്ല രാജേശ്വരിയുടെ വീടുവരെ പോകാൻ ഇങ്ങനെ ഉടുത്തൊരുങ്ങേണ്ട. അടുത്തകാലത്തൊന്നും സേതു ഇങ്ങനെ ഒരുങ്ങിയിട്ടുമില്ല... മാത്രമല്ല, സേതുവിൻെറ കണ്ണുകൾ നിറഞ്ഞിരുന്നു... തനിക്കുവേണ്ടി, തൻെറ ബുദ്ധിമുട്ടുകൾ മനസ്സിലാക്കി... അവൾ അടുത്തയിടെ പറഞ്ഞിരുന്നു:

''എനിക്കുംകൂടി എന്തെങ്കിലും ജോലി.... തൂപ്പുജോലിയെങ്കിലും കിട്ടിയിരുന്നെങ്കിൽ...''

അങ്ങനെ വല്ല വീട്ടിലും ജോലിക്കു നില്ക്കാൻ പോയതാണോ? എങ്കിലും ഈ വേഷം...? ഇല്ല...

തന്നോടുപോലും തുറന്നുപറയാനാവാത്ത ആ ചിന്തയിൽ അയാളുടെ മനസ്സ് തടഞ്ഞുവീണു. തനിക്കു പറയാമായിരുന്നു:

''സേതൂ... നിനക്ക് അതൊക്കെ ആവാം. പക്ഷേ, എൻെറ ശവത്തിൽ ചവിട്ടിക്കൊണ്ടു മാത്രം...''

ഇല്ല, പറയാൻ കഴിഞ്ഞില്ല. അതിനുള്ള ധൈര്യമില്ലായിരുന്നു എന്നതാണ് സത്യം... എന്തുകൊണ്ട്? അവളോട് ആജ്ഞാപിക്കാനുള്ള ശേഷി തനിക്ക് കൈമോശം വന്നതുകൊണ്ടാണോ?

സാമ്പത്തികമായ ഞെരുക്കം നിമിത്തം ശ്വാസംമുട്ടുന്ന തനിക്ക് അതൊരാശ്വാസമാവുമെന്ന ഉപബോധമനസ്സിലെ തൻെറ, ഗൂഢചിന്തയാണോ കാരണം? അവളെ വിററും കഴിയണമെന്ന ഗർഹണീയമായ ചിന്ത? അപ്പോൾ താനും ഗോപാലനും തമ്മിലുള്ള വ്യത്യാസം? അവൾക്കു താലികെട്ടി, ഭാര്യയായി സ്വീകരിച്ച്, അവളെ ഹോട്ടലുകളിലെത്തിച്ച രഘുവും താനുമായി എന്താണ് വ്യത്യാസം? ഒന്നുമില്ലെന്നതല്ലേ സത്യം? സ്വാർത്ഥത. തികഞ്ഞ സ്വാർത്ഥത... ആദർശവും തത്വനിഷ്ഠയും മററും സൗകര്യംപോലെ എടുത്തു മാററാവുന്ന വെറും മേലങ്കികൾ മാത്രം. നിന്ദ്യമായ, സ്വന്തം കോടിയ മുഖം കണ്ണാടിയിൽ കണ്ടിട്ടെന്നപോലെ ദേവരാജൻ ഞെട്ടി...

അന്ന് ദേവരാജന് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. വായിക്കാനായി പുസ്തകം കൈയിലെടുത്തപ്പോൾ തൻെറ ഭൂതകാല സംഭവങ്ങളാണ് അയാളുടെ മുമ്പിൽ തെളിഞ്ഞുവന്നത്: ബാല്യം മുതൽക്കുള്ള സ്വപ്നങ്ങൾ, മോഹഭംഗങ്ങൾ...

ഒരിക്കലും തനിക്ക് ഹിതമായി സംസാരിച്ചിട്ടില്ലാത്ത അപ്രിയയായ പ്രിയതമ. സുഭാഷിണിയല്ലാത്ത സുഭാഷിണി...

അച്ഛൻെറയും അമ്മയുടെയുമൊന്നും കാര്യത്തിൽ താത്പര്യമെടുക്കേണ്ടതില്ലെന്നു വിശ്വസിക്കുന്ന മൂത്ത പുത്രൻ സുരേഷ്... അമ്മയുടെ സെക്രട്ടറിയായി നിന്ന് പണവും വസ്തുവുമൊക്കെ തട്ടിയെടുക്കുന്ന ഇളയ മകൻ സുനിൽ. സ്വന്തം അച്ഛൻ പോലും അവന് തോൽപ്പിക്കേണ്ട എതിരാളി മാത്രം!... ഭർത്താവിനെ കിട്ടിയതോടെ അയാൾ മാത്രം മതി തനിക്ക് എന്ന് ബലമായി വിശ്വസിക്കുന്ന മകൾ മേദിനി... തന്നോട് അല്പമെങ്കിലും കരുണയുള്ള ഏററവും ഇളയ മകൾ മോഹിനി... തന്നെ എന്നും അല്പമകലെ നിന്നാണെങ്കിലും ആദരിച്ചുപോരുന്ന അവളുടെ തമിഴ്നാട്ടുകാരനായ ഭർത്താവ് ജയരാജ്...

തനിക്കെന്നും ഒരാശ്വാസ കേന്ദ്രമായ സാവിത്രിക്കുഞ്ഞമ്മ.... നിശ്ശബ്ദവും സഫലമാവാത്തതുമായ പ്രേമകഥയിലെ അറിയപ്പെടാത്ത നായിക... കുഞ്ഞമ്മ എന്നും തന്നോടു കാട്ടിയിട്ടുള്ള ഔദാര്യം... തന്നോടു സ്നേഹമുള്ള ശിവശങ്കരനമ്മാവൻ...



അയാളുടെ ചിന്ത തൻെറ പൂർവ്വ വിദ്യാർത്ഥികളെക്കുറിച്ചായി. നിരവധി ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും മുഖങ്ങൾ അയാളുടെ മനോദർപ്പണത്തിൽ തെളിഞ്ഞു മറഞ്ഞു. ചിലരുടെ പേരുകളും ഓർമ്മയിൽ തെളിഞ്ഞു. ചിലരുടെ റോൾ നമ്പരുകളും. ആ ചിന്തകൾക്ക് കാലത്തിൻെറ പശ്ചാത്തലം കൂടി നൽകാൻ അയാൾ ശ്രമിച്ചു... വർഷം, കോളേജ്... പെട്ടെന്ന് ആ സ്ഥലം, അവിടെയായിരുന്നപ്പോഴുള്ള തൻെറ താമസം, കോളേജുകളിലെ വിവിധ ക്ളാസ്സുമുറികൾ, സംഭവങ്ങൾ, എല്ലാം ഒന്നൊന്നായി ഓർമ്മയുടെ ചുരുളഴിഞ്ഞ് മുമ്പിലെത്തുകയായി,...

-തൻെറ ആത്മാർത്ഥതയെപ്പററിയും സ്നേഹധന്യതയെപ്പററിയും പില്ക്കാലത്ത് കൂട്ടുകാരോടു പറയാറുള്ള തൻെറ വിദ്യാർത്ഥിനീവിദ്യാർത്ഥികൾ...

എസ്.വി.ലീലയെപ്പോലെ അവിചാരിതവും അപ്രതീക്ഷിതവുമായി താനുമായി വ്യക്തിപരമായി അടുക്കാനിടയായ തൻെറ പ്രിയശിഷ്യർ...

ക്ളോക്കിൻെറ ശബ്ദം അയാളുടെ ചിന്താധാരയ്ക്കു അണയിട്ടു. മണി എത്ര? പതിനൊന്ന്, പന്ത്രണ്ട്? പന്ത്രണ്ടായല്ലോ? എന്ത് മണി പത്തും പതിനൊന്നും അടിച്ചത് താൻ കേട്ടില്ല? പത്തിനുമുൻപ്, ഒൻപതരയ്ക്കടുത്ത്, സേതു പോയതാണ്...

പന്ത്രണ്ടായിട്ടും വിശപ്പു തോന്നുന്നില്ല. ഇല്ല വിശന്നാലും സേതു വരട്ടെ, അവൾ വന്നിട്ടുമതി ഇനി ആഹാരം; ഗോപാലന് ചോറുകൊടുത്ത് ഒന്നും കഴിക്കാതെ, രാത്രി താൻ മടങ്ങിയെത്തുംവരെ തന്നെ കാത്തിരുന്ന് തനിക്ക് ഭക്ഷണം തന്നിട്ടുമാത്രം അടുക്കളയിലിരുന്ന് ഭക്ഷണം കഴിക്കാൻ ശ്രദ്ധിച്ചിരുന്ന സേതുലക്ഷ്മി... തൻെറ സേതു....

ഒന്നുറങ്ങിയെങ്കിൽ രണ്ടുമൂന്നു മണിക്കൂർ പോകുന്നത് അറിയാതെ കഴിക്കാമായിരുന്നു...

സേതു എപ്പോൾ തിരിച്ചെത്തും?

ഇപ്പോൾ അവൾ കടൽത്തീരത്തെ വിനോദസഞ്ചാരകേന്ദ്രത്തിലെ ഹോട്ടലിൽ, വാടകമുറിയിൽ... വേണ്ട അതൊന്നും ചിന്തിക്കാതിരിക്കാം. അതൊക്കെ ചിന്തിച്ചാൽ മനസ്സിലെ അസ്വസ്ഥത കൂടുകയേയുള്ളൂ..

-അന്യരാണ് തനിക്ക് ഏററവും ധന്യമായ ജീവിതമുഹൂർത്തങ്ങൾ നൽകിയിട്ടുള്ളത്. സേതുലക്ഷ്മി, ലീല, ഭദ്ര... ഭദ്രയുടെ മകൾ അനില...

അയാൾ എണീററ് മേശതുറന്ന് ശശാങ്കൻ നൽകിയിരുന്ന കുപ്പിയിൽ നിന്ന് രണ്ട് ഗുളികകളെടുത്തു. വീണ്ടുവിചാരത്താലെന്നോണം ഒന്നുകൂടിയെടുത്തു. മൂന്നു ഗുളികകളും വായിലിട്ട് മേശമേൽ സേതു കൊണ്ടുവച്ചിട്ടുപോയിരുന്ന കഞ്ഞിവെള്ളമെടുത്തു കുടിച്ച് കട്ടിലിൽ കയറിക്കിടന്നു...

ഉറക്കഗുളികകൾ മാത്രം ആവശ്യത്തിലേറെ കൈയിലുണ്ട്. ഡോക്ടർ എഴുതിത്തന്ന മററ് വിലപിടിപ്പുള്ള ഗുളികകൾ... ഇല്ല, പൈസയുടെ

കുറവുകൊണ്ടുതന്നെയാണ് അവയെല്ലാം ദേവ ണ്ടത്ര വാങ്ങാത്തത്... ഗുളികകൾ മുടങ്ങാതെ വാങ്ങാൻ കഴിയാത്തതിൽ സേതുവിനാണ് കൂടുതൽ ദുഃഖവും പരിഭ്രമവും. എല്ലാംകൂടി ആകെ ബുദ്ധിമുട്ടിലായിരിക്കുന്നു.

എത്രസമയം കടന്നുപോയെന്നറിഞ്ഞുകൂടാ.

ആരോ പിടിച്ചുകുലുക്കി വിളിച്ചപ്പോഴാണ് ദേവരാജൻ കണ്ണുതുറന്നത്

"സാർ... സാർ... ഇതെന്തുറക്കമാണ്!"

കണ്ണുതുറന്ന അയാൾ കണ്ടു: കുളികഴിഞ്ഞ് വസ്ത്രംമാറി നില്ക്കുന്ന സേതുലക്ഷ്മി...

"സേതൂ... സേതൂ... നീ എവിടെപ്പോകാൻ പോകുന്നു...?"

"ഇതുനല്ല പാടുതന്നെ... ഞാൻ തിരിച്ചു വന്നതല്ലേ? കുളിച്ചിട്ട് വിളിച്ചുണർത്താമെന്നു കരുതി..."

"ഓ... ഉറങ്ങിപ്പോയി... സേതൂ..."

"ഇതെന്താ?... ചോറുണ്ടില്ലല്ലോ... എണീ റേ... ചോറെടുത്തുവയ്ക്കാം..."

അവൾ അയാളെ പിടിച്ചെണീല്പിച്ചു...

പുതിയ ഒരു കഥാപാത്രത്തെ മുഖാമുഖം കണ്ട അമ്പരപ്പായിരുന്നു എഴുത്തുകാരനായ ദേവരാജൻെറ കണ്ണുകളിൽ...

ഊണുകഴിച്ചു എന്നുവരുത്തി കൈകഴുകി കസേരയിൽ ചെന്നിരുന്ന ദേവരാജനു സമീപമെത്തി സേതുലക്ഷ്മി ചോദിച്ചു:

"എന്നോട് വെറുപ്പാണോ?"

ഇല്ല എന്നയാൾ തലയാട്ടി സൂചിപ്പിച്ചു.

"ദേഷ്യം?"

വീണ്ടും 'ഇല്ല'യെന്നയാൾ തലയാട്ടി സൂചിപ്പിച്ചു; ദീർഘമായി നിശ്വസിച്ച് അകലെയെങ്ങോ നോക്കിയിരുന്നു അയാൾ.

ദീർഘമായി നിശ്വസിച്ച് അവൾ ശബ്ദം താഴ്ത്തി ചോദിച്ചു:

"സങ്കടമുണ്ട്, അല്ലേ?..."

അവളുടെ ശബ്ദം ഇടറിയിരുന്നു.

മൂടൽമഞ്ഞിലൂടെ അവർ പരസ്പരം നോക്കിയിരുന്ന നിമിഷങ്ങൾ...

–പുറത്തുപോയി ഏതാനും മണിക്കൂറുകൾക്കുശേഷം മടങ്ങുന്ന സേതു പലപ്പോഴും ദേവരാജന് അവശ്യംവേണ്ട വിലകൂടിയ ഗുളികകളും വാങ്ങിയാണ് എത്തുക. ചിലപ്പോൾ ആപ്പിളോ മുന്തിരിയോ കൂടി വാങ്ങി വരും...



അന്നവൾ ആ പൊതി ദേവരാജൻെറ കൈയിൽ കൊണ്ടുകൊടുത്തു പുഞ്ചിരിച്ചു നിന്നു...

അയാൾ അതു തുറന്നുനോക്കി. ങേ...? തനിക്കു ഷർട്ടും മുണ്ടുമാണല്ലോ... എന്തുപററി എന്ന ഭാവത്തിലുള്ള അയാളുടെ നോട്ടം. അവൾ മന്ത്രിച്ചു:

"ഇന്ന് ജന്മനാളാണ്?"

"ആരുടെ? എൻെറയോ?"

അവൾ തലയാട്ടി സൂചിപ്പിച്ചു: അതെ.

എന്തു പറയണമെന്നറിയാതെ ആ പൊതിയും മടിയിൽ വച്ച് ഇരുന്ന ദേവരാജൻെറ കണ്ണുകളിൽ ഈർപ്പം പൊടിഞ്ഞു... വളരെ വർഷങ്ങൾക്കു മുൻപ് അമ്മ മാത്രം തൻെറ ജന്മദിനം ഓർത്തുപോന്നു. ആ ദിവസം ക്ഷേത്രങ്ങളിൽ അർച്ചന നടത്തിയുംപോന്നു. ഇപ്പോ പിന്നെ ആരും അതോർത്തിട്ടില്ല, താൻ പോലും... പക്ഷേ, ഇപ്പോൾ സേതു അതോർത്തിരിക്കുന്നു...

ഏകാന്തതയുടെ നിമിഷങ്ങളിൽ സേതുലക്ഷ്മി കുണ്ഠിതത്തോടെ ഓർത്തു: തനിക്കും തന്നെപ്പോലുള്ളവർക്കും തുച്ഛമായ വിഹിതം. മുക്കാൽപങ്കും കൈയടക്കി ലക്ഷാധിപതിയായി മാറുന്ന ഹോട്ടലുടമ...

അപരിചിതനായ ഒരാൾ വന്നു മുററത്തു നിന്നപ്പോൾ ദേവരാജൻ അസ്വസ്ഥനായി...

"ലളിതയുടെ വീടല്ലേ...? ലളിത ഇല്ലേ?..."

എന്തു മറുപടി പറയണമെന്നറിയാതെ ശങ്കിച്ചുനിന്ന ദേവരാജൻ.

ശബ്ദംകേട്ടു പുറത്തുവന്ന സേതുലക്ഷ്മിയുടെ പരിഭ്രമം... സേതുലക്ഷ്മിയെ കണ്ടപ്പോൾ ആഗതൻെറ ചുണ്ടുകളിൽ ആഭാസച്ചിരി...

ദേവരാജൻ പെട്ടെന്ന് മുറിക്കകത്തേക്കു കയറിപ്പോയി...

നിമിഷങ്ങൾക്കകം ഗേററു കടന്നുപോകുന്ന അപരിചിതനെ ജനലിലൂടെ അയാൾ കണ്ടു...

മുറിയിൽ തിരക്കിട്ടെത്തിയ സേതുലക്ഷ്മി പറഞ്ഞു:

"എനിക്കു മാപ്പുതരണം.. അയാൾ ഈ വീട് എങ്ങനെ മനസ്സിലാക്കിയോ എന്തോ?..."

അവളെ ദേവരാജൻ ചോദ്യഭാവത്തിൽ നോക്കിനില്ക്കുകമാത്രം ചെയ്തപ്പോൾ അവൾ തുടർന്നു പറഞ്ഞു:

"ഇല്ല ഈ വീട്ടിൽ അതൊരിക്കലും സംഭവിക്കൂല്ല... എന്നോട് ക്ഷമിക്കണം..."

ഏതോ ഒരു രാത്രിയിൽ ദേവരാജനോടൊപ്പം ചേർന്നു കിടന്നുകൊണ്ട് സേതു ചോദിച്ചു:

"എന്നോട് വെറുപ്പും പുച്ഛവുമുണ്ടോ?"

"ങേ...?"

"എൻെറ ജോലി..."

ദേവരാജൻ പെട്ടെന്നോർത്തു. തൻെറ ഒരു കഥാപാത്രം പതിതയെങ്കിലും സ്നേഹധന്യയായ കൂട്ടുകാരിയോട് പറയുന്ന വാക്യം: ഒരു കഷണം സോപ്പിനും കുറെ വെള്ളത്തിനും കഴുകിക്കളയാവുന്ന മാലിന്യമേ നിൻെറ തൊലിപ്പുറത്തുള്ളു...

ഒരിക്കൽ കടപ്പുറത്തേക്കുപോയ സേതുലക്ഷ്മി ഏറെ വൈകിയിട്ടും തിരിച്ചുവന്നില്ല..

ദേവരാജൻ അസ്വസ്ഥനായി. എങ്കിലും പ്രതീക്ഷിച്ചു: നാളെ രാവിലെ എത്തിയേക്കും...

അന്നും അതിനടുത്ത ദിവസവും കൂടി കാണാതായപ്പോൾ അയാൾ കരുതി: ഏതെങ്കിലും പാർട്ടിക്കാർ അവളെ ദൂരെയെവിടെയെങ്കിലും കൂട്ടിക്കൊണ്ടു പോയതാവും... ഇന്നല്ലെങ്കിൽ നാളെ അവൾ വരും. തൻെറ സേതു–അവൾ തിരിച്ചെത്താതിരിക്കില്ല. ഓടിയെത്തും., തന്നോട് മാപ്പുപറയും. കരയും. ഇരുവരും ഒന്നിച്ചിരുന്നു കരഞ്ഞ്, കെട്ടിപ്പിടിച്ചുകിടന്ന്, പരസ്പരം കണ്ണുനീർ തുടയ്ക്കുന്ന അവിസ്മരണീയ രാത്രികൾ ഇനിയും ഉണ്ടാവും...

പോസ്ററോഫീസിൽ നിന്ന് മടങ്ങിവന്ന രാജും എത്തിയപ്പോഴും ദേവരാജൻ അതേ കിടപ്പിലായിരുന്നു. അവൾ ഉദ്വേഗത്തോടെ തിരക്കി:

"മാമന് സുഖമില്ലേ...? സേതു എവിടെ?..."

ആദ്യം അയാളൊന്നും മിണ്ടിയില്ല. രാജത്തെ വെറുതെ നോക്കി കിടക്കുകമാത്രം ചെയ്തു...

അയാളുടെ ശൂന്യമായ നോട്ടം കണ്ട് രാജം അസ്വസ്ഥയായി... അടുത്തുവന്ന് അയാളുടെ നെററിയിൽ കൈവച്ചുനോക്കി... അവൾ പറഞ്ഞു:

"നല്ല ചൂടുണ്ടല്ലോ... പനിയാണോ? ഞാൻ ചായയിട്ടുതരാം. വീട്ടിലെത്തി രാജ്മോഹനെ പറഞ്ഞയച്ച് ഡോക്ടറെ വിളിപ്പിക്കാം..."

ദേവരാജൻ പറഞ്ഞു:

"അതൊന്നും വേണ്ട രാജം... ഇത് പെട്ടന്നങ്ങ് തീരും.. നീ ബദ്ധപ്പെടുകയൊന്നും വേണ്ടാ..."

അക്കുക്കളയിലെത്തി ചായ ഇടാനുള്ള ശ്രമം തുടങ്ങിയ രാജം കണ്ടു: രണ്ടുമൂന്നു ദിവസത്തെ പഴക്കമുള്ള ഭക്ഷണ സാമഗ്രികൾ. പഴകി നാററം വച്ചുകഴിഞ്ഞവ... സേതു തയ്യാറാക്കി വച്ചിട്ടു പോയതാവും. പക്ഷേ, ഒന്നും തൊട്ടിട്ടില്ല..

എണീററിരിക്കാനോ ചായ കുടിക്കാനോ ഉള്ള സന്നദ്ധത അയാൾക്കില്ലാത്തപോലെ തോന്നിയപ്പോൾ രാജം പറഞ്ഞു:

"മാമൻ ഇതൊന്നു കുടിക്കണം. രണ്ടുമൂന്നു ദിവസമായി ആഹാരം കഴിച്ചിട്ട്? സേതു എവിടെ? അവളില്ലെങ്കിൽ ശശാങ്കനെയോ മറേറാ വിട്ട് മാമന് എന്നെ വിളിപ്പിച്ചുകൂടായിരുന്നോ?... മാമൻ എണീറേറ...".

ദേവരാജൻ അവളുടെ നിർബന്ധത്തിനു വഴങ്ങി എണീററിരുന്ന് ചായ കുടിച്ചു. ചൂടുവെള്ളം–നല്ല ചായ അയാൾ മനസ്സിൽ പറഞ്ഞു. അകത്തു ചെന്നപ്പോൾ ഒരാശ്വാസം...

പുറത്തുനിന്ന് ആരോ വിളിക്കുന്ന ശബ്ദം:

"സാർ... സാർ."

ദേവരാജൻ രാജത്തെ നോക്കി; രാജം മാമനേയും.. അവൾ ഓർത്തു: നല്ല പരിചയമുള്ള ശബ്ദം...

അവൾ പറഞ്ഞു:

"ഞാൻ നോക്കി വരാം..."

പുറത്തെ വാതില്ക്കലേക്കു നോക്കുമ്പോൾ അവൾ ആ ശബ്ദം വീണ്ടും കേട്ടു:

"സാർ... സാർ..."





**മുല്ലനേഴി**

# പാതിക്കിനാവ്



സൂര്യകിരണങ്ങളോ, അമ്മ ജപിക്കുന്ന
സൂക്തങ്ങളോ, ശ്രീലകത്തുനിന്നും
ഉയരുന്ന പൂജാമണിയടിയൊച്ചയോ
ഉദയത്തിലേക്കു വിളിച്ചുണർത്തി?
പാതിയായുള്ളൊരു സ്വപ്നങ്ങളൊക്കെയും
പായിൽ ഉപേക്ഷിച്ചുണർന്നെണീക്കെ
നരകമാണുദയ, മിനി പകലിൻെറയറിവിൻെറ
നരകൾ ചുമക്കലാണെൻെറ യോഗം
പായ് മടക്കുന്നുമിക്കരിയുമീർക്കിലയുമായ്
പായുന്നു നേരം ചിറകടിക്കെ,
കല്പടകളോരോന്നിറങ്ങി, കണ്ണാടിയിൽ
കണ്ട മുഖസൗന്ദര്യമാസ്വദിക്കെ,
പെട്ടെന്നൊരൊച്ച, ഞാൻ ഞെട്ടി, താഴത്തള്ള
പൊട്ടിയ കണ്ണാടിച്ചില്ലെടുക്കെ
പാറിപ്പറന്ന കിളിയെൻെറയുള്ളിലെ–
പ്പോറലും നീറലും കണ്ടതില്ല.

രണ്ട്

അക്ഷരത്തിൻെറ രുചിയെനിക്കേകി,യെ–
ന്നാച്ഛനെങ്ങോ പോയ്മറഞ്ഞുവെന്നാൽ
വിശ്വം മുഴുവൻ വെളിച്ചം വിതയ്ക്കുന്ന
വിശ്വാസമെന്ന വിളക്കുമായി
പാരായ പാരിൽപ്പരതി നടന്നിട്ടും
നേരിനെക്കാണാൻ കഴിഞ്ഞതില്ല
ഉള്ളിലെക്കണ്ണുമിഴിയാതിരുന്നിട്ടോ
ഉള്ള വെളിച്ചം കെടുത്തിയിട്ടോ
എന്തുകൊണ്ടായാലുമാദ്യക്ഷരത്തിൻെറ
നൊമ്പരമുള്ളിൽ വിതുമ്പി നിന്നു.

മൂന്ന്

തോട്ടുവക്കത്തുള്ള കൈതകൾക്കിടയിൽ, കൽ
വെട്ടിയ മടയിൽ, കുളപ്പുരയിൽ
പാമ്പുറയൂരിയിഴഞ്ഞുപോയ്, ഞെട്ടി ഞാൻ,
വീമ്പു നടിച്ചു നടന്നു നീങ്ങി;
സർപ്പദാഹം, കാകദൃഷ്ടി, പാലക്കീഴിൽ
ഇപ്പൊഴും യക്ഷി ചിരിച്ചുനില്പൂ
പൂവായ്, നിലാവായ്, ഇളംതെന്നലായ്, എൻെറ
പൂങ്കിനാവായ്ച്ചിരി പൂത്തുനില്പൂ
പൂവും തളിരും കനിയും നിറഞ്ഞൊരു
പൂർണ്ണലോകത്തെ ഞാൻ കാത്തുനില്പൂ.

മേലെത്തിളങ്ങുന്ന മാനവുംനോക്കി ഞാൻ
മേനി നടിച്ചു നടന്നുപോകെ
കാർമുകിൽക്കൈകൾ വകഞ്ഞുമാററി, സുഖ–
കാന്തിപരത്തി പുറത്തുവന്ന
തിങ്കളിനെപ്പോലെ ലോകത്തിനാകെയും
മംഗളദീപ്തി പകർന്നു നല്കാൻ
സത്യമായും ഞാൻ കൊതിച്ചുവെന്നാകിലും
വൃത്തികെട്ടുള്ളതാണെൻെറ ചിത്തം;
ഏറെയഴുക്കുപുരണ്ട കാലത്തിന്നു
തീറെഴുതിപ്പോയ് ഞാനെൻെറ ജന്മം

പെട്ടെന്നവൾ മനസ്സിലാക്കി: ശശാങ്കൻെറ കൂട്ടുകാരനായ 'യൂത്ത് ലീഗ്' പ്രവർത്തകനല്ലേ...? ഒരു ക്രിസ്ത്യൻ പേരുകാരനല്ലേ...? ജോർജ്ജ്? തോമസ്? പുറത്തെത്തിയ രാജത്തെക്കണ്ട് അയാൾ പരിഭ്രമത്തോടെ പറഞ്ഞു:

"ചേച്ചി ഇവിടുണ്ടായിരുന്നോ? ചേച്ചി ഇതുകണ്ടോ?..."

"ഏത്?.."

ചെറുപ്പക്കാരൻ അന്നത്തെ ദിനപ്പത്രത്തിൻെറ ഒരു പുറം രാജത്തിനെ കാണിച്ചു. അവൾ പെട്ടെന്നു കണ്ട തലക്കെട്ട് ധിറുതിയിൽ വായിച്ചു: "യുവതിയുടെ മൃതദേഹം പൊട്ടക്കിണററിൽ: അസാന്മാർഗ്ഗികയായ ലളിതയുടെ ഭീകരമായ അന്ത്യം... ലളിത എന്നത് യഥാർത്ഥ പേരല്ലെന്നും സേതുലക്ഷ്മി യെന്നതാണ് യഥാർത്ഥ പേരെന്നും ചിലർ പറയുന്നു. മരിച്ച യുവതിയുടെ മററു വിവരങ്ങളൊന്നും അറിവായിട്ടില്ല. കടപ്പുറത്തുള്ള കുപ്രസിദ്ധമായ ഒരു ഹോട്ടലിൽനിന്ന് രണ്ടുമൂന്നു ദിവസം മുൻപ് വൈകുന്നേരം നാലുമണിയോടുകൂടി മൂന്നുനാലുപേർ ചേർന്ന് ലളിതയെ കാറിൽ കയററിക്കൊണ്ടുപോയതാണെന്ന് ഹോട്ടലുടമ പൊലീസിൽ മൊഴി നൽകിയിട്ടുണ്ട്... കിണററിൽനിന്നു കിട്ടിയ ഹാൻഡ് ബാഗിൽ വിലകൂടിയ ചില ഇംഗ്ലീഷ് മരുന്നുകളും അതെല്ലാം വാങ്ങിയ മെഡിക്കൽ ഷോപ്പിലെ ബില്ലും ഉണ്ടായിരുന്നു. മെഡിക്കൽ ഷോപ്പിലെ അന്വേഷണമാണ് പൊലീസിന് ഹോട്ടൽ കണ്ടെത്താൻ സഹായകമായത്... രോഗിയുടെ പേരായി "ദേവരാജൻ എന്നാണ് ബില്ലിൽ ചേർത്തത്..."

തുടർന്നു വായിക്കാൻ കഴിയാതെയായി രാജത്തിന്. കൂടെ അച്ചടിച്ചിരിക്കുന്ന ചിത്രം അവൾ ശ്രദ്ധിച്ചുനോക്കി. അവൾ ഞെട്ടി: എന്ത് നമ്മുടെ സേതുലക്ഷ്മി?... ചിത്രത്തിനു ചുവടെ ചേർത്തിരുന്ന വരികൾ വായിച്ച രാജം അന്തംവിട്ടുനിന്നു. അവൾ നിരുദ്ധകണ്ഠയായി... അവൾ ആ പത്രവുമായി അകത്തേക്കോടി... ദേവരാജൻ മാമൻെറ അടുത്തേക്ക്. അവളുടെ മനസ്സ് മന്ത്രിച്ചിരുന്നു. പാവം മാമൻ, പാവം സേതു...

(തുടരും)



# അർത്ഥത്തിന്റെ സ്വാതന്ത്ര്യം

പ്രസന്നരാജൻ



അച്ചടിച്ച പുറങ്ങളിലെ കവിത ജഡമായ വസ്തുവാണ്. വായനയുടേയും ആസ്വാദനത്തിന്റെയും വേളകളിലാണ് അതിനു ജീവൻ ലഭിക്കുന്നത്. മികച്ച വായനക്കാരുടെ വിചാരങ്ങളിലും വൈകാരികഭാവങ്ങളിലും കവിത സ്പർശിക്കുമ്പോഴാണ് അതിലൂറിക്കിടക്കുന്ന മാന്ത്രിക ശക്തിവിശേഷം ഉണർന്നുതുടങ്ങുന്നത്. സംവേദനശക്തിയുള്ള വായനക്കാരെ ലഭിക്കാത്തിടത്തോളം കാലം മററേതൊരു അചേതനവസ്തുവുംപോലെ കവിതയും നിർജ്ജീവമാണ്. ആസ്വാദകന്റെ ഭാവുകത്വം കവിതയ്ക്ക് അർത്ഥത്തിന്റെ ആഴവും വികാരങ്ങളുടെ താളവും നല്കി യഥാർത്ഥ കവിതയാക്കി മാററുന്നു. അതുകൊണ്ടാണ് നല്ല വായനക്കാരന്റെ പ്രാധാന്യം വളരെ വലുതാണെന്ന് ഭാരതീയ കാവ്യചിന്ത ഉചിതമായി കണ്ടെത്തിയത്. പ്രാചീന ഭാരതീയമനസ്സ് ആസ്വാദനശേഷിയുള്ള വായനക്കാരനെയാണ് സഹൃദയനെന്നു വിളിച്ചത്. നിരന്തരമായ കാവ്യാനുശീലനത്താൽ മനസ്സ് കണ്ണാടിപോലെ തെളിഞ്ഞ ഒരനുവാചകനു മാത്രമേ വർണ്ണ്യവസ്തുവുമായി തന്മയീഭവിക്കുവാനുള്ളയോഗ്യത കൈവരൂയെന്ന് അഭിനവഗുപ്തൻ വ്യക്തമാക്കി. വിമലതരമായ ഹൃദയമുള്ള വനാണ് സഹൃദയൻ. ഹൃദയസംവാദക്ഷമതയാണ് സഹൃദയനുണ്ടായിരിക്കേണ്ട മുഖ്യസിദ്ധി. സഹൃദയനെക്കുറിച്ചുള്ള ഈ കാഴ്ചപ്പാട് വ്യാപ്തിയേറിയ ഒന്നാണെന്ന കാര്യത്തിൽ സംശയമില്ല. സഹൃദയൻ എന്ന പദത്തിനു സമാനമായ പദം ഇംഗ്ളീഷ്ഭാഷയിലില്ല. കാവ്യങ്ങളുമായുള്ള നിരന്തര പരിചയവും സൗന്ദര്യശിക്ഷണവും ലഭിച്ച സഹൃദയന്റെ ആസ്വാദനതലങ്ങളിലെത്തു മ്പോഴാണ് കവിത അതിന്റെ സർഗ്ഗപരമായ ജീവിതമാരംഭിക്കുന്നത്.

സഹൃദയന്റെ ശുദ്ധമായ ബോധത്തിലലിഞ്ഞുചേർന്ന് സവിശേഷമായ അനുഭൂതികൾ സൃഷ്ടിക്കുമ്പോൾ കവിത അതിന്റെ സാഫല്യം കണ്ടെത്തുന്നുവെന്നു പറയാം. ആസ്വാദനത്തിന്റെ വേളയിൽ അനുവാചകനിലെ കേവലമായ യുക്തിബോധവും പാണ്ഡിത്യവുമൊക്കെ തത്ക്കാലത്തേക്കെങ്കിലും മാഞ്ഞുപോകുകയും മനസ്സ് ശുദ്ധമാകുകയും ചെയ്യും. കർക്കശമായ യുക്തിബോധത്തിന്റെയും പാണ്ഡിത്യത്തിന്റെയും മുമ്പിൽ കവിത വേണ്ടതുപോലെ പ്രസാദിക്കുകയില്ല. അതൊരിക്കലും യുക്തിയുടെ മുമ്പിൽ ജ്വലിച്ച പ്രകാശം പരത്തുകയില്ല. മുൻവിധികളിൽ നിന്നും മുക്തമായ ശുദ്ധമായ മനസ്സോടെയാണ് അനുവാചകൻ കവിതയെ സമീപിക്കുന്നത്. ശുദ്ധമായ വായനയാണ് കവിത ആവശ്യപ്പെടുന്നതെന്നർത്ഥം. വാസ്തവത്തിൽ വിമർശകൻ ബുദ്ധിവ്യാപാരംകൊണ്ട് അങ്ങേയററം യുക്തിഭദ്രമായി കവിതയെ വ്യാഖ്യാനിക്കുമ്പോൾ കവിതയുടെ ശുദ്ധമായ അവസ്ഥ നഷ്ടപ്പെടുകയാണു ചെയ്യുന്നത്. അപ്പോൾ കവിത ജഡമായി മാറുന്നുവെന്നു പറയാം. കവിത ആസ്വദിക്കുവാൻ വിജ്ഞാനത്തേക്കാൾ സംവേദനക്ഷമതയുള്ള മനസ്സാണാവശ്യം. അനുവാചകന് വായനയിൽനിന്നും ലഭിക്കുന്ന വിശുദ്ധമായ അനുഭവത്തെ കെടുത്തിക്കളയുകയാണ് പലപ്പോഴും ജ്ഞാനികളായ വിമർശകർ ചെയ്യുന്നത്. കവിതയിലെ അർത്ഥസൂചനകളെ യുക്തിഭദ്രമായ 'വലിയ' ആശയങ്ങളായി വളർത്തിയെടുത്ത് ഉയർത്തിപ്പിടിക്കുമ്പോൾ, കാവ്യാനുഭവം പകർന്നുതരുന്ന അനുഭൂതികളോടു നാം നീതികാട്ടുന്നില്ല എല്ലതാണു സത്യം. മുൻവിധികളും കാടുകയറിയ വ്യാഖ്യാനവുമില്ലാതെ ശുദ്ധമായ വായനയാണ് കവിതയ്ക്കു സ്പന്ദനശക്തി കൊടുക്കുന്നതെന്നു തീർത്തു പറയാം

## കൃതിയും വായനക്കാരനും

ഗ്രന്ഥകർത്താവല്ല, വായനക്കാരനാണ് ഒരു കൃതിക്ക് അർത്ഥം നല്കുന്നത്. സാഹിത്യകൃതികളിൽ സ്വയം സന്നിഹിതമായ ഒരർത്ഥമില്ലെന്നും രചന എഴുത്തുകാരന്റെ ലക്ഷ്യത്തെ മറികടന്ന് അർത്ഥത്തിന്റെ ബഹുത്വം കാട്ടിത്തരുന്നുവെന്നും അപനിർമ്മാണചിന്ത ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഇന്നത്തെ വായനക്കാരൻ എഴുത്തുകാരന്റെ സർവ്വാധിപത്യം അംഗീകരിക്കുന്നില്ല. എഴുത്തു ചിഹ്നങ്ങളുടെ വ്യവസ്ഥയാണെന്നു കരുതിയ ഘടനാവാദവും എഴുത്തുകാരനേയും അയാളുടെ ഉദ്ദേശ്യത്തേയും നിരാകരിച്ചു. കൃതിയെക്കുറിച്ചും ഗ്രന്ഥകാരനെക്കുറിച്ചും ഉടൻ ഉപയോഗ്യമായ ആശയങ്ങളെ ഉപേക്ഷിക്കുവാനും, ഭാഷയ്ക്കുള്ളിലെ സമരം എന്ന നിലയിൽ രചനയെ കാണുവാനും ഘടനാവാദം വായനക്കാരനോട് ആവശ്യപ്പെടുകയും ചെയ്തു. ഗ്രന്ഥകാരന്റെ ബോധപൂർവ്വമായ ലക്ഷ്യത്തെ മറികടന്നു പോകുവാനാണ് ആധുനികചിന്ത എപ്പോഴും തുനിയുന്നത്. എഴുത്തുകാരൻ കൃതിയിൽ കൃത്യവും നിശ്ചിതവുമായ അർത്ഥം സംഭരിച്ചുവച്ചിരിക്കുന്നുവെന്നും അനുവാചകൻ അത് അതുപോലെ തന്നെ ആസ്വദിക്കുന്നുവെന്നും ഇന്നത്തെ വായനക്കാരൻ കരുതുന്നില്ല. വായനക്കാരന്റെ അഭിരുചിയും സൗന്ദര്യബോധവുമാണ് അർത്ഥം നിർമ്മിക്കുന്നത്. വായനയിലൂടെയാണ് പാഠം നിർമ്മിക്കപ്പെടുന്നത്. അച്ചടിച്ച പേജിലെ അക്ഷരത്തിൽ എന്നതിനേക്കാൾ നല്ല വായനക്കാരന്റെ ബോധത്തിലാണ് പാഠം പിറവിയെടുക്കുന്നത്. പാഠവും വായനക്കാരനും തമ്മിലുള്ള പരസ്പരപ്രവർത്തനത്തിലൂടെയാണ് കവിതയിലെ അർത്ഥം ജനിക്കുന്നതെന്ന് വുൾഫ് ഗാങ്ങ് ഐസർ ചൂണ്ടിക്കാട്ടുന്നുണ്ട്. ഈ വിമർശകനെ സംബന്ധിച്ചിടത്തോളം സാഹിത്യകൃതി, പാഠവും വായനക്കാരന്റെ ആത്മനിഷ്ഠതയും തമ്മിലുള്ള ഒത്തുചേരലാണ്. എഴുത്തുകാരനും വായനക്കാരനും കൂട്ടുചേരുമ്പോഴാണ് രചനയിൽ നിന്നും ഒരു പാഠം ജന്മമെടുക്കുന്നത്. വായനക്കാരൻ എന്തു കേൾക്കുവാൻ ആഗ്രഹിക്കുന്നുവോ അതിന്റെ രഹസ്യമായ പ്രകാശനമാണ് വായനക്കാരൻ കണ്ടെത്തുന്നതെന്നു പറയാം. പലപ്പോഴും വായനക്കാരൻ എഴുത്തുകാരന്റെ സൂചിതങ്ങളെ വകവയ്ക്കാതെ സ്വതന്ത്രമായി പാഠം നിർമ്മിക്കുന്നു. പാഠത്തിന്റെ ആഹ്ളാദം ഏററെടുക്കുന്നതിൽ അയാൾ തികച്ചും സ്വതന്ത്രനാണ്.

വായനക്കാരൻ കൃതിയുടെ ഉപഭോക്താവല്ല. സ്രഷ്ടാവാണ് എന്ന് ബാർത്ത് ചൂണ്ടിക്കാണിച്ചു. ഓരോ കൃതിയും രചയിതാവിന്റെ ലക്ഷ്യങ്ങളെ മറികടന്ന് അനുവാചകന്റെ അഭിരുചിക്കനുസരിച്ച് മറെറാന്നായി മാറുന്നു. ഇതാണ് സൂക്ഷ്മമായ വായനയിൽ സംഭവിക്കുന്നത്. പാഠത്തിന്റെ ഓരോ വായനയും അടുത്ത മറെറാരു പാഠത്തിന്റെ മുഖവുരയായി മാറുന്നുവെന്ന് ദറിദ പറഞ്ഞു. വായനയിലൂടെ കൃതിക്കു വ്യത്യസ്തമായ പാഠങ്ങൾ നിർമ്മിക്കുമ്പോൾ വായനക്കാരനെ പല ഘടകങ്ങളും സ്വാധീനിക്കുന്നുണ്ട് എന്ന സത്യവും മനസ്സിലാക്കേണ്ടതുണ്ട്. മുൻവിധികളിൽനിന്നും മോചിതനായി സ്വതന്ത്രമായ മനസ്സോടെയാണ് വായിച്ചു തുടങ്ങുന്നതെങ്കിലും വായനക്കാരനെ ചിലതെല്ലാം അബോധാത്മകമായി സ്വാധീനിക്കുന്നു. കൃതി, ഗ്രന്ഥകാരന്റെ സ്വകാര്യത, കൃതി പുറത്തുവന്ന ചരിത്രസന്ദർഭം, മാറുന്ന സാഹിത്യാഭിരുചി, മാറുന്ന ജീവിതസങ്കല്പങ്ങൾ ഇവയെക്കുറിച്ചുള്ള വായനക്കാരന്റെ അവബോധം ആസ്വാദനത്തെ പരോക്ഷമായി സ്വാധീനിക്കുന്നുണ്ട്. വായനക്കാരന്റെ അബോധതലങ്ങളിലെ വാസനകളും താത്പര്യങ്ങളും മറെറാരു പ്രധാനപ്പെട്ട സ്വാധീനശക്തിയാണ്. വായനക്കാരന്റെ ജീവിതാഭിരുചിയും സ്വകാര്യമായ താത്പര്യങ്ങളും അബോധകാമനകളുമെല്ലാം കൃതിയുമായി സൗന്ദര്യപരമായി ഏററുമുട്ടിയാണ് കലാസൃഷ്ടിയുടെ അർത്ഥവും ഭാവവും രൂപപ്പെടുന്നത്. വാസ്തവത്തിൽ വായനക്കാരന്റെയും എഴുത്തുകാരന്റെയും സ്വത്വങ്ങൾ തമ്മിലുള്ള സർഗ്ഗപരമായ ഉരസലാണ് പുതിയ പാഠങ്ങളുടെ സൃഷ്ടിക്കു പ്രേരണയായിത്തീരുന്നത്.

## ആസ്വാദനത്തിന്റെ താക്കോൽ

സാഹിത്യബാഹ്യമായവയൊന്നും പരിഗണിക്കാതെ കലാസൃഷ്ടിയെ ഗാഢപാരായണത്തിനു വിധേയമാക്കുന്ന ഇംഗ്ളീഷ് സാഹിത്യത്തിലെ നവവിമർശനം സാഹിത്യരചന നല്കുന്ന ശുദ്ധമായ കാവ്യാനുഭവത്തിന്റെ പ്രാധാന്യം എടുത്തുകാണിച്ചു. എഴുത്തുകാരനേയും അയാളുടെ ലക്ഷ്യത്തേയും അവഗണിച്ച് രചനയെ സൂചകങ്ങളുടേയും ചിഹ്നങ്ങളുടേയും വ്യൂഹമായിക്കാണുന്ന ഘടനാവാദികളും വായനയുടെ മൗലികതയെക്കുറിച്ചു പറയുന്നുണ്ട്. ശുദ്ധമായ വായനയെക്കുറിച്ചു പറയുമ്പോഴും വായനയേയും ആസ്വാദനത്തേയും സ്വാധീനിക്കുന്ന അംശങ്ങളെക്കുറിച്ച് അറിയേണ്ടതാണ്. മററുള്ളവർ കണ്ടതിൽ നിന്നും വ്യത്യസ്തമായ ഒരു പാഠം നിർമ്മിച്ചെടുക്കുവാൻ നിരന്തരമായ വായനയുടെ സംസ്കാരം നല്കുന്ന സൗന്ദര്യശിക്ഷണം മറന്നുകൂടാ. സൗന്ദര്യബോധവും ശരിയായ കാവ്യശിക്ഷണവും ലഭിച്ച ഒരാൾക്കു മാത്രമേ ആസ്വാദനത്തിന്റെ പുതിയ തലങ്ങളിലേക്കു പ്രവേശിക്കുവാൻ കഴിയുകയുള്ളൂ. അതുകൊണ്ട് ഏതു ശുദ്ധമായ വായനയുടെ പിന്നിലും സൗന്ദര്യപരമായ പല സങ്കീർണ്ണതകളും മറഞ്ഞുകിടപ്പുണ്ട്.

ക്ളാസിക് കൃതികൾക്കും, ഭൂതകാലത്തെ മികച്ച രചനകൾക്കും വ്യത്യസ്തപാരായണങ്ങളിലൂടെ വ്യത്യസ്തമായ ജന്മംതന്നെ കൊടുക്കുവാൻ നല്ല വായനക്കാർക്ക് കഴിയും. ഒരു ക്ളാസിക് കൃതി നിലനിൽക്കുന്നതു തന്നെ പുതിയ പാരായണങ്ങളിലൂടെയാണ്. ഒരു കൃതി അതു രൂപം കൊണ്ട കാലഘട്ടത്തിൽ സൃഷ്ടിക്കപ്പെട്ട പാഠങ്ങളിൽ നിന്നും തികച്ചും ഭിന്നങ്ങളായ പാഠങ്ങളാകും പിന്നീട് സൃഷ്ടിക്കപ്പെടുന്നത്. ജീവിതാഭിരുചിയും കലാദർശനവും മാറുന്നതനുസരിച്ചാണ് പുതിയ പാഠങ്ങളുണ്ടാകുന്നത്.

വായനക്കാരന്റെ പ്രാധാന്യം ഇപ്പോൾ വർദ്ധിച്ചുവരുന്നു എന്ന കാര്യത്തിൽ സംശയമില്ല. 'ഈ ക്ളാസ്സിൽ ഒരു പാഠമുണ്ടോ' എന്ന പ്രധാനപ്പെട്ട ഒരു ചോദ്യം സ്ററാൻലി ഫിഷ് ഉന്നയിക്കുകയും ചർച്ചചെയ്യുകയും ചെയ്യുന്നുണ്ട്. ജോൺസ് ഹോപ്കിൻസ് യൂണിവേഴ്സിററിയിലെ ഒരു വിദ്യാർത്ഥിനി പുതിയ സെമസ്ററിന്റെ ആദ്യദിവസം അദ്ധ്യാപകനോട് ഉന്നയിച്ചതാണ് 'ഈ ക്ളാസ്സിൽ ഒരു പാഠമുണ്ടോ'? എന്ന ചോദ്യം. 'ഉണ്ട്, നോർട്ടൻ ആന്തോളജി ഓഫ് ലിററേച്ചർ' എന്നായിരുന്നു അദ്ധ്യാപകന്റെ മറുപടി. അതല്ല താനുദ്ദേശിച്ചതെന്നും 'നാം വിശ്വസിക്കുന്നതു കവിതയിലോ നമ്മിലോ' എന്നതാണെന്നും തുടർന്ന് വിദ്യാർത്ഥിനി വിശദീകരിച്ചു. വായനയിലൂടെയാണ് ഒരു പാഠത്തിന്റെ ഘടന നിർമ്മിക്കപ്പെടുന്നതെന്ന് ഈ വിമർശകൻ വിശദമാക്കുന്നു. പാഠത്തെ പുനർനിർമ്മിച്ച് അർത്ഥം സൃഷ്ടിക്കുന്ന വായനക്കാരന്റെ ചലനശക്തി അദ്ദേഹം എടുത്തുപറയുന്നു. പാഠം നിർമ്മിക്കപ്പെട്ട സന്ദർഭത്തിന് പരമപ്രാധാന്യമുണ്ടെന്നും പറയുന്നുണ്ട്. പാഠത്തിന്റെ സത്താശാസ്ത്രത്തെ സ്ഥാപിക്കുവാനല്ല, അർത്ഥത്തിന്റെ സത്താശാസ്ത്രത്തെ സ്ഥാപിക്കുവാനാണ് ഫിഷ് ശ്രമിച്ചത്. ഒരു ഭാഷണത്തിന് അർത്ഥത്തിന്റെ അനന്തമായ ബഹുത്വമുണ്ടെന്നറിയുന്ന വായനക്കാരൻ തന്റെ വായനയിലൂടെ പുതിയ അർത്ഥം കണ്ടെത്തുക എന്നതാണ് ഗാഢവും സൂക്ഷ്മവുമായ വായനയുടെ ലക്ഷ്യം. ഒരു കൃതിയിൽനിന്നും നമ്മുടേതു മാത്രമായ ഒരു അർത്ഥമുല്പാദിപ്പിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ നാം ആ കൃതി വേണ്ടതുപോലെ സമഗ്രമായി 'വായിച്ചില്ല' എന്നുതന്നെയാണ് അർത്ഥം. സാഹിത്യലോകത്തു പ്രചാരത്തിലിരിക്കുന്ന ഒരർത്ഥം വിമർശകൻ 'കണ്ടെത്തു'മ്പോൾ വ്യക്തമാകുന്നത്, ആ കൃതി വിമർശകനിൽനിന്നും ബഹുദൂരം അകലെയാണെന്നും, വിമർശകൻ സത്യത്തിൽ ആ കൃതി 'വായിച്ചില്ല' എന്നുമാണ്. കവിതയിലെ സ്വാതന്ത്ര്യം അർത്ഥത്തിന്റെ സ്വാതന്ത്ര്യമാണെന്ന് ഹരോൾഡ് ബ്ളൂം പറഞ്ഞത് അതുകൊണ്ടാണ്. ഒരാളുടെ സ്വന്തമായ അർത്ഥത്തിന്റെ സ്വാതന്ത്ര്യമാണത്. വെല്ലുവിളിക്കുന്ന സ്വാതന്ത്ര്യമെന്ന് അതിനെ വിശേഷിപ്പിക്കാം.

## കവികൾ സൃഷ്ടിക്കുന്ന മാന്ത്രികത

കലാസൃഷ്ടി കൃത്യമായ ചില വ്യവസ്ഥകൾക്കുള്ളിൽ നിലയുറപ്പിക്കുന്നതാണെങ്കിലും, അതിൽ നിരവധി വിടവുകളും മൗനങ്ങളുമുണ്ടായിരിക്കും. വാക്കുകൾക്കിടയിൽ ചിലപ്പോൾ മൗനം വന്നുനിറയുന്നു. മൗനം ശക്തമായ ഭാഷയാകുന്ന സന്ദർഭങ്ങളുമുണ്ട്. പല കൃതികളുടേയും ഉള്ളിൽ ഒരു അഭാവം ഉണ്ടാകും. പാഠത്തിന്റെ അബോധത്തെപ്പററിയുള്ള ലാക്കാന്റെ സങ്കല്പനങ്ങൾ ഇവിടെ ഓർക്കാം. ഫ്രോയിഡിയൻ തത്ത്വങ്ങളെ ഭാഷാശാസ്ത്രപരവും ചിഹ്നശാസ്ത്രപരവുമായ ഉൾക്കാഴ്ചയിലൂടെ വികസിപ്പിച്ച ഫ്രഞ്ചു ചിന്തകനാണ് ലാക്കാൻ. ഭാഷയുടെ സമ്പൂർണ്ണമായ ഘടനയാണ് അബോധമെന്നും അതു ഭാഷാവ്യവസ്ഥതന്നെയാണെന്നും ലാക്കാൻ പറഞ്ഞു. ഭാഷയുടെ അബോധത്തിൽ അഭാവവും വിടവുകളുമുണ്ട്. രചനകളിലെ ഈ വിടവുകളും മൗനങ്ങളും സർഗ്ഗപരമായി പൂരിപ്പിക്കുകയാണ് വായനയുടെ വേളയിൽ സഹൃദയൻ ചെയ്യുന്നത്. ഈ പൂരണം സംഭവിക്കുമ്പോൾ മാത്രമേ കലാസൃഷ്ടി അതിന്റെ ജഡതയിൽനിന്നും ചൈതന്യത്തിലേക്ക് ഉണരുന്നുള്ളൂ. ഭാഷയുടെ സവിശേഷമായ ഉപയോഗംകൊണ്ട് പെട്ടെന്ന് അഴിച്ചെടുക്കുവാൻ വയ്യാത്ത അർത്ഥക്കുരുക്കുകൾ കവികൾ സൃഷ്ടിക്കാറുണ്ട്. ജീവിതരഹസ്യത്തെ സംബന്ധിക്കുന്ന സ്വകാര്യ വെളിപാടുകളും വലിയ യാഥാർത്ഥ്യങ്ങളും വർത്തമാനകാല ചരിത്രവും മററുമാകും അങ്ങനെയുള്ള അർത്ഥക്കുരുക്കുകളിൽനിന്നും വായനക്കാരൻ ഉൾക്കൊള്ളുന്നത്. കവിതയിൽ എപ്പോഴും മാന്ത്രികക്കുരുക്കുകൾ വായനക്കാരൻ കാ

**കലാസൃഷ്ടി കൃത്യമായ ചില വ്യവസ്ഥകൾക്കുള്ളിൽ നിലയുറപ്പിക്കുന്നതാണെങ്കിലും, അതിൽ നിരവധി വിടവുകളും മൗനങ്ങളുമുണ്ടായിരിക്കും. വാക്കുകൾക്കിടയിൽ ചിലപ്പോൾ മൗനം വന്നു നിറയുന്നു. മൗനം ശക്തമായ ഭാഷയാകുന്ന സന്ദർഭങ്ങളുമുണ്ട്. പല കൃതികളുടെയും ഉള്ളിൽ ഒരു അഭാവം ഉണ്ടാകും. പാഠത്തിന്റെ അബോധത്തെപ്പറ്റിയുള്ള ലക്കന്റെ സങ്കല്പനങ്ങൾ ഇവിടെ ഓർക്കാം. ഭാഷയുടെ അബോധത്തിൽ അഭാവവും വിടവുകളു മുണ്ട്. രചനകളിലെ ഈ വിടവുകളും മൗനങ്ങളും സർഗ്ഗപര മായി പൂരിപ്പിക്കുകയാണ് വായനയുടെ വേളയിൽ സഹൃദയൻ ചെയ്യുന്നത്.**



സി.എസ്. ജയചന്ദ്രൻ

# ഡാം



ഷ്ട്ടറിട്ടിട്ടുമൊലിക്കുന്നു കണ്ണീർ
വെള്ളനിറത്തിൽ പതഞ്ഞ്
ബിയറിൻെറ കുപ്പി തുറന്നാൽ
കുതിക്കുന്ന ദുഃഖത്തരിപ്പുപോൽ
എന്നുമണകെട്ടി വച്ച
എൻെറ വിദൂര വിചാരസ്മൃതികൾ
നിന്നെക്കുറിച്ചുള്ളയോർമ്മകൾ.

ഉച്ചച്ചൂടിൽ കരിക്കുകൾ
വില്ക്കുന്ന അമ്മൂമ്മ.
ക്ളോക്ക് ടവറിൻ തണലിൽ.
വിലപേശി വാങ്ങിപ്പൊട്ടിച്ചാൽ
ചുടലപ്പഴന്തേങ്ങ. കലഹിച്ചു
തൊണ്ട വററും.

മുകളിൽ
വർത്തുളഗോവണികൾക്കു
മുകളിൽ
നരകത്തിൽനിന്നണക്കെട്ടു-
കാണാൻ വന്ന
പുത്തൻ കോളേജു കന്യകമാർ
മാരന്മാർ മദ്ധ്യവയസ്കരാം
പ്രൊഫസർമാർ ടീച്ചർമാർ
ദമ്പതിപ്രളയം അരാജകം
സദാചാരം തൊട്ടും കൂട്ടിയു-
മിരിക്കും നില്ക്കും കൊലകൊലാ
സംസാരിക്കും ചിരന്തന-
സത്യസൗന്ദര്യങ്ങൾ കളിയാടുമീ
വസ്തുപ്രപഞ്ചം എങ്ങും
മുളിപ്പാട്ടുകൾ ത്രിഭാഷയിൽ
പായുന്ന കാററിൽപ്പാറും വസ്ത്രങ്ങൾ
വിവിധ വർണ്ണങ്ങൾ, വിചിത്ര കൗതുകങ്ങൾ.

ദൂരത്തതാ ബോട്ടുകൾ
നെയ്യാറിൻ വിരിമാറിൽ.
ഒരു വീരകേസരി ഗർജ്ജിക്കുന്നു
ലയൺ സഫാരി പാർക്കിൽ.
ചീങ്കണ്ണികൾ പെരുമ്പാമ്പുകൾ
ഉറങ്ങുന്ന പുള്ളിച്ചതുരക്കൂട്ടിൽ
ക്യാമറ പല്ലിളിക്കുന്നു.
ഫ്ളാഷുകൾ കൊത്തുന്നു.

വിദേശ സഹായത്താൽ
ഉദിച്ചു സൂര്യൻ
ഒരു കറുത്ത ഫലിതംപോൽ
തണുത്തു വിളറിയ
ശിശുവിൻ ജഡംപോലെ
മടുത്തു മരവിച്ച
കുള്ളനാം അഗസ്ത്യൻെറ
ഉന്നത ശിഖരത്തിൽ
കിഴക്കുദിക്കിൽ.

കല്പനാവ്യായാമത്തിൻ
യോഗവിദ്യയിൽ വിണ്ണിൽ
തെല്ലൊന്നു നിന്നും
പിന്നെ നടന്നും പായുന്നിതാ
മഞ്ഞിച്ച ടൂറിസ്ററിൻെറ
മന്തുകാലുകൾ. എൻെറ
കണ്ണിൻെറ നട്ടുച്ചിയിൽ
കുത്തുന്ന മത്താപ്പുകൾ.

സന്ധ്യയാകുന്നു. വീടെത്തുവാൻ
കൊതിയോടെ വഞ്ചിതാത്മാക്കൾ
തിക്കിത്തിരക്കി നിറയുന്ന ചുവന്ന ഫാസ്ററിൽ
എൻെറ മടക്കസഞ്ചാരത്തിൽ മയക്കം.
സ്വപ്നങ്ങളിലുറക്കെ ഛർദ്ദിക്കുന്നു
ക്ഷീണിതശരീരങ്ങൾ പുറത്തേക്കൊഴുക്കുന്നു
വേവിച്ച മാംസം പാതി ദഹിച്ച ആമാശയം.

രാത്രിയാകുന്നു. കരിഞ്ഞഴുകി മുല്ലപ്പൂക്കൾ.
മുന്നിലെ സീററിൽ ഒരു പെൺകൊടിയിരിക്കുന്നു.
ഇടതുവശത്തൊരാൾ വല്ലാതെ ഞെരുക്കുന്നു.

ഷ്ട്ടറിട്ടിട്ടുമൊലിക്കുന്നു കണ്ണീർ
വെള്ളനിറത്തിൽ പതഞ്ഞ്
ബിയറിൻെറ കുപ്പി തുറന്നാൽ
കുതിക്കുന്ന ദുഃഖത്തരിപ്പുപോൽ
എന്നുമണകെട്ടിവച്ച
എൻെറ വിദൂര വിചാരസ്മൃതികൾ
നിന്നെക്കുറിച്ചുള്ളയോർമ്മകൾ.

ണുന്നു. സവിശേഷമായ വായനയിലൂടെയാണ് അവ അഴിച്ചെടുക്കുവാൻ സാധിക്കുന്നത്. വായനക്കാരൻ തൻെറ സഹൃദയത്വം നല്കുന്ന സന്ദേശമനുസരിച്ച് വായിച്ചെടുക്കുന്ന പുതിയ അർത്ഥവും പുതിയ ഭാവവുമാണ് രചനകളെ നിലനിർത്തുന്നത്.

ക്ളാസ്സിക് കൃതികൾക്കും, ഭൂതകാലത്തെ മികച്ച രചനകൾക്കും വ്യത്യസ്ത പാരായണങ്ങളിലൂടെ വ്യത്യസ്തമായ ജന്മംതന്നെ കൊടുക്കുവാൻ നല്ല വായനക്കാർക്കു കഴിയും. ഒരു ക്ളാസ്സിക് കൃതി നിലനില്ക്കുന്നതുതന്നെ പുതിയ പാരായണങ്ങളിലൂടെയാണ്. ഒരു കൃതി അതു രൂപംകൊണ്ട കാലഘട്ടത്തിൽ സൃഷ്ടിക്കപ്പെട്ട പാഠങ്ങളിൽനിന്നും തികച്ചും ഭിന്നങ്ങളായ പാഠങ്ങളാകും പിന്നീടു സൃഷ്ടിക്കപ്പെടുന്നത്. ജീവിതാഭിരുചിയും കലാദർശനവും മാറുന്നതനുസരിച്ചാണ് പുതിയ പാഠങ്ങളുണ്ടാകുന്നത്. ക്ളാസ്സിക് കൃതികളിലേക്കു മടങ്ങുന്ന നല്ല വായനക്കാർക്ക് വായനയിലൂടെ പുതിയ പാഠം സൃഷ്ടിക്കുവാൻ കഴിയുമെന്നതിനു നിരവധി തെളിവുകൾ എടുത്തു കാണിക്കുവാൻ കഴിയും. കുട്ടിക്കൃഷ്ണമാരാരുടെ 'ഭാരതപര്യടനം' അതിനുദാഹരണമാണ്. ക്ളാസ്സിക് കവിതയിൽനിന്നും അദ്ദേഹം പുതിയ അർത്ഥം ഉല്പാദിപ്പിച്ചപ്പോൾ വാസ്തവത്തിൽ വായനയുടെ സ്വാതന്ത്ര്യം നമ്മെ ബോദ്ധ്യപ്പെടുത്തുകകൂടിച്ചെയ്തു. മാത്രമല്ല, രചനയിൽനിന്നും പാഠം നിർമ്മിക്കുന്നതിന് ഏററവും നല്ല ദൃഷ്ടാന്തം കാണിച്ചുതരികകൂടി ചെയ്തുവെന്നു പറയാം. കവിതയിലെ സ്വാതന്ത്ര്യം അർത്ഥത്തിൻെറ സ്വാതന്ത്ര്യമാണെന്ന് തൻെറ വിമർശനത്തിലൂടെ അദ്ദേഹം വിളംബരംചെയ്തു. വികാരങ്ങളുടെ വിശുദ്ധി ഉയർത്തിപ്പിടിച്ച കാല്പനികഘട്ടത്തിലെ എഴുത്തുകാരുടെ രചനകൾക്കു വ്യത്യസ്തവും മൗലികവുമായ വായനയുടെ ചലനങ്ങളേല്ക്കുമ്പോൾ പുതിയ വ്യക്തിത്വം മാർജ്ജിക്കുവാൻ കഴിയും. വാക്കുകൾകൊണ്ടും രഹസ്യചിഹ്നങ്ങൾകൊണ്ടും സൂചകങ്ങൾകൊണ്ടും രചനകളിൽ കവികൾ സൃഷ്ടിച്ച മാന്ത്രികത നല്ല വായനക്കാർക്ക് എപ്പോഴും ആസ്വാദനത്തിൻെറ നവത്വം നല്കുന്നു. ഗാഢവും സൂക്ഷ്മവുമായ ആസ്വാദനമാണ് സൃഷ്ടികൾക്കു നിത്യനൂതനമായ ഭാവം പകർന്നുകൊടുക്കുന്നത്.





നിത്യചൈതന്യയതി

# മാനസികമായ ഊഷരത



മതത്തിൻെറ കാഴ്ചപ്പാടിൽക്കൂടി നോക്കിയാൽ ഇൻഡ്യയിൽ ഹിന്ദുമതം അക്ഷന്തവ്യമായ ഒരു പ്രതിഭാസം ഉണ്ടാക്കിയിട്ടുണ്ടെന്നു കാണാം. ലോകത്തിലെ ഏതു മതമെടുത്താലും സ്വന്തം മതത്തിലെ വിശ്വാസികളെ സഹോദരങ്ങളായിക്കാണുന്നു; സ്നേഹിക്കുന്നു; സഹായിക്കാൻ ശ്രമിക്കുന്നു; വിദ്യ അഭ്യസിപ്പിക്കുന്നു; പുരോഗമിക്കാവുന്ന മാർഗ്ഗങ്ങളിലേക്ക് കടത്തിവിടുന്നു. എന്നാൽ ഹിന്ദു മതത്തിൽ ഇതിന് വിപരീതമായ പ്രവണതയാണ് ആദ്യംമുതലേ ഉള്ളത്.

സംസ്കൃതഭാഷ അറിവിൻെറ ഭണ്ഡാരമാണല്ലോ. രാജ്യത്തിലെ എഴുപതു ശതമാനം ജനങ്ങൾക്കും ആ ഭാഷ അഗമ്യമാക്കിക്കൊണ്ട്, അവരെ തളച്ചിട്ടിരിക്കുന്നിടത്തുനിന്ന് ചുരുങ്ങിയത് മൂവായിരം കൊല്ലമായിട്ടെങ്കിലും, പുറത്തുവരാതിരിക്കാനുള്ള എല്ലാ തന്ത്രങ്ങളും മതാധികാരികൾ ഇവിടെ ഉണ്ടാക്കിവച്ചു. കേരളം മലയാള നാടാണെങ്കിലും, ഒരായിരം വർഷമായി ഇവിടെയും രാജാവിനെ ചുററിപ്പററി നില്ക്കുന്നവർ സംസ്കൃതഭാഷയെത്തന്നെ ഒരായുധമാക്കിക്കൊണ്ട്, അറിവിൻെറ രത്നഖനികളായ വേദങ്ങളും ഉപനിഷത്തുക്കളും സ്വമതത്തിലുള്ള എല്ലാവർക്കുമായി തുറന്നുകൊടുക്കുന്നതിനു പകരം അതിനെ സംസ്കൃതഭാഷയ്ക്കു പുറത്തുവിടാതെ തളച്ചുനിർത്തുകയാണു ചെയ്തത്. ഇന്നും ഇൻഡ്യയിൽ കാണുന്ന ഏററവും ലജ്ജാകരവും കുററകരവുമായ ഈ പ്രവണതയ്ക്കു കാരണം ഹിന്ദുമതമാണ്. അങ്ങനെ വിട്ടുകൊടുക്കാതിരിക്കാനുള്ള പ്രമാണ ശാസ്ത്രങ്ങളായി മനുസ്മൃതി, പരാശരസ്മൃതി, നാരദസ്മൃതി, ഗൃഹ്യസൂത്രം എന്നിവയും അവർ ഉണ്ടാക്കി. ദ റെറ്ററിക്സ് ഓഫ് പവർ (The Rhetorics of Power) എന്ന് അറിയപ്പെടുന്ന അധികാരത്തിൻെറ ഭാഷയായി സംസ്കൃതം.

## ഹിന്ദുമതവും സാമ്പത്തിക പരാജയങ്ങളും

ധർമ്മശാസ്ത്രങ്ങൾ സംസ്കൃതത്തിൽ എഴുതിവച്ചുകൊണ്ട് ജനങ്ങളെ വരുതിയിൽ നിർത്തുന്ന ഏററവും കിരാതമായ ഏർപ്പാട് ഒരു നാലായിരം വർഷമായിട്ടെങ്കിലും ഇൻഡ്യയിൽ നിലനില്ക്കുന്നുണ്ട്. അതിന് ആദ്യം ഒരു ചലനമുണ്ടായത് മുഗൾ സാമ്രാജ്യാധിപന്മാർ ഇവിടെ പേർഷ്യൻ ഭാഷയ്ക്ക് അധികാരപദവി ഉണ്ടാക്കിക്കൊടുക്കാൻ ശ്രമിച്ചപ്പോഴും പിന്നീട് ഇംഗ്ളീഷുകാർ വന്ന് ഇംഗ്ളീഷ് ഭാഷയേയും ഇംഗ്ളീഷ് നിയമങ്ങളേയും കോടതിഭാഷയാക്കി മാററാൻ തുനിഞ്ഞപ്പോഴുമാണ്. എന്നാൽ, ഇന്ന് ഉപനിഷത്ത് എന്നുപേരുള്ള ഗ്രന്ഥം ഉണ്ടായിരുന്നെന്ന് ലോകം അറിയുന്നത് ഔറംഗസീബിൻെറ മൂത്ത സഹോദരനായ ദാരാഷുക്കോഹ് പേർഷ്യൻ ഭാഷയിലേക്ക് 50 ഉപനിഷത്തുകൾ വിവർത്തനം ചെയ്യിക്കുകയാലാണ്. അത് ഒരു ജർമ്മൻ ജയിൽപ്പുള്ളി വഴി ആദ്യം ഷ്ളേഗലും, ഷ്ളേഗലിൽ നിന്ന് ഷ്ളിയർമാർക്കർ, ഷോപ്പനോവർ എന്നിവരിൽക്കൂടി യൂറോപ്പും പിന്നീട് ലോക പണ്ഡിതന്മാരും അറിയാനിടവന്നു. ഇംഗ്ളീഷ് ഭരണഭാഷയായതിനുശേഷം എവിടെയെല്ലാം ഇംഗ്ളീഷ്ഭാഷ ഭാരതീയർ മനസ്സിലാക്കിക്കൂടയോ അവിടെയെല്ലാം ലത്തീൻഭാഷയും കൂടി നിയമഗ്രന്ഥങ്ങളിലും ശാസ്ത്രഗ്രന്ഥങ്ങളിലും ഉൾപ്പെടുത്തുവാൻ തുടങ്ങി. ഭാരതീയരുടെ കണ്ണുപൊത്തിക്കൊണ്ട്, ഭരണകർത്താക്കൾ ഉദ്ദേശിക്കുന്ന വഴിയിൽക്കൂടി അവരെ നടത്തിക്കുന്നതിന് കരുതിക്കൂട്ടിചെയ്തിട്ടുള്ള ഏർപ്പാടുകളാണ് ഇതെല്ലാം (Rhetorics of power).

സഹസ്രാബ്ദങ്ങളിലൂടെ ഇൻഡ്യയിൽ രൂപംകൊണ്ടിട്ടുള്ള ജനസഞ്ചയത്തിൻെറ സാമൂഹ്യവ്യവസ്ഥയെ 1909-ൽ ആദിബസൻറ് സ്തൂപസൂചിക (പിരമിഡ്) യോട് താരതമ്യം ചെയ്യുകയുണ്ടായി. വളരെ വിശാലവും അട്ടിവച്ചിരിക്കുന്നതുമായ അടിത്തട്ടിൽ, എണ്ണമററ അസ്പൃശ്യരെ ഒരു ഇരുട്ടറയിലെന്നപോലെ വളർത്തിയിരിക്കുന്നു. അതിനു മുകളിലായി ഈ അസ്പൃശ്യരോട് ബന്ധപ്പെടാൻ, അല്ലെങ്കിൽ അവരെ കറവപ്പശുക്കളാക്കിക്കൊണ്ട് അവരുടെ ചോരയും നീരും പിഴിഞ്ഞെടുക്കുന്നതിനു വേണ്ടിമാത്രം ഇടനിലക്കാരുടെ ഒരു സമൂഹം. അതിനു മുകളിൽ മേലാളർ. പിന്നെ, ആ മേലാളർക്ക് ചാണക്യബുദ്ധി ഉപദേശിച്ചുകൊടുക്കുന്ന കുടിലതന്ത്രജ്ഞർ!

ഒരിക്കലും ഒരു മതത്തിലുള്ളവരും സ്വന്തം മതാനുയായികൾ തങ്ങളുടെ മതത്തെ ഉപേക്ഷിച്ചുപോകട്ടെ എന്നു കരുതുകയില്ല. ഹിന്ദുമതത്തിലെ കഥ നേരേ മറിച്ചാണ്. മേലാളരുടെ ഒരേ ഓരാഗ്രഹം കീഴാളർ എങ്ങനെയെങ്കിലും ഓടി പുറത്തുപോയി വേറൊരു മതാവലംബിയാകണം എന്നുള്ളതായിരുന്നു. കണ്ടുകൂടാത്തവരും, തൊട്ടുകൂടാത്തവരും, പൊതുനിരത്തിൽ നടന്നുകൂടാത്തവരും, ആരാധനാസ്ഥലത്ത് വന്നുകൂടാത്തവരും, വിദ്യാഭ്യാസം ചെയ്തുകൂടാത്തവരും മതംമാറി പേരു മാററിയാൽ പിന്നെ അയിത്തമില്ലാത്തവരായി! അവൻ വലിയ ആഢ്യനു തുല്യനായി! തൊട്ടുകൂടാത്തവൻ എന്തിനെയെങ്കിലും തൊട്ട് അശുദ്ധമാക്കിയെങ്കിൽ മതം മാറിയവൻ തൊട്ടാൽ മതി അതിൻെറ അശുദ്ധി മാറും. ഇമ്മാതിരി കാടത്തം ഇൻഡ്യയിൽ ഇന്നും നിലനില്ക്കുന്നു. ഇനി കീഴാളൻ മതം വിട്ടുപോയില്ലെന്നുണ്ടെങ്കിൽ, അവനെ ആശ്വസിപ്പിക്കാൻ മേലാളന്മാർ അവന് രണ്ടു തത്വമുപദേശിച്ചുകൊടുക്കും. അവൻ ഹിന്ദുമതത്തിൽ വന്നു പിറക്കാനിടയായത് വിധിവൈപരീത്യത്താലാണ്. വിധി എന്നു കരുതി എല്ലാ അക്രമങ്ങളും പൊറുക്കേണ്ടവനാണ് അവൻ. വേറൊന്ന്, മുജ്ജന്മ കർമ്മപാപത്താലാണ് അവൻ അയിത്തക്കാരനായത്. ഇനി അനേക ജന്മങ്ങൾ കൊണ്ടു വേണം ശുദ്ധി ആർജ്ജിച്ച് ഉത്തമഹിന്ദുവാകുവാൻ...! വിധിയും പുനർജ്ജന്മവുമില്ലാത്ത മതങ്ങളുമുണ്ടെന്ന് ക്രമേണ അവരിൽ ചിലർക്ക് മനസ്സിലായി.



ഇന്ത്യയെ നരകത്തിൽ നിന്ന് നരകത്തിലേക്ക് കൊണ്ടുപോകുന്ന മതവും രാഷ്ട്രീയവും

ഇൻഡ്യയിലെ ക്രിസ്ത്യാനികൾക്കും ഇസ്ലാമിനും ജനസംഖ്യ അത്യാവശ്യമാണ്. അതുകൊണ്ട് താഴ്ന്ന ജാതിയിൽ വന്നുജനിച്ച പാവം ഹിന്ദുവിനെ ഒരു ജ്ഞാനസ്നാനം കൊണ്ടോ, സുന്നത്തുകൊണ്ടോ മണിക്കൂറുകൾക്കുള്ളിൽ അവർ തിരുത്തിയെടുക്കും. 1910-ലെ ടൈംസ് ഓഫ് ലണ്ടൻ (Times of London) പത്രത്തിൽ മിസ്ററർ വാലൻ ടൈൻ ചിറോൾ (Mr.Valentine Chirol) മതപരിവർത്തനത്തിൽക്കൂടി ഇൻഡ്യയിലെ അവശ

ലക്ഷങ്ങളെ രക്ഷിക്കാൻ വലിയ ഒരു പ്രചാരണം നടത്തി. എ.ഡി.1870-നും 1910-നും ഇടയ്ക്കുള്ള നാല്പതു വർഷത്തിനകം രണ്ടുലക്ഷത്തി അമ്പതിനായിരം പഞ്ചമന്മാർ തെലുങ്കു രാജ്യത്തും, ഏഴുലക്ഷം തീണ്ടൽജാതിക്കാർ തിരുവിതാംകൂറിലും ക്രിസ്തുമതാനുയായികളായി. അസ്സീസി മാസിക (പുസ്തകം 41, ലക്കം 5, മെയ് 1994) യിൽ കെ.സി.വർഗ്ഗീസ് എഴുതിയ 'കേരള ക്രിസ്ത്യാനികളുടെ ദളിത് പാരമ്പര്യവും ഒരു ദളിത് ദൈവശാസ്ത്രവും' എന്ന ലേഖനം നോക്കുക.

ഇൻഡ്യാ ഗവൺമെന്റ് ലോകരാഷ്ട്രങ്ങളെ വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നത് ഇൻഡ്യ ഒരു മതേതരരാഷ്ട്രമാണെന്നതാണ്. എന്നാൽ രാജ്യത്തിലെ ഉന്നത പീഠങ്ങളിലിരിക്കുന്നവർ എല്ലാവരുംതന്നെ മേലാളന്മാരായിരുന്നു.

ഇപ്പോഴും അവരുടെ സന്തതിപരമ്പരകൾ തുടരുന്നു. അവർ ഇന്നും ചിന്തിക്കുന്നതും വിശ്വസിക്കുന്നതും പ്രവർത്തിക്കുന്നതുമെല്ലാം അവരുടെ കുടുംബവൃത്തങ്ങളുടെ ഹൈന്ദവ മാഹാത്മ്യത്തെ മുന്നിൽ കണ്ടുകൊണ്ടാണ്. ആൻഡ്രി ബെറ്റൈലി (Andre Beteillie) എഴുതുന്നു; "ഇൻഡ്യയുടെ ഈ തനിമ ആ രാജ്യത്തിന്റെ ചരിത്രപരമായ സാമ്പത്തിക അവശിഷ്ടത്തിൽനിന്നു വരുന്നതാണ്. ഒരു വ്യക്തിയുടെ വ്യഷ്ടിഗതമായ പിന്നോക്കാവസ്ഥയല്ല, സമൂഹത്തെ ആകവെ പിന്നോക്കമായാണ് കാണുന്നത്. ഒരു ജനക്കൂട്ടത്തിന്റെ മേൽ ആരോപിച്ചിരിക്കുന്ന പിന്നോക്കാവസ്ഥയാണത്. അതുകൊണ്ട് അതിനെ ഒരു വ്യക്തിക്ക് ഒററയ്ക്കു ജയിക്കാൻ പ്രയാസം. ഓരോരുത്തനും താൻ അയോഗ്യനാണെന്ന് സ്വയം വിശ്വസിക്കുകയും ചെയ്യുന്നു. മററു രാജ്യങ്ങളിൽ, സമൂഹം എന്നുപറയുന്നത് കുറെ വ്യക്തികളുടെ അല്ലെങ്കിൽ കുടുംബങ്ങളുടെ കൂട്ടായ്മയാണ്. എന്നാൽ ഇൻഡ്യയിലെ സമൂഹം അങ്ങനെയുള്ള ഒന്നല്ല. ജന്മപാപം പോലെയുള്ള സമൂഹത്തിന്റെ ഒരു വിശ്വാസത്തിൽ ഇവിടെ അധഃകൃതത്വം സ്ഥിതി ചെയ്യുന്നു. അതുകൊണ്ട് ഇൻഡ്യയിലെ സമൂഹത്തെ സമൂഹം എന്നല്ല; 'ജാതി എന്ന് വിളിക്കണം.''

## ഹൈന്ദവ ധർമ്മശാസ്ത്രവും ജാതീയമായ വിഭജനവും

ഭാരതീയമായ ആഗമങ്ങളേയും നിഗമങ്ങളേയും ശ്രുതികൾ എന്നും സ്മൃതികൾ എന്നും രണ്ടായി വിഭജിക്കാം. യഥാർത്ഥത്തിൽ ശ്രുതികൾ എന്നുവിളിക്കേണ്ടത് കാലദേശങ്ങളിൽ മാററമുണ്ടാവാത്ത നിത്യസത്യം രേഖപ്പെടുത്തിയിരിക്കുന്ന പ്രമാണശാസ്ത്രങ്ങളെയാണ്. ശ്രുതിയിലെ വേദത്തിന്റെ ഭാഗമായാണ് വിശേഷിപ്പിക്കുന്നതെങ്കിലും വേദത്തിൽ മിക്ക ഭാഗവും കർമ്മകാണ്ഡപ്രധാനമാകയാൽ ആ ഭാഗങ്ങൾക്ക് ശ്രുതിയായിരിക്കുവാൻ യാതൊരു യോഗ്യതയുമില്ല. പഴയ നിമയത്തിൽ എപ്രകാരമാണ് തികച്ചും മാനുഷികമായതെങ്കിലും ക്രൂരമായ വികാരവിചാരാദികളെ സങ്കീർത്തനത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത് അതുപോലെ ഋഗ്വേദത്തിലും കാണാം. ഒരു കാലഘട്ടത്തിലെ കർമ്മം പിന്നൊരു കാലഘട്ടത്തിന് ഇണങ്ങണമെന്നില്ല.

ഇൻഡ്യാക്കാർ ആദ്യം കേട്ടുപഠിച്ചത് വേദമാണ്. അതുകൊണ്ട് അതിന് പരമപ്രാധാന്യം നൽകപ്പെട്ടു. അതീവ ഹൃദ്യവും മനോഹരവുമായ കവിതകൾ—ഋഗ്വേദത്തിലുണ്ട്. അതുപോലെ നാനാത്വത്തിൽനിന്ന് ഏകത്വത്തിലേക്ക് സാവധാനം മനുഷ്യമനസ്സിനെ കൊണ്ടുപോകുന്ന വിചാരപദ്ധതിയും അതിലുണ്ട്. ആ തരത്തിൽ ഉപനിഷത്തുകളുടെ മുഖ്യമായ പ്രേരണയും പ്രചോദനവും വേദമാണെന്നു പറയാം. എന്നാൽ വേദത്തിൽ പ്രതികാരത്തിനുള്ള ത്വര, ഭയഭീതിക്കെതിരെയുള്ള പ്രതിരോധചിന്ത, ഭൗമികമായ ആഗ്രഹനിവൃത്തിക്കുവേണ്ടിയുള്ള പ്രാർത്ഥനകൾ ഇവയെല്ലാം ധാരാളം കാണാം. അതേസമയത്ത് ആത്മസാക്ഷാത്കാരത്തിനുവേണ്ടിയുള്ള ചെറിയ ആഗ്രഹപ്രകടനംപോലും എങ്ങുമില്ല. വേദപാരായണന്മാർ പിന്നെയും പിന്നെയും പശുക്കളെ അറുക്കുന്നു, ചുട്ടുതിന്നുന്നു, സ്വർഗ്ഗത്തിൽ പോകാൻ കൊതിക്കുന്നു! ഓർമ്മിച്ചു ചെയ്യുന്ന യജ്ഞങ്ങളുടെ പട്ടികകൾ നിരത്തുന്ന യജുർവേദത്തെ അത് മുഖ്യമാക്കുന്നു. ഋക്കിനേയും സാമത്തേയും യജ്ഞനിർവ്വഹണത്തിനുള്ള ഉപായങ്ങൾ മാത്രമാക്കുന്നു. അതെല്ലാം കൊണ്ട് ശ്രുതികൾക്കു കൊടുക്കുന്ന പരമപ്രാധാന്യം വേദാന്തത്തിനാണ് നിരക്കുന്നത്, വേദത്തിനല്ല എന്നു വ്യക്തം.

സ്മൃതികളെല്ലാം ധർമ്മശാസ്ത്രങ്ങളാണ്. അവ ഓരോ കാലത്തും സമൂഹത്തിന്റെ തലപ്പത്തിരിക്കുന്നവർ തങ്ങളുടെ സൗകര്യത്തിനായി മാത്രം വിരചിച്ചിട്ടുള്ള പ്രമാണങ്ങളാകയാൽ അവയ്ക്ക് യഥാർത്ഥ പ്രമാണശാസ്ത്രങ്ങളുടെ വിശുദ്ധിയോ സത്യസന്ധതയോ ഇല്ല. അവ കാലത്തിനും ദേശത്തിനും ഇണങ്ങുന്ന മാതിരി തിരുത്തേണ്ടതും മാറിയെഴുതേണ്ടതുമാണ്.

ഇൻഡ്യയിലെ ആദ്യത്തെ ധർമ്മശാസ്ത്രത്തിന് ആകർഷകവും യോഗ്യവുമായ പേരാണ് കൊടുത്തിട്ടുള്ളത്–സനാതന മാനവ ധർമ്മശാസ്ത്രം. സനാതനമായ ധർമ്മങ്ങളെ അതിൽ തീരെ പരാമർശിക്കുന്നില്ല എന്നു കരുതേണ്ട. നിത്യസത്യമായ, എന്നും പുലരേണ്ട പല അനുശാസനങ്ങളും മനു അതിൽ സമൂഹത്തിന് നൽകുന്നുണ്ട്. എന്നാൽ മനുവിനുശേഷം വന്ന മനുഷ്യർ തങ്ങളുടെ എല്ലാ തോന്ന്യാസങ്ങളും അതിൽ കൂട്ടിച്ചേർത്തിട്ടുണ്ട്. നിലവിലുള്ള മനുവിന്റെ ധർമ്മശാസ്ത്രം വായിച്ചുനോക്കിയാൽ, ശൂദ്രപദവിയും ചണ്ഡാലപദവിയും കല്പിച്ച് മനുഷ്യനെ നിത്യനരകത്തിൽ മുക്കിക്കൊല്ലുന്നവരാണ് ആ പുസ്തകം എഴുതിയിട്ടുള്ളതെന്നു തോന്നും. ബ്രാഹ്മണനാണ് കുററമററവൻ. അതിൽ ഒരു വസ്തുതയുണ്ട്. യഥാർത്ഥ ബ്രാഹ്മണന്റെ സവിശേഷതകൾ മനു എണ്ണിപ്പറഞ്ഞിട്ടുണ്ട്. ഇന്ന് ഇൻഡ്യയിൽ ജീവിച്ചിരിക്കുന്ന ബ്രാഹ്മണരെയെല്ലാം നിരത്തിനിർത്തി, ഈ യോഗ്യതകൾ അവർക്കുണ്ടോ എന്ന് പരിശോധിച്ചു നോക്കിയാൽ 'ബ്രാഹ്മണർ' കൈവിരലിൽ എണ്ണാവുന്നവരേയുള്ളു എന്നുകാണാം. അവരിൽത്തന്നെ മിക്കപേരും ജനിച്ചിട്ടുള്ളത് ചണ്ഡാലനെന്നോ, ശൂദ്രന്മാരെന്നോ കരുതപ്പെടുന്നവരിൽ നിന്നുവന്ന സ്ത്രീകളിൽ നിന്നാണ്. അതുകൊണ്ട് മനുവിനു ശേഷം ഇൻഡ്യ എഴുതിയുണ്ടാക്കിയ ഭരണഘടന ഒരു ചാമരന്റെ–ചെരുപ്പുകുത്തിയുടെ–തൃക്കൈകൊണ്ടുതന്നെ എഴുതാനിടയായി എന്നത് ചരിത്രത്തിന്റെ ഒരു പകവീട്ടിൽ പോലെയുണ്ട്.

ബൃഹദാരണ്യകം, ഈശാവാസ്യം, മാണ്ഡൂക്യം, മുണ്ഡകം, പ്രശ്നം ഇത്യാദി ഉപനിഷത്തുകൾ സൂക്ഷ്മമായി പരിശോധിച്ചാൽ, അവ വേദത്തിന്റെ തുടർച്ചയല്ല, വേദത്തെ പൂർവ്വപക്ഷമാക്കി അവയെ തിരുത്തുന്നവയാണെന്ന് ഗ്രഹിക്കാൻ കഴിയും. സത്യസന്ധമായിപ്പറഞ്ഞാൽ, ഏതാനും ഉപനിഷത്തുകൾ മാത്രമാണ് 'ശ്രുതി' എന്ന പേരിന് അർഹമായിട്ടുള്ളത്.



ഋഗ്വേദത്തിൽത്തന്നെ പത്താം മണ്ഡലത്തിൽ ഏകത്വബോധം സൂചിപ്പിക്കുന്ന സൂക്തങ്ങൾ ഉണ്ടെങ്കിലും (9 മുതൽ 11 വരെയുള്ള സൂക്തങ്ങൾ വായിക്കുക), അവിടെത്തന്നെ വർണ്ണവിവേചനത്തിന്റെ ആദ്യത്തെ കടമ്പയും കെട്ടിയിട്ടുണ്ട് എന്ന സംഗതി മറക്കാവതല്ല. അതിനാൽ ഇതിലെ പുരുഷസൂക്തത്തെ 'വർണ്ണ വിവേചനസൂക്തം' എന്നു വിളിച്ചാലും തരക്കേടില്ല. ഇൻഡ്യൻ ജനതയുടെ ശാശ്വതമായ ഒരു വിഭജനം നടക്കുന്നതിന് കാരണമായിട്ടുള്ളത് ശതപഥ ബ്രാഹ്മണവും മനുസ്മൃതിയും മഹാഭാരതവും ഭഗവദ്ഗീതയും വിഷ്ണുപുരാണവും വായുപുരാണവും ഭഗവദ് പുരാണവുമാണെന്ന് ഉറപ്പിച്ചു പറയാവുന്നതാണ്. ജാതിക്കും വർണ്ണവിവേചനത്തിനും മരുന്നായി പറയാവുന്ന ശ്ലോകങ്ങൾ ഗീതയിലുണ്ടെന്നുള്ളത് വാസ്തവം തന്നെ.

**ഋഗ്വേദത്തിൽത്തന്നെ പത്താം മണ്ഡലത്തിൽ ഏകത്വബോധം സൂചിപ്പിക്കുന്ന സൂക്തങ്ങൾ ഉണ്ടെങ്കിലും അവിടെത്തന്നെ വർണ്ണവിവേചനത്തിന്റെ ആദ്യത്തെ കടമ്പയും കെട്ടിയിട്ടുണ്ട് എന്ന സംഗതി മറക്കാവതല്ല. അതിനാൽ ഇതിലെ പുരുഷസൂക്തത്തെ 'വർണ്ണവിവേചനസൂക്തം' എന്നു വിളിച്ചാലും തരക്കേടില്ല. ഇന്ത്യൻ ജനതയുടെ ശാശ്വതമായ ഒരു വിഭജനം നടക്കുന്നതിന് കാരണമായിട്ടുള്ളത് ശതപഥബ്രാഹ്മണവും മനുസ്മൃതിയും മഹാഭാരതവും ഭഗവത്ഗീതയും വിഷ്ണുപുരാണവും വായുപുരാണവും ഭഗവത് പുരാണവുമാണെന്ന് ഉറപ്പിച്ചു പറയാവുന്നതാണ്. ജാതിക്കും വർണ്ണ വിവേചനത്തിനും മരുന്നായി പറയാവുന്ന ശ്ലോകങ്ങൾ ഗീതയിലുണ്ടെന്നുള്ളത് വാസ്തവം തന്നെ.**

ജെ.മുർഡോക്കിന്റെ (J.Murdoch) ദ റിവ്യൂ ഓഫ് കാസ്ററ് ഇൻ ഇൻഡ്യ (The Review of Caste in India) എന്ന പുസ്തകത്തിൽ ജാതികൊണ്ടുള്ള പ്രയോജനവും അനീതിയും എടുത്തുപറഞ്ഞിരിക്കുന്നു. പ്രയോജനമായി പറഞ്ഞിരിക്കുന്നത്:

1. ചില ജാതികളിൽ പിറന്നവർ ഞാൻ ഉത്തമൻ, മററുള്ളവർക്ക് മാതൃകയായിരിക്കേണ്ടവൻ എന്ന് സ്വയം അഭിമാനിക്കുവാനും ജീവിതത്തെ നിരന്തരമായി തിരുത്തുവാനും ബാദ്ധ്യതയുള്ളവരായിരിക്കുന്നു.

2. ഒരു വ്യക്തിക്കോ കുടുംബത്തിനോ സ്വന്തമായി ഇല്ലാത്ത ദേശവ്യാപ്തിയും, ക്രിയാശക്തിയും, ഒരു ജാതിയിൽ കലർന്നു നിൽക്കുമ്പോൾ സാമൂഹ്യജീവിതത്തിന്റെ മുഖ്യകണ്ണിയായിരിക്കുന്ന ഓരോ വ്യക്തിക്കും, അനുഭവപ്പെടുന്നു.

3. കുടുംബത്തിലെ സ്ത്രീജനങ്ങളുടെ ചാരിത്രം സൂക്ഷിക്കണം എന്ന വിചാരം കൊണ്ട് സദാചാരബോധം ഉണരുകയും ജീവിതത്തിൽ ആരോഗ്യകരമായ പ്രവണതകൾ ഉണ്ടാവുകയും ചെയ്യും.

4. സാമൂഹികമായ പ്രമാണങ്ങളെ അനുസരിക്കുവാനും നിയമബദ്ധമായി ജീവിക്കുവാനും മനുഷ്യന് പ്രേരണയുണ്ടാവും.

5. ഹിന്ദുത്വത്തിന്റെ ഒരു പ്രധാന ഊന്നൽ സഹനശക്തിയാണ്.

പിന്നീട് ഗ്രന്ഥകർത്താവ് ജാതിമൂലമുള്ള ദോഷങ്ങൾ എണ്ണിപ്പറയുന്നു.

1. ഒരു ചെറിയ വൃത്തത്തിൽനിന്നു മാത്രം വിവാഹം കഴിക്കുന്നതുകൊണ്ട് ജീനുകൾ രോഗഗ്രസ്തമായിത്തീരുന്നു. കാലാന്തരത്തിൽ സമൂഹത്തിൽ രോഗികളുടേയും അശക്തന്മാരുടേയും സംഖ്യ വർദ്ധിക്കുകയും അരോഗദൃഢഗാത്രന്മാർ കുറയുകയും ചെയ്യുന്നു.

2. പരമ്പരയായി ചെയ്തുപോരുന്ന തൊഴിലുകളെ നിരന്തരമായി തിരുത്തി കർമ്മകൗശലത്തെ വികസിപ്പിക്കുവാനും വളർത്തുവാനും കഴിയാതെ, പൂർവ്വികന്മാർ ചെയ്ത മാതിരി തന്നെ ആവർത്തിച്ച് ചെയ്ത് ജീവിതത്തിന് വിരസതയുണ്ടാവുകയും തൊഴിലുകൾ ക്രമേണ അകുശലമായി ഭവിക്കുകയും ചെയ്യുന്നു. മാത്രമല്ല ചില പ്രത്യേക തൊഴിലുകൾ മാത്രം ചെയ്യുന്നതുകൊണ്ട് അതിൽ കലർന്നിരിക്കുന്ന മാലിന്യത്തിന്റെ ആധിക്യം. അത് നമ്മുടെ മുമ്പിൽ വയ്ക്കുന്ന വൈകൃതത്തോടു തോന്നുന്ന അറപ്പ്—ഇതെല്ലാംകൊണ്ട് ആ പ്രവൃത്തി ചെയ്യുന്നവൻ 'അസ്പൃശ്യനായി' മുദ്രയടിക്കപ്പെടുന്നു. ഉദാഹരണം, തോട്ടിപ്പണി.

3. മററുള്ളവരുടെ നിർബ്ബന്ധത്തിനും ആവശ്യനിർവ്വഹണത്തിനും വഴങ്ങി കന്നു

കാലികളെപ്പോലെ സ്വന്തം പ്രവൃത്തിയിൽ ഒട്ടും സ്വാതന്ത്ര്യമില്ലാതെ ജീവിക്കേണ്ടി വരുന്നതുകൊണ്ട് ധൈഷണികമായ യാതൊരു ഉത്തേജനവും ലഭിക്കാതെ കീഴാളർ മന്ദബുദ്ധികളായിത്തന്നെ ഇരിക്കുന്നു. രാജ്യത്തിലെ ആകെ ജനതയുടെ മേന്മയേയോ, അവരുടെ കഴിവ് രാജ്യനന്മയ്ക്കുവേണ്ടി ഉപയോഗിക്കുവാനുതകുന്ന മാർഗ്ഗങ്ങളേയോ കണ്ടെത്താനാകാതെ മാനസികമായ ഊഷരത വർദ്ധിപ്പിക്കാൻ ജാതി ഇടയാക്കുന്നു. പ്രദേശിക ഭാഷയിലെ വായ്മൊഴിയിൽ മാത്രം അവരുടെ മാനസിക ജീവിതം നിബദ്ധമായിരിക്കയാൽ ഒരു നല്ല ആശയം, നല്ലൊരു സ്വപ്നം, പുതിയ സാദ്ധ്യതയെപ്പററിയുള്ള ഒരു കാഴ്ചപ്പാട്, ഇതൊന്നും അവരിൽ ഒരിക്കലും ഉണ്ടാകുന്നില്ല.

സംസ്കൃതം മുഖ്യഭാഷയായി സ്വീകരിച്ചിട്ടുള്ളവർ പോലും ആ ഭാഷയെ ഒരു രഹസ്യം എന്നപോലെ കരുതി വ്യവഹാരത്തിൽ നിന്നും ഒഴിച്ചുവയ്ക്കുകയാൽ അതൊരു മാതൃഭാഷയായിത്തീർന്നു.

4. എല്ലാ മാററങ്ങൾക്കും ജാതി എതിരാണ്.

സ്ത്രീകളുടെ നിരക്ഷരത നിലനിർത്താൻ ജാതി ഏറെ സഹായിച്ചു. അക്ഷരം മനസ്സിലാക്കാൻ കഴിയുന്നതുകൊണ്ടുമാത്രം ഒരു സ്ത്രീക്ക് സാമൂഹികമായ അടിമത്തം ദൂരീകരിക്കുവാൻ കഴിയും. എന്നാലും ജാതി അത് അനുവദിക്കുന്നില്ല. ഇൻഡ്യയിൽ ഏറെക്കാലം ബാല്യവിവാഹം പ്രചാരത്തിലിരുന്നത് ജാതി കാരണമാണ്. വിധവകൾക്ക് ശപ്തരും ദുഃഖിതരുമായി ജീവിതം തള്ളിനീക്കേണ്ടി വന്നിട്ടുള്ളതും ജാതിസമ്പ്രദായം കാരണമാണ്. ജാതീയമായ പൊങ്ങച്ചം കാണിക്കുന്നതിനു വേണ്ടി നടത്തുന്ന പൊതുസദ്യകൾ, അലങ്കാര മോടികൾ ഇതെല്ലാം സാമ്പത്തിക ഭദ്രത ഇല്ലാത്ത ജനത്തിന് വലിയ ധൂർത്തായി ഭവിക്കുന്നു.

5. വ്യക്തി കുരുന്നിലേ ചതഞ്ഞുപോകുന്നു.

എങ്ങനെയാണോ ഒരാട്, ആട്ടിൻകൂട്ടത്തിൽ ചെന്നുചേരുന്നത് അല്ലെങ്കിൽ മാടപ്രാവുകൾ ഒന്നിച്ചു പറന്നുപോവുകയും കൂടണയുകയും ചെയ്യുന്നത് അതുപോലെയായിരിക്കുന്നു ജാതിയിൽ ഉൾപ്പെട്ട മനുഷ്യരും. ജാതിയുടെ ഈ ദോഷങ്ങളെല്ലാം സാമ്പത്തികവും സാമൂഹികവുമായ പരിഗണനകൾ കൊണ്ട് ഇപ്പോൾ ക്രിസ്തുമതത്തിലും ഇസ്ലാം മതത്തിലും വേരുറച്ചിട്ടുണ്ട്. ക്രിസ്തീയ സഭകളേയും ഇസ്ലാമിക വിഭാഗങ്ങളേയും ജാതികളായിത്തന്നെ കരുതണം.

6. 'ഞാൻ ഇന്ന ജാതിക്കാരൻ' എന്നല്ലാതെ 'ഞാൻ ഇൻഡ്യാക്കാരൻ' എന്നഭിമാനിക്കാൻ ഇന്നോളം ഭാരതീയർക്ക് കഴിഞ്ഞിട്ടില്ല. ഭാരതീയമായ ആശയങ്ങളെ വളരെ ഗൗരവത്തോടെ വീക്ഷിച്ച്, ഋഗ്വേദ സംഹിത മുഴുവനും സ്വന്തം കൈകൊണ്ടുതന്നെ എഴുതിവയ്ക്കുവാൻ, ദിവസം പത്തു മണിക്കൂർ പ്രവർത്തിച്ച് നാല്പതു വർഷംകൊണ്ട് നാലു വാല്യങ്ങൾ എഴുതിത്തീർത്ത ജർമ്മൻ പണ്ഡിതനായ മാക്സ് മുള്ളർ പറയുന്നു-ഒരു ഇൻഡ്യാക്കാരനിലും ദേശീയബോധത്തിൻെറ ചെറുതരി പോലും വീണിട്ടില്ല എന്ന്.

സർ ലെപ്പൽ ഗ്രിഫിൻ (Sir Lepel Griffin) ഹിന്ദുക്കൾക്ക് കൊടുക്കുന്ന നിർവചനം 'തനിക്ക് താൻതന്നെ എതിരായിരിക്കുന്ന മനുഷ്യർ' എന്നാണ്.

7. ജാതികൊണ്ട് ഒത്തൊരുമ ഉണ്ടായിട്ടില്ല. അത് പിണക്കങ്ങളും ലഹളകളും വർദ്ധിപ്പിക്കാനും അന്യോന്യം പൊരുതി ജീവിക്കാനുമാണ് ഇടയാക്കിയിട്ടുള്ളത്. ഇന്നും ഇൻഡ്യാക്കാർ 'റൈറ്റിസ്ററ്', 'ലെഫ്ററിസ്ററ്' എന്നൊക്കെ പറയും. ദിവ്യന്മാർ അല്ലെങ്കിൽ മ്ളേച്ഛന്മാർ എന്ന് ഇതര മനുഷ്യരെ വിശേഷിപ്പിക്കും. പിന്നെ അതൊക്കെ മറക്കും-ദിവ്യമായ മ്ളേച്ഛം, മ്ളേച്ഛമായ ദിവ്യം എന്നാവും.

8. ജാതികൊണ്ട് ഹൃദയം നിരന്തരമായി കലുഷമാകുന്നു; നിരന്തരമായി കഠിനമാകുന്നു.

വെറുക്കുന്ന പ്രവണതയെ അത് മേൽക്കുമേൽ വർദ്ധിപ്പിക്കുന്നു. അത് മനുഷ്യവർഗ്ഗത്തെ മാത്രമല്ല, മററു ജീവികളെപ്പോലും മ്ളേച്ഛമാക്കാനുള്ള പ്രവണതയുണ്ടാക്കുന്നു.

ജാതികൊണ്ട് മതത്തിലെ ആദ്ധ്യാത്മികത വിളറിപ്പൊഴിഞ്ഞുപോകുന്നു. അതിൻെറ സ്ഥാനത്ത് ചൂഷണത്തിനുമാത്രം ഉതകുന്ന ആചാരങ്ങൾ വന്നുനിറഞ്ഞിരിക്കുന്നു.

9. ജാതി അസത്യത്തിൽ അധിഷ്ഠിതമാണ്. 'അതിൽ വിശ്വസിക്കുന്നവൻ അസത്യത്തിലൂടെ നിരന്തരം നടന്നുപോകുന്നു. ഇനിയും ഇൻഡ്യയിൽ ജാതീയത നിലനിന്നാൽ, ആയിരം കൊല്ലം കഴിഞ്ഞാലും ഇവിടെ സൗഹൃദത്തിൻെറ അന്തരീക്ഷമുണ്ടാവുകയില്ല.

(തുടരും)









# കർമ്മ സിദ്ധാന്തത്തിൻെറ സമൂഹ സ്വാധീനം

എൻ.ഇ. ബാലറാം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)



വേദകാലത്തിൻെറയും ഉപനിഷൽ കാലത്തിൻെറയും മധ്യേ കിടക്കുന്ന ഇടക്കാലമായ ബ്രാഹ്മണ ഘട്ടത്തിലാണ് കർമ്മസിദ്ധാന്തത്തിൻെറ മുളപൊട്ടി വളർന്നതെന്നു കാണാം. ബ്രാഹ്മണഘട്ടം എന്നുപറഞ്ഞാൽ ബ്രാഹ്മണങ്ങളുടെ കാലഘട്ടം എന്നർത്ഥം. യാഗങ്ങളെപ്പററി ആധികാരികമായുള്ള ശാസനകളും നിർദ്ദേശങ്ങളും ക്രമങ്ങളും ആണ് ബ്രാഹ്മണങ്ങളിൽ പ്രധാനമായും പ്രദിപാദിച്ചത്. ഐതരേയ ബ്രാഹ്മണം, ശതപഥബ്രാഹ്മണം തുടങ്ങിയവ ബ്രാഹ്മണങ്ങൾക്ക് ഉദാഹരണങ്ങളാണ്. ബ്രാഹ്മണങ്ങളിൽ പൊതുവേ ഗദ്യമാണുപയോഗിച്ചതെന്ന കാര്യം ഓർക്കണം. യജ്ഞത്തിൻെറ അഥവാ യാഗത്തിൻെറ ചിട്ടകളെയും ക്രിയകളെയും അനുഷ്ഠാനങ്ങളെയും കർമ്മം എന്നാണ് വിളിച്ചുവന്നത്. തുടക്കത്തിൽ കർമ്മത്തിനു യാഗക്രിയ എന്നുമാത്രമേ അർത്ഥമുണ്ടായിട്ടുള്ളു എന്നു ധരിക്കണം.

ഒരിടക്കാല ഘട്ടമാണ് ബ്രാഹ്മണഘട്ടം. ഗോത്രവ്യവസ്ഥയ്ക്ക് മാററം വരുന്ന, മിക്കവാറും മാററം വന്ന ഒരു ഘട്ടമാണത്. സംക്രമണദശയുടെ സന്ധ്യ എന്ന് നമുക്കിതിനെ വിളിക്കാം. കാര്യം വ്യക്തമാക്കാൻ തൈത്തിരീയ ബ്രാഹ്മണത്തിലെ ചില പരാമർശങ്ങൾ ഉദ്ധരിക്കാം. പുരോഹിതനും ശൂദ്രനും തമ്മിലും പുരോഹിതനും വേശ്യയും തമ്മിലും ഉള്ള സംവാദം ഈ ബ്രാഹ്മണത്തിൽ കാണുന്നു. ദാസനു പകരം ഇവിടെ ശൂദ്രൻ വന്നിരിക്കയാണ്. പുരോഹിതൻ ജോലി ചെയ്യാൻ മടിക്കുന്ന ശൂദ്രനെ ശാസിക്കയാണ്. വേശ്യയാകട്ടെ പുരോഹിതൻെറ ശൃംഗാരത്തെ കളിയാക്കുന്നു. അപ്പോൾ ബ്രാഹ്മണ ഘട്ടത്തിൽ തന്നെ ശൂദ്രനും വേശ്യയും സമൂഹത്തിൽ ഉണ്ടായി എന്നു കാണണം. നരഹത്യയെപ്പററി പറയുന്നതും തൈത്തിരീയ ബ്രാഹ്മണത്തിലാണ്. പഴയ ഗോത്രബോധത്തിൻെറ ഓർമ്മയാകാം ചിലപ്പോൾ ഈ പരാമർശം. എന്നാലും നടൻ, വേശ്യ, കുശവൻ, തട്ടാൻ, വില്ലുണ്ടാക്കുന്നവൻ, തോൽപ്പണിക്കാരൻ തുടങ്ങിയവർക്ക് യാഗം ചെയ്യാമെന്ന് അതിൽ പറയുന്നു. തൊഴിൽ ചെയ്യുന്നവരെയാണ് നരമേധത്തിനു വിനിയോഗിക്കാമെന്നു പറഞ്ഞത്. ബ്രാഹ്മണനെ നരമേധത്തിന് ഉപയോഗിച്ചതായി എവിടെയും കാണുന്നില്ല. അദ്ധ്വാനത്തോടുള്ള പുച്ഛമോ അവജ്ഞയോ ആണ് ഇവിടെ പ്രകടമാകുന്നത്. ആഴ്ചയിൽ ആറുദിവസങ്ങളുള്ള അഞ്ചാഴ്ചയാണ് ഒരു മാസമായി പ്രസ്തുത ബ്രാഹ്മണം കരുതിയത്. കുറെയേറെ കാലബോധവും ആഴ്ചമാസബോധവും വന്ന ഘട്ടമാണെന്നർത്ഥം. ആഴ്ചയേയും മാസത്തേയും കുറിച്ചുള്ള ആദ്യത്തെ ഭാരതീയ പ്രസ്താവനയാണിത്. ഏതായാലും ബ്രാഹ്മണ ഘട്ടത്തിൽ പല മാററങ്ങളും ഉണ്ടായി എന്നുവേണം കരുതാൻ. കർമ്മത്തെപ്പററി പഠിക്കുമ്പോൾ ഈ സമൂഹ സ്വഭാവമാററം കൂടി കണക്കിലെടുക്കണം.

യാഗത്തിനു പ്രാധാന്യം കൂടി വന്നപ്പോൾ സമൂഹം യജ്ഞ സംസ്കാരത്തിനു വിധേയമായി. യാഗം നിർവ്വഹിക്കുന്ന ബ്രാഹ്മണർക്കു ദക്ഷിണ നൽകുക പതിവായി. ദക്ഷിണ വാങ്ങി സമ്പന്നരായവരാണ് ക്രമേണ പുരോഹിതരാകുന്നത്. പുരോഹിതൻ എന്ന പദത്തിൻെറ അർത്ഥം തന്നെ യാഗക്രിയകൾ പറഞ്ഞു ചെയ്യിക്കുന്നവൻ എന്നാണ്. യാഗം ദൈവപൂജയാണെന്നു ധരിക്കരുത്. ഭൗതികാവശ്യങ്ങൾ സാധിക്കുന്നതിനായി ദേവതകളെ സന്തോഷിപ്പിക്കയും സ്വാധീനിക്കയും ചെയ്യാനാണ് യാഗങ്ങൾ നടത്തിയത്. അനുഷ്ഠാനങ്ങൾക്കു പ്രകൃതി പ്രതിഭാസങ്ങളെ നിയന്ത്രിക്കാനാകുമെന്ന ബോധം ഗോത്രജനവിഭാഗങ്ങളിൽ സർവ്വത്ര കണ്ടുവന്നതാണ്. നൃത്തം ചെയ്താൽ മഴ പെയ്യുമെന്നും പാട്ടുപാടിയാൽ ശത്രുക്കൾ ഓടിപ്പോകുമെന്നും കൃഷിസ്ഥലത്തു വച്ചു മൈഥുനം നടത്തിയാൽ ഫലപുഷ്ടി കൂടുമെന്നും മററുമുള്ള വിശ്വാസങ്ങൾ പല ഗോത്രസമൂഹത്തിലും കണ്ടിട്ടുണ്ട്. ഈ ഗോത്രാവബോധത്തെ മാജിക്ക് ബോധം എന്നാണ് ദാർശനികരും ചരിത്രകാരന്മാരും വിളിക്കുന്നത്. നമുക്ക് ഇതിനെ മന്ത്രാവബോധം എന്നുവിളിക്കാം. ഈ മന്ത്രാവബോധമാണ് ഒടുവിലത്തെ ഘട്ടത്തിൽ വേദസമൂഹത്തിൽ കണ്ടത്. ക്രമേണ അത് അനുഷ്ഠാനാവബോധമായി മാറി. എന്നുവച്ചാൽ മന്ത്രാനുഷ്ഠാനങ്ങൾ കൊണ്ടു കാര്യസിദ്ധി ഉണ്ടാകുമെന്ന ബോധം, അഥവാ കർമ്മഫലബോധം ഉണ്ടായി എന്നർത്ഥം.

യാഗത്തിൻെറ ചിട്ടകൾ ഒരിക്കലും തെററാൻ പാടില്ല. ഇത്ര നെയ്യ് ഒഴിക്കണം, ഇത്ര തവണ നെയ്യൊഴിക്കണം, യാഗം ചെയ്യുന്നവർ ഇന്ന സ്ഥലത്തിരിക്കണം, ഇന്നതു പറയണം, ഇന്നതു പാടണം, ഇന്നപോലെ പശുവെ കൊല്ലണം, ഇന്നപോലെ അരണികൾ ഉരച്ചു തീയുണ്ടാക്കണം (അഗ്നി) തുടങ്ങിയ എല്ലാ കാര്യങ്ങൾക്കും വ്യക്തമായ ചിട്ടകൾ ഉണ്ട്. ഒരിക്കൽ ഒരു പദം തെററിപ്പറഞ്ഞതിനാൽ ഒരു രാക്ഷസനെ ഇന്ദ്രനു കൊല്ലേണ്ടിവന്ന കഥ ബ്രാഹമണം പറയുന്നുണ്ട്. പദങ്ങൾപോലും ഉച്ചരിക്കുമ്പോൾ തെററാൻ പാടില്ല. ഈ രീതിയിലാണ് ആദ്യം കർമ്മചിന്ത വളർന്നു വന്നത്. ഇങ്ങനെ നോക്കുമ്പോൾ വേദകാലത്തു ചിട്ടയായി നടത്തുന്ന യാഗക്രിയകളെയാണ് കർമ്മം എന്നു വിളിക്കുന്നത് എന്നു മനസ്സി

> ചാതുർവർണ്ണ്യം സമൂഹത്തിൽ ഉണ്ടാകുന്നതോടുകൂടി കർമ്മസിദ്ധാന്തത്തിന് അടിസ്ഥാനപരമായ മാററം വരുന്നു. ഭാരതീയ സമൂഹത്തിലെ പുരാതനകാലത്തുണ്ടായ, ബ്രാഹ്മണാധിപത്യ കാലത്തുണ്ടായ തൊഴിൽ വിഭജനത്തെയാണ് ചാതുർവർണ്ണ്യം എന്നു പറയുന്നത്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ പ്രവൃത്തി വിഭജനം നിശ്ചയിച്ചിരിക്കയാണ്.

ലാക്കാം.

ഉപനിഷൽ ഘട്ടത്തിൽ കർമ്മ സങ്കല്പത്തിൻെറ അർത്ഥം തീരെ മാറിപ്പോയി. വേദകാലത്തിൽ പുനർജ്ജന്മം എന്ന സങ്കല്പം ഉണ്ടായിരുന്നില്ല. ഉപനിഷത്തുകളിൽ പുനർജന്മം എന്ന ആശയം കാണാം. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവൽക്യൻ പറഞ്ഞത് പുനർജന്മം ഉണ്ടാകുമെന്നാണ്. ആശകൾ നശിച്ചെങ്കിൽ പുനർജന്മം ഉണ്ടാകില്ലെന്നും ആശകൾ ബാക്കിയാണെങ്കിൽ പുനർജന്മം തീർച്ചയാണെന്നുമാണ് യാജ്ഞവൽക്യമതം. ആശകളെയും പുനർജന്മത്തെയും ബന്ധിപ്പിക്കുന്ന കണ്ണിയായിട്ടാണ് ഇവിടെ കർമ്മത്തെ കാണുന്നത്. ഏതെങ്കിലും ഒരു പ്രവൃത്തി ചെയ്യുമ്പോൾ അദൃഷ്ടമായ ഒന്നു ബാക്കിനില്ക്കുമെന്നും ഈ അദൃഷ്ടം പുനർജ്ജന്മത്തിനും നന്മതിന്മകൾക്കും കാരണമാകുമെന്നും ഉപനിഷൽ ചിന്തകൾ കരുതുന്നു. ഇതാണ് കർമ്മസിദ്ധാന്തത്തിൻെറ പ്രാഥമികരൂപം.

ലോകായതവും ഉച്ഛേദവാദവും ഒഴികെ മിക്ക ദർശനങ്ങളും കർമ്മസിദ്ധാന്തം അംഗീകരിക്കുന്നുവെന്നതാണ് ശ്രദ്ധേയമായ കാര്യം. പക്ഷെ ബ്രാഹ്മണ ചിന്തയുടെ, കർമ്മ സങ്കല്പത്തിനു സമമാണ് മററു കർമ്മ സങ്കല്പങ്ങൾ എന്നു ധരിക്കരുത്. ഉദാഹരണത്തിനു ബുദ്ധദർശനം കർമ്മത്തെ എങ്ങനെ കാണുന്നുവെന്നു പരിശോധിക്കാം. ബുദ്ധദർശനമാണ് ആദ്യമായി അനാത്മവാദം പരസ്യമായി പ്രഖ്യാപിച്ചത്. അതായത് ആത്മാവ് എന്ന ദർശന സങ്കല്പം അബദ്ധമാണെന്നാണ് ബുദ്ധദർശനം പറഞ്ഞത്. ആത്മാവില്ലെങ്കിൽ പിന്നെ പുനർജ്ജന്മവും കർമ്മവും ഇല്ലെന്നു പറയേണ്ടതില്ലല്ലോ. ശരീരത്തിൽ അദൃശ്യമായ ഒരു ആത്മാവ് ഉണ്ടെന്നു ധരിക്കുമ്പോഴാണ് മരണാനന്തരം. അതായത് ശരീരം നശിച്ചശേഷം, ആത്മാവ് എന്താകുന്നു, എവിടെ പോകുന്നു എന്നെല്ലാം ഉളള പ്രശ്നങ്ങൾ ഉണ്ടാകുന്നത്. ബുദ്ധമതം അതൊന്നും ആദ്യകാലത്തു സമ്മതിച്ചിരുന്നില്ല. മഹായാന ബുദ്ധമതം വന്നപ്പോഴാണ് ബോധിസത്വന്മാരുടെ പുനർജന്മം ബുദ്ധദർശനം അംഗീകരിക്കുന്നത്. മഹായാനം ക്രമേണ ആത്മവാദവും ആത്മീയവാദവും അംഗീകരിച്ച് ബ്രാഹ്മണചിന്തയിൽ വിലയിക്കയാണ്. അംഗുത്തരനികായത്തിൽ ബുദ്ധൻ കർമ്മ സിദ്ധാന്തം അംഗീകരിച്ചു എന്നു പറഞ്ഞതിൻെറ അർത്ഥം ഇതാണ്. ബുദ്ധമതത്തിൽ വന്ന മാററമാണത്. അതൊരു വേറെ കഥയാണ്. മഹാവിഭാഷ എന്ന ഗ്രന്ഥത്തിൽ കർമ്മത്തിനു മൂന്നു ഭാഗമുണ്ടെന്ന് ആദ്യകാല ബുദ്ധചിന്ത പറയുന്നു. കർമ്മം എന്നാൽ പ്രവൃത്തിയെന്നും, അനുഷ്ഠാനം എന്നും ഫലം എന്നും ആണ് അർത്ഥമെന്ന് പ്രസ്തുത ഗ്രന്ഥം വിശദീകരിക്കുന്നു. ഇവിടെ പുനർജന്മത്തിൻെറയോ അദൃഷ്ടത്തിൻെറയോ പ്രശ്നം ഉദിക്കുന്നില്ല. പ്രവർത്തിച്ചാൽ ഫലമുണ്ടാകുമെന്ന ധാരണയാണ് ബുദ്ധദർശനത്തിലെ കർമ്മസിദ്ധാന്തം എന്നർത്ഥം.

ചാതുർവർണ്ണ്യം സമൂഹത്തിൽ ഉണ്ടാകുന്നതോടുകൂടി കർമ്മസിദ്ധാന്തത്തിന് അടിസ്ഥാനപരമായ മാററം വരുന്നു. ഭാരതീയ സമൂഹത്തിലെ പുരാതനകാലത്തുണ്ടായ, ബ്രാഹ്മണാധിപത്യകാലത്തുണ്ടായ തൊഴിൽ വിഭജനത്തെയാണ് ചാതുർവർണ്ണ്യം എന്നു പറയുന്നത്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ പ്രവൃത്തി വിഭജനം നിശ്ചയിച്ചിരിക്കയാണ്. കൃഷിയും കന്നുകാലിവളർത്തലും കൈത്തൊഴിലും വളരുന്നതോടെ, തൊഴിൽ വിഭജനത്തിൻെറ ആഴവും വ്യാപ്തിയും കൂടിവന്നു. ഇതിൻെറ ചരിത്രം നേരത്തേ പറഞ്ഞുവല്ലോ. തൊഴിലിൻെറ ഗുണദോഷവും, തൊഴിൽ ചെയ്യുന്നവരുടെ സമൂഹപദവിയും നിർണ്ണയിക്കയാണ് ചാതുർവർണ്ണ്യം ചെയ്യുന്നത്. ബ്രാഹ്മണൻ ശ്രേഷ്ഠമായ തൊഴിൽ ചെയ്യുന്നു. യാഗം, പൗരോഹിത്യം തുടങ്ങിയ ജോലികൾ. ക്ഷത്രിയർ ഭരണപരമായ ജോലികൾ ചെയ്യുന്നു. വൈശ്യർ വ്യാപാരം നടത്തുന്നു. ശൂദ്രരാണ് കൃഷിയും കൈത്തൊഴിലും ദാസ്യവൃത്തിയും നടത്തുന്നത്. അവസാനത്തെ തൊഴിൽമേഖല, അഥവാ ശൂദ്രമേഖല എപ്പോഴും വളർന്നുകൊണ്ടിരുന്നു. കൂടുതൽ പേർ കൂടുതൽ തരത്തിലുളള ജോലികൾ ചെയ്യാൻ തുടങ്ങി. ഇവരെ ജാതികളായി ചാതുർവർണ്ണ്യം മാററിനിർത്തി. സമൂഹ വികാസത്തോടെ ചാതുർവർണ്ണ്യം പ്രായോഗികമായി ജാതിവ്യവസ്ഥയായി മാറിയത് ഇങ്ങനെയാണ്. സമ്പന്നരായ ബ്രാഹ്മണർക്കു ഭരണത്തിലും ജ്ഞാനത്തിലും ഉളള സ്വാധീനം മൂലം ചാതുർവർണ്ണ്യാശയം ജാതിവ്യവസ്ഥയെ അരക്കിട്ടുറപ്പിച്ചു. ഓരോ ജാതിക്കും ഓരോ തൊഴിൽ, അഥവാ ഓരോ കർമ്മം നിശ്ചയിച്ചു. ഈ കർമ്മത്തെ ജാതിധർമ്മമായി ചാതുർവർണ്ണ്യം പ്രഖ്യാപിച്ചു. അതിനു ദൈവികമായ പിന്തുണയുണ്ടെന്നും ചാതുർവർണ്ണ്യവാദികൾ വിശദീകരിച്ചു. ചാതുർവർണ്ണ്യം എന്ന ഔദ്യോഗിക ഐഡിയോളജി സമൂഹത്തിൽ സുസ്ഥാപിതമാക്കിയ രീതിയാണ് ഇവിടെ സൂചിപ്പിച്ചത്. മരംവെട്ടുന്നവനെയും, തോണി നിർമ്മിക്കുന്നവനെയും, വീട് പണിയുന്നവനെയും, അമ്പും വില്ലും ഉണ്ടാക്കുന്നവനെയും മീൻ പിടിക്കുന്നവനെയും, ആനയെ പിടിക്കുന്നവനെയും എല്ലാം പ്രത്യേക ജാതികളായിട്ടാണ് ചാതുർവർണ്ണ്യം അംഗീകരിച്ചത്. ഇവർ ഓരോരുത്തർ ചെയ്യുന്ന കർമ്മത്തെയും ജാതിധർമ്മമായി ചാതുർവർണ്ണ്യം അംഗീകരിച്ചു. ചാതുർവർണ്ണ്യ ഐഡിയോളജിയാണ് ധർമ്മശാസ്ത്രം എന്ന പേരിൽ അറിയപ്പെടുന്ന ഗ്രന്ഥങ്ങളിലെ പ്രതിപാദ്യം. മനുസ്മൃതി, യാജ്ഞവൽക്യ സ്മൃതി, നാരദസ്മൃതി മുതലായവ ഇതിനുദാഹരണങ്ങളാണ്. സംസ്കൃതഭാഷയിൽ ശ്രുതികൾ എന്നുപറഞ്ഞാൽ വേദങ്ങൾ എന്നും സ്മൃതി എന്നാൽ ധർമ്മശാസ്ത്രങ്ങൾ എന്നും ഉളള അർത്ഥം ആർജ്ജിച്ചിരിക്കുന്നു. ഇതിൽ സ്മൃതികളാണ് ബ്രാഹ്മണ മതത്തിൻെറ സിവിൽകോഡും ക്രിമിനൽകോഡും ആയി നൂററാണ്ടുകളോളം പ്രവർത്തിച്ചത്.

ഭഗവദ് ഗീതയിൽ ഈ പ്രക്രിയ വിധി നിഷേധരൂപത്തിൽ ഭംഗിയായി പറഞ്ഞിരിക്കയാണ്. ജാതി ധർമ്മമേ ഓരോരുത്തരും ചെയ്യാൻ പാടുളളൂവെന്ന് അതിൽ വ്യക്തമാക്കി. ജാതിധർമ്മം മാറിച്ചെയ്യുന്നത് അകർമ്മമാണെന്നും ഗീത ശാസിച്ചു. അവയെ ഇവിടെ ഉദ്ധരിക്കാം.

'സഹജം കർമ്മ കൗന്തേയ,
സദോഷമപിന ത്യജേത്'
(അദ്ധ്യായം 18, ശ്ളോകം.48)

ഇതിൻെറ പരിഭാഷ ഇപ്രകാരമാണ്. സ്വജാതികർമ്മം ദോഷമുളളതായാലും പരിത്യജിക്കാൻ പാടുളളതല്ല. 'ചാതുർവർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മ വിഭാഗശാ' എന്ന പദ്യം ഉദ്ധരിച്ച് (ഗുണകർമ്മമനുസരിച്ചു പ്രവർത്തിക്കേണ്ട ചാതുർവർണ്ണ്യം ഞാനാണുണ്ടാക്കിയത്) ഗീത ജാതിയെ ന്യായീകരിക്കുന്നില്ലെന്നു ചിലർ വാദിക്കാറുണ്ട്. എന്നാൽ ഗീത ഓരോ വിഭാഗവും ചെയ്യേണ്ട കർമ്മം എന്താണെന്നു നിർവ്വചിച്ച ഭാഗം നിർഭാഗ്യവശാൽ അവർ പരിഗണിക്കാറില്ല. ഗീത ജാതിയെ പൂർണ്ണമായും അനുകൂലിക്കുന്നുവെന്നു പറയുന്നതിലുളള മാനസിക വിഷമമാണ് അത്തരക്കാരെ അലട്ടുന്നത്.

ഗീത തുറന്നുപറഞ്ഞതു നോക്കുക.

''കൃഷി ഗൗരക്ഷ്യവാണിജ്യം
വൈശ്യകർമ്മ സ്വഭാവജം
പരിചര്യാത്മകം കർമ്മ
ശൂദ്രസ്യാപിസ്വഭാവജം
(അദ്ധ്യായം 18; ശ്ളോകം 44)

ഇതിൻെറ അർത്ഥം സുവിദിതമാണ്. കൃഷി, കന്നുകാലിവളർത്തൽ, വ്യാപാരം എന്നിവ വൈശ്യരും, പരിചരിക്കയും സേവിക്കയും ചെയ്യേണ്ടതു ശൂദ്രരും ആണെന്നാണ് ഇവിടെ സ്പഷ്ടമാക്കിയത്. അപ്പോൾ വൈശ്യകർമ്മം അഥവാ വൈശ്യധർമ്മം എന്തെന്നും, ശൂദ്രകർമ്മം അഥവാ ശൂദ്രധർമ്മം എന്തെന്നും ക്ളിപ്തപ്പെടുത്തിയിരിക്കയാണ്. ഗുണമനുസരിച്ച കർമ്മവിഭജനമല്ല ഇവിടെ നടന്നത്. ജാതി അഥവാ ജന്മമനുസരിച്ച ജോലിവിഭജനമാണ് ഗീത നടത്തുന്നത്. ഗീത പിന്നെയും പറയുന്നുണ്ട്. ഈ വരി ശ്രദ്ധിക്കുക.

''ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠി താത്
സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോഭയാവഹഃ
(അദ്ധ്യായം 3; ശ്ളോകം 35.)

ഇതിൻെറ മലയാള പരിഭാഷ ഇപ്രകാരമാണ്. അന്യൻെറ ധർമ്മം ചെയ്യുന്നതു നല്ലതല്ല. ദോഷമുളളതാണെങ്കിലും സ്വന്തം ധർമ്മം ചെയ്യുന്നതാണ് നല്ലത്. തനിക്കു നിശ്ചയിച്ച കർമ്മം ചെയ്യുന്നവൻ പാപത്തിൽപ്പെടുന്നില്ല. പച്ച മലയാളത്തിൽ പറഞ്ഞാൽ ജാതി മാറി ജോലി ചെയ്യുന്നത് പാപമാണെന്നാണ് ഗീതാകാരൻ പറയുന്നത്.

ഈ ഭാഗം വ്യാഖ്യാനിക്കുമ്പോൾ ശങ്കരാചാര്യർ ആപസ്തംബ ധർമ്മസൂത്രം ഉദ്ധരിച്ചു പറഞ്ഞത് ഇവിടെ സ്മരണീയമാണ്. അതാതു ജാതിക്ക് വിധിക്കപ്പെട്ട കർമ്മം ചെയ്യുന്നതാണ് ഗുണം, ഉത്തമം. ഇതാണ് ശങ്കരാചാര്യർ പറഞ്ഞത്.

ഗീതയും ശങ്കരാചാര്യരും കർമ്മസിദ്ധാന്തത്തെ ഒരു പടികൂടി ഉയർത്തി. അതെന്താണ്? ജാതികർമ്മം (ധർമ്മം) ഉപേക്ഷിക്കുന്നതും അന്യജാതികർമ്മം (ധർമ്മം) സ്വീകരിക്കുന്നതും പാപമാണെന്നാണ് ഗീതാകാരൻെറ ഖണ്ഡിതമായ അഭിപ്രായം. ശങ്കരൻ അതേററു പറയുകയും ചെയ്തു. അപ്പോൾ വന്ന മാററങ്ങൾ എന്താണ്? ശ്രദ്ധിക്കേണ്ട വിഷയമാണിത്. കർമ്മത്തെയും പാപപുണ്യത്തെയും പുനർജ്ജന്മത്തെയും ഒരു ശൃംഖലയിൽ ചേർക്കയും, കർമ്മസിദ്ധാന്തം പുഷ്ടിപ്പെടുത്തുകയുമാണ് ഗീതാകാരൻ ചെയ്തതെന്നർത്ഥം. ശൂദ്രൻ വേദം പഠിക്കുന്നത് പാപമാണ്. ബ്രാഹ്മണർ കലപ്പ പിടിക്കുന്നതും പാപമാണ്. പാപവും പുണ്യവും കർമ്മഫലമാണെന്നർത്ഥം. അവ നിഴൽ പോലെ മനുഷ്യനെ പിന്തുടരുന്നു. പുനർജന്മത്തിനു കാരണമിതാണ്. നിർഭാഗ്യങ്ങൾക്കും കഷ്ടപ്പാടുകൾക്കും കാരണമിതാണ്. ഇതാണ് ദൈവവിധി. വേദവിധി. ഗീതാവിധി. ഈ വിധിബോധം സാധാരണക്കാരിൽ പറഞ്ഞാൽ ഗീതായജ്ഞം നടത്തിയവരും പുരാണപ്രചാരണം നടത്തിയവരും വഹിച്ച പങ്ക് നിസ്സാരമല്ല.

സമൂഹപുരോഗതിക്കും സമൂഹമാററത്തിനുമെതിരായ ഏററവും വലിയ ഐഡിയോളജിയായി കർമ്മസിദ്ധാന്തം ജനങ്ങളിൽ സ്വാധീനം ചെലുത്തിയ വിധമാണ് ഇവിടെ വിവരിച്ചത്. കർമ്മത്തിനു പ്രത്യേക വ്യഖ്യാനം നൽകയും സ്വാതന്ത്ര്യസമരം കർമ്മമാണെന്നു പ്രഖ്യാപിക്കുകയും ചെയ്ത ഗാന്ധിജിയുടെയും തിലകൻെറയും മററും വ്യാഖ്യാന വൈദഗ്ദ്ധ്യത്തെ ഇവിടെ മറക്കുന്നില്ല. ആ ശ്രമത്തിന് താൽക്കാലികമായ ചില ഫലങ്ങൾ ഉണ്ടായെന്നു സമ്മതിക്കാം. എന്നാൽപ്പോലും വിധിവാദ[illegible] യോഗത്തേയും ആധാരമാക്കിയ കർമ്മസിദ്ധാന്തം ഭാരതീയരുടെ ശാസ്ത്ര ബോധത്തെ മുരടിപ്പിച്ചുവെന്ന കഥ മറക്കരുത്.

ഗുപ്തകാലഘട്ടത്തിനു തൊട്ടുമുമ്പും പിമ്പുമായി ലോഹശാസ്ത്രം, ഗണിതശാസ്ത്രം, ചികിത്സാശാസ്ത്രം, വാസ്തുശാസ്ത്രം, ഭൗതിക ദർശനം തുടങ്ങിയവയിൽ പ്രാചീനഭാരതം മററ് ഏതു രാജ്യത്തെപ്പോലെയും പുരോഗമിച്ചിരുന്നു. പാണിനിയും ചരകനും സുശ്രുതനും ഭരതനും ആര്യഭടനും ബ്രഹ്മഗുപ്തനും മററും കൈവരിച്ച ശാസ്ത്രസിദ്ധി സുപ്രസിദ്ധമാണ്. സാംഖ്യത്തിലെ പ്രകൃതിസങ്കല്പവും, സ്വഭാവവാദവും, വൈശേഷികത്തിലെ പരമാണുവാദവും ശാസ്ത്രചരിത്രത്തിൻെറ ശ്രദ്ധേയമായ ആരംഭങ്ങളായിരുന്നു. ഇവയെ മുരടിപ്പിച്ചതിൽ ചാതുർവർണ്ണ്യവും കർമ്മസിദ്ധാന്തവും വഹിച്ച നിഷേധപരമായ പങ്ക് നിസ്സാരമല്ല.

(തുടരും)

# മുഖസ്തുതി

സുകുമാർ

കൊച്ചിൻ ജോക്സ്

'എന്താടോ, ഇന്ന് വലിയ സന്തോഷത്തിലാണല്ലോ? ഭാര്യ പിന്നേം പുറപ്പെട്ടുപോയോ?' മുമ്പൊരിക്കൽ സമയോചിതമല്ലാത്ത ഫലിതം പറഞ്ഞ്, സമ്മാനാർഹനാകാതെപോയ ശേവുകക്കാരൻ, പിന്നീടൊരു ദിവസം മുഖപ്രസാദത്തോടെ തിരുമുമ്പിലെത്തിയപ്പോൾ തമ്പുരാൻ ചോദിച്ചു.

'കല്പിച്ച്, അടിയൻെറ ഭാര്യ പ്രസവിച്ചേ!'

'ഹ! സന്തോഷ ായി! കുട്ടി ആണോ പെണ്ണോ?'

'കല്പിച്ച്, ആൺകുട്ടിയാണേ!'

അതുംപറഞ്ഞ് അയാൾ, താലത്തിൽ കൊണ്ടുവന്നിരുന്ന ഫലവർഗ്ഗങ്ങൾ തിരുമനസ്സുമുമ്പാകെ വിനയാദരപൂർവ്വം സമർപ്പിച്ചു.

'സന്തോഷായി! ആരാ അവിടെ?'

'അടിയനിവിടൊണ്ടേ!' അയാൾ പറഞ്ഞു.

'തന്നെയല്ലെടോ വിഡ്ഢീ! താനിവിടെ നില്ക്കണത് നമുക്കു കാണാൻ പാടില്ലേ? താൻ ആളൊരു വിളവനാണല്ലോ!'

ഒരു ഭടൻ തിരുമുമ്പിലെത്തി കല്പനയ്ക്കു കാതോർത്ത് ഓച്ഛാനിച്ചുനിന്നു.

'ഇയാൾക്കൊരു അമ്പത്തൊന്നു റുപ്യ കൊട്ടാരം ഖജനാവിൽനിന്നു കൊടുക്കാൻ കാര്യസ്ഥനോടു പറയൂ.'

'കല്പനപോലെ.' ഭടൻ പിൻവാങ്ങി.

'കുട്ടിയും തളളയും സുഖമായിരിക്കണൊണ്ടോടോ?' അവിടുന്ന് ശേവുകക്കാരൻെറ നേർക്കുതിരിഞ്ഞ് ചോദിച്ചു.

'കല്പിച്ച് സുഖമാന്നേ! പിന്നെ, കുട്ടി-'

'കുട്ടിക്കെന്താ?' തമ്പുരാൻ ലേശം അന്ധാളിക്കാതിരുന്നില്ല.

'കല്പിച്ച്, കുട്ടി അസ്സൽ തമ്പുരാൻകുട്ടിയാന്നേ തോന്നത്തൊളള!'

'എങ്ങനെയെങ്ങനെ?'

'കല്പിച്ച്, കുട്ടിക്ക് ഒരു 'രാജകല'യാന്ന് പറയുവാരുന്നേ! അടിയൻെറ ഭാഗ്യം!'

അവിടുന്ന് അതുകേട്ട് അയാളെ തറപ്പിച്ചൊന്നുനോക്കി. എന്നിട്ട് ശബ്ദം കനപ്പിച്ചു പറഞ്ഞു.

'താനിപ്പൊ നമ്മോടിത് പറഞ്ഞതിരിക്കട്ടെ. നോം കേട്ടില്ലെന്നു വച്ചേക്കാം. എന്നാൽ മററാരോടെങ്കിലും താനിത് പറഞ്ഞൂന്നറിഞ്ഞാൽ, താൻ പിന്നെ തൻെറ കാലെടുത്ത് നടക്കലുണ്ടാവില്ല. മനസ്സിലായോ?'

'കല്പിച്ചുവ്വേ! അടിയൻ പറയില്ല. അടിയനൊരു മുഖസ്തുതി പറഞ്ഞതാണേ! തമ്പുരാൻ തിരുമനസ്സുകൊണ്ട് പൊറുക്കണം!'

'മുഖസ്തുതിയാത്രേ മുഖസ്തുതി! തൻെറ മുഖസ്ഥിതി മാറേറണ്ടതാ!... എടോ തൻെറയീ മുഖസ്തുതീണ്ടല്ലോ, അതിവിടെ കൊട്ടാരത്തിൽ മാത്രമല്ല, രാജ്യത്തും നമുക്ക് ദുഷ്കീർത്തിയുണ്ടാക്കുമെന്നത് താനറിയണണ്ടോ?... ങാ, പൊക്കോളൂ!'

'കല്പനപോലെ.'

അയാൾ, സംഗതിയാകെ അലങ്കോലമായല്ലോ ഭഗവാനേ, എന്ന മട്ടിൽ വിഷാദവാനായി പോകാൻ ഭാവിച്ചപ്പോൾ, അവിടുന്ന് ഭടനെ വിളിച്ചു. 'ആരാ അവിടെ?'

ഇത്തവണ തല്ലു കിട്ടിയതുതന്നെയെന്നു കരുതി, കിട്ടിയാൽ അത് എവ്വിധം തടുക്കണം എന്ന മുൻകരുതലോടെ, അയാൾ തിരിഞ്ഞു നോക്കയപ്പോൾ, മുൻ ഭടൻ വീണ്ടും ഹാജരായി മുഖം കാണിച്ചു. തമ്പുരാൻ കല്പിച്ചു.

'ഇയാൾക്ക് ഒരു റുപ്യ കൊടുത്താൽ മതീന്നു പറയൂ! പിന്നെയീ ചക്കേടേം മാങ്ങേടേം വിലയെന്താന്ന്ച്ചാൽ അതും!'

'കല്പിച്ച്, അടിയൻെറ സന്തതിക്ക് 'രാജകല' അല്ലായിരിക്കാം.' ശേവുകക്കാരൻ.

തമ്പുരാൻ ചോദ്യഭാവത്തിൽ അയാളെ നോക്കവേ, അയാൾ പറയുകയാണ്.

'അങ്ങനെയെങ്കിൽ, ഇങ്ങനൊന്നും വരില്ലല്ലോ?'

അയാൾക്ക് അമ്പത്തൊന്നും കിട്ടി.

(തുടരും)

# പ്രകൃതിയിലെ കൃഷ്ണസാര മിഴികൾ

ആഷാമേനോൻ

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

മേഘസന്ദേശവും കുമാരസംഭവവും കഴിഞ്ഞ് രഘുവംശം വായിക്കുമ്പോഴാണ്, അഗാധമായ സ്വരഭേദം നാം കേൾവിപ്പെടുക. വൈഷയികത്വമല്ല, ഇവിടെ അന്തസ്സത്ത. അഗ്നിയിൽ സ്ഫുടംചെയ്തെടുക്കപ്പെടുന്ന ഹേമംപോലെ, വേദനയിൽ ഉയിരാളുന്ന ധർമ്മമാണ്. കാമം തുടിക്കുന്ന വർണ്ണനകൾ എളുപ്പം തപസ്സിന്റെ ഗംഭീരധ്വനികൾക്കു വഴിമാറുന്നു. സംയമിയായ ഒരു മനുഷ്യനെപ്പോലെയാണ്, ഇവിടെ കാളിദാസൻ വരും കാലങ്ങളെ അഭിസംബോധന ചെയ്യുന്നത്. കുമാരസംഭവത്തിൽ തപഃസ്ഥിതനായ പിനാകിയെ 'അന്തശ്ചരാണാം മരുതാൻ നിരോധാന്നിവാത നിഷ്കമ്പമിവ പ്രദീപഃ' എന്നു വിശേഷിപ്പിക്കുന്ന കവിയുടെ മുഴുത്തിങ്കൾ നാം രഘുവംശത്തിൽ ദർശിക്കുന്നു. അകത്തു ചരിക്കുന്ന പ്രാണനെ നിരോധിക്കയെന്നതാണ് തപസ്സിന്റെ പാരമ്യം. സമസ്ത ജീവജാലങ്ങളേയും തഴുകിനില്ക്കുന്ന ഭൂമിയിലെ മരുത്തുക്കൾ നിശ്ചലമാവുന്നത് അപ്പോഴാണ്. തപസ്സിന്റെ ഈ സൂക്ഷ്മസ്ഥായി ഗ്രഹിച്ച ഒരു കവിക്കേ രഘുവംശം പോലൊരു കാവ്യം സങ്കല്പനം ചെയ്യാൻ കഴിയൂ. ഈ ഗാഥ ആരംഭിക്കുമ്പോൾ, കാളിദാസന്റെ പ്രാർത്ഥനയെന്താണ്? പ്രാചീനകാലത്തെ കവികളാൽ വാക്സാരം കൊണ്ട് പ്രവേശനദ്വാരം തീർക്കപ്പെട്ട ഈ വംശത്തിൽ, വജ്രസൂചി തുളച്ചുപോയ രത്നത്തിൽ നൂലെന്നോണം, എനിക്കും പ്രവേശനം ലഭിക്കുമാറാകട്ടെ... നൂലിൽ മണികളെന്നോണം ഈ വംശഗാഥകൾ തന്നിൽ ഇണങ്ങിച്ചേരുമെന്ന പ്രതീക്ഷയും ഇതിലുണ്ട്. ഇപ്പോൾ അദ്ദേഹം രാമഗിരിയിലെ വിരഹിയായ യക്ഷനല്ല; തീവ്രമായ അനുരാഗംകൊണ്ട് ഇരുകരകളെ ഇടിച്ചുതകർത്തുപോവുന്ന പുഴയുടെ ജൃംഭണം ആഖ്യാനം ചെയ്യുന്ന കവിയുമല്ല. ത്യാഗത്തിനുവേണ്ടി ധനാർജ്ജനം നടത്തിയവരുടേയും സത്യപാലനത്തിനുവേണ്ടി വാക്കുപയോഗിച്ചവരുടേയും പ്രജാസുഖത്തിനുവേണ്ടി ആത്മസുഖം ത്യജിച്ചവരുടേയും ഉദ്ഗാതാവാണ്. ഹിമവാന്റെ സാന്നിദ്ധ്യമല്ല, നാം ഈ സർഗ്ഗങ്ങളിൽ അനുഭവിക്കുക. വനത്തിന്റെ മൃദുലതയാർന്ന കൃഷ്ണമൃഗത്തിന്റെ മിഴികൾപോലത്തെ സാന്നിദ്ധ്യമാണ്. ശോകോദാത്തതയാർന്ന ധർമ്മത്തിന്റെ ശ്രുതിയല്ല നാമിപ്പോൾ അനുധാവനം ചെയ്യുന്നത്, പാരിസ്ഥിതികമായ ശ്രുതികളാണ്; അതിനാൽ ഇത്രമാത്രം. സാലവൃക്ഷത്തിന്റെ ക്ഷീരഗന്ധം പാറുന്ന കാററിൽ അനാസക്തിയാണുള്ളത്. തേരുരുളുന്ന ശബ്ദത്തിൽ പരിഭ്രമിച്ച് തലയുയർത്തിനോക്കുന്ന മയിലുകൾ രണ്ടുവിധത്തിലുള്ള ഷഡ്ജസ്വരങ്ങൾ പുറപ്പെടുവിക്കുന്നു. ചന്ദ്രകിരണങ്ങളാൽ തട്ടിയുണർത്തപ്പെട്ട മയിലുകളുടെ ലൈംഗികവ്യഗ്രതയല്ലത്. വനത്തിന്റെ പ്രശാന്തിയെ ഭേദിച്ചുകൊണ്ട്, ബാഹ്യലോകത്തുനിന്നു ഭേരിയടിച്ചുവരുന്ന ശക്തികളേ തെന്ന കൗതൂഹലമാണ്. ആ ശക്തികളിൽ നിന്നു തങ്ങൾക്ക് ഭയക്കാനൊന്നുമില്ലെന്നറിയുന്നതിന്റെ സമാശ്വാസമാണ്, പിന്നീട്. ദിലീപന്റെ തേരുരുളുകൾ ഒരു ജീവിയേയും അസ്വസ്ഥരാക്കുകയല്ല. ഈ ഗാഥ ആരംഭിക്കുന്നത് ദിലീപനിൽനിന്നാണല്ലോ. ഒരൊററ പ്രതിബിംബത്തിൽ അദ്ദേഹത്തിന്റെ സ്വരൂപം മിഴിവാളുന്നതു കാണുക. 'സഹസ്ര ഗുണമുൽസൃഷ്ടും ആദത്തേ ഹി രസം രവിഃ... സൂര്യൻ ജലം വലിച്ചെടുക്കുന്നത് ആയിരം മടങ്ങായി തിരിച്ചുകൊടുക്കാൻവേണ്ടിയാണല്ലോ. ഭൂമിയെ വാസയോഗ്യമാക്കിത്തീർക്കുന്ന ചാക്രികത— വർഷത്തിലൂടെ, വസന്തത്തിലൂടെ, ഹേമന്തത്തിലൂടെ, ഗ്രീഷ്മത്തിലൂടെ—എത്ര അനന്യനമായാണ് ദിലീപനിൽ ലയിച്ചുനില്ക്കുന്നത്? സൂര്യന്റേയും ഭൂദേവന്റേയും ധർമ്മങ്ങൾ സമാനങ്ങളായി ഭവിക്കുന്നതിന്റെ കാവ്യധർമ്മം ശ്രദ്ധിക്കുക. പൗരാണികമായ ശാന്തിപഥം അങ്ങനെയല്ലാതെ തുടങ്ങാൻ വയ്യ, അതു വന്നെത്തിയത് ക്ഷയത്തിന്റെ ചരിത്തിലാണെങ്കിലും. ദിലീപന്റെ ആശ്രമത്തിലേക്കുള്ള യാത്രയിൽ, ഈ പഥം, തോരണങ്ങൾ സൃഷ്ടിക്കുന്ന സാരസപ്പക്ഷികളായി, മണം പ്രസരിപ്പിക്കുന്ന അരവിന്ദങ്ങളായി വെളിച്ചം അരിച്ചുതരുന്ന കാട്ടുവൃക്ഷങ്ങളുടെ നിരയായി നമ്മിലേക്കു വരുന്നു. മാർഗ്ഗശാഖികളായ വൃക്ഷങ്ങളുടെ പേരെന്തെന്ന് ദിലീപൻ ആരായുന്നത് ഗോപവൃദ്ധന്മാരോടാണ്. അവർക്ക് ഒരു വിശേഷണംകൂടിയുണ്ട്. 'ഹൈയം ഗവീന മാദായ...' പുതുവെണ്ണ എടുത്തുവരുന്ന ഗോപവൃദ്ധന്മാർ. കാടിനെക്കുറിച്ച് പുതിയ അറിവു നല്കാൻ സമർത്ഥരാണെന്ന മന്ദ്രധ്വനി അതിലുണ്ട്. ഈ കാട്ടുവൃക്ഷങ്ങൾ ചൂഴ്ന്നുനില്ക്കുന്ന വനസ്ഥലിയിലൂടെ ദിലീപൻ ആശ്രമം പ്രാപിക്കുമ്പോൾ, അവിടെ, വരിനെല്ലിന്റെ വീതം കിട്ടുവാനായി മരുവുന്ന മാൻകിടാങ്ങളാണ്. ആശ്രമപരിസരത്താവട്ടെ, പക്ഷികൾക്കു ദാഹശമനത്തിനായി സസ്യതടങ്ങളിൽ ജലം നിറച്ചു മാറിനില്ക്കുന്ന മുനികന്യകമാർ. പച്ചപ്പ് ഇലകളുടെ ശയ്യപോലെ സാന്ത്വനം നമ്മെ വിശ്രാന്തരാക്കുന്നത് അറിയുക. വെമ്പലുകളോ മൂർച്ചരകളോ ഇവിടെ നമ്മെ സ്പർശിക്കുകയില്ല. പ്രകൃതിയുടെ പ്രസന്നവും സൗമ്യവും അഭിഗമ്യവുമായ ഭാവത്തെയാണ് കാളിദാസൻ സാക്ഷാത്ക്കരിച്ചതെന്ന എം.പി. ശങ്കുണ്ണിനായരുടെ നിരീക്ഷണം എത്ര കാതലാർന്നതെന്നു നാം ഓർമ്മിച്ചേക്കാം. ('ഛത്രവും ചാമരവും' അഹോ ഉദഗ്രരമണീയാ പൃഥ്വീ...)

ദിലീപന്റെ രാജ്ഞി സുദക്ഷിണ ഗർഭവതിയാവുമ്പോൾ കാളിദാസൻ അവലംബിക്കുന്ന രണ്ടു പ്രതിബിംബങ്ങളുണ്ട്. ശമീമിവാഭ്യന്തരലീന പാവകാം/നദീമിവാന്തഃ സലിലാം സരസ്വതീം... അകത്ത് അഗ്നി കുടികൊള്ളുന്ന ശമീവൃക്ഷം; സൂക്ഷ്മമായ ജലവേഗം അകമേ വഹിക്കുന്ന സരസ്വതീനദി. പിറക്കാനിരിക്കുന്ന രഘുവിൽ അഗ്നിയുടേയും ജലത്തിന്റേയും ഗുണസവിശേഷതകൾ അന്തർഭവിക്കുന്നതിന്റെ ഹൃദ്യമായ മുന്നറിവാണത്. അരണി കടയുവാൻ ആസ്പദിക്കുക ശമീവൃക്ഷത്തിന്റെ കമ്പുകളാണെന്നുകൂടി ധരിക്കുമ്പോൾ, തപസ്സിന്റെ പ്രാഭവം, പൂർണ്ണമായും നാം ഉൾക്കൊള്ളുന്നു. സുദക്ഷിണ ഗർഭിണിയായതിന്റെ പിറകിലെ തപഃശ്ചര്യകളത്രയും അതിൽ കേന്ദ്രീകൃതമാണ്. അഗ്നിയുടേയും ജലത്തിന്റേയും വിരുദ്ധസ്വഭാവങ്ങൾ പിനാകിയിൽ ഏലിപ്പിച്ച രീതിയിൽനിന്ന്, ഇത് എത്ര വ്യത്യസ്തമാണെന്നു ശ്രദ്ധിക്കുക. ഇവിടെ അഗ്നിക്കും ജലത്തിനും വെവ്വേറെ സ്വത്വമാണുള്ളത്. മൈഥുനത്തിന്റേതല്ല, പരിത്യാഗത്തിന്റെ ഇതിഹാസമാണല്ലോ ഇവിടെ. സർവ്വലക്ഷണസമ്പന്നനായ പുത്രൻ ജനിക്കുമ്പോൾ ദിലീപൻ നിർവൃതനാവുന്നതും ഒരു പാരിസ്ഥിതിക പ്രതിഭാസത്തിലേക്കാണ് അന്വയിക്കുന്നത്. മഹോദധേഃ പൂര ഭുവേന്ദു ദർശനാൽ... ചന്ദ്രദർശനത്തിൽ ഉയർന്നു പരിലസിക്കുന്ന സാഗരോർമ്മികൾപോലെ, അദ്ദേഹത്തിന്റെ ആനന്ദം അവനവനിൽ ഒതുങ്ങിയതുമില്ല... തിരകളുടെ ഉച്ചശൃംഖലതയത്രയും 'ന ആത്മനി പ്രബ്ഭുവഃ' എന്ന വാക്കിൽ തരംഗിതമാവുന്നു. ഇനിമേൽ, വംശം യശസ്കരിക്കപ്പെടേണ്ട കുഞ്ഞാണല്ലോ പിറന്നിരിക്കുന്നത്.

അജന്റെ പത്നിയായ ഇന്ദുമതിയുടെ വിയോഗത്തിൽ, നാം വീണ്ടും ഇവ്വിധമൊരു പ്രതിബിംബം കാണാനിടവരുന്നു. നാരദന്റെ വീണയിൽ ചാർത്തപ്പെട്ട പുഷ്പഹാരം ആകാശങ്ങളിൽനിന്ന് ഇന്ദുമതിയുടെ സ്തനാഗ്രങ്ങളിൽ ഊക്കോടെ പതിക്കുന്നതാണല്ലോ ചരമഹേതു.

'അഥവാ മൃദുവസ്തു ഹിംസിതും
മൃദുനൈവാരഭതേ പ്രജാന്തകഃ
ഹിമസേക വിപത്തിരത്ര മേ
നളിനീ പൂർവ നിദർശനം മതാ...'

മൃദുവസ്തുവെ നശിപ്പിക്കാൻ ഇവിടെ പ്രകൃതി മറെറാരു മൃദുലതയാർന്ന വസ്തുവേത്തന്നെയാണുപയോഗിച്ചത്. ഹിമാശ്ളേഷത്തിൽ ഇല്ലാതാവുന്ന നീലത്താമരകൾ... ഉത്തരദിക്കുകളിൽ, എപ്പോഴും തളിർത്തുനില്ക്കുന്ന നീലോല്പലങ്ങൾ മഞ്ഞുതട്ടിയേ ഇല്ലാതാവുകയുള്ളൂ എന്ന ധ്വനികൂടി ഇവിടെ വായിക്കാം. കാഠിന്യമേററല്ല അവ വാടുക, താരള്യമേററാണ്. ഹിമദളങ്ങൾ വീണുകിടക്കാറുള്ള താമരയിതളുകൾ പ്രകൃതിയിലെ ശാന്തിപുഞ്ജങ്ങളാണ്, യഥാർത്ഥത്തിൽ. സൗന്ദര്യമിയന്ന ഗാത്രത്തിലെ കുസുമഹാരംപോലെതന്നെ. പക്ഷേ, അവയ്ക്ക് അഴിവ് സുനിശ്ചിതമാണ്. പകലിന്റെ വെളിച്ചം കുറഞ്ഞുകുറഞ്ഞു വരികയും തണുപ്പ് അരിച്ചരിച്ചു കയറുകയും ചെയ്യുന്ന ഹേമന്തസന്ധ്യകളിൽ വൃക്ഷങ്ങൾ ഇലപൊഴിക്കാൻ തുടങ്ങുന്നത് കാളിദാസൻ ശ്രദ്ധിച്ചിട്ടുണ്ടാവണം. ഋതുക്കളുടെ മാററം സസ്യങ്ങളും വൃക്ഷങ്ങളുമെല്ലാം മുൻകൂട്ടി തിരിച്ചറിയുന്ന അദ്ഭുതം യുഗങ്ങളായി ഈ ധരിത്രിയിൽ ആവർത്തിച്ചു വരികയാണല്ലോ... ജീവന്റേയും പരിണാമത്തിന്റേയും തർക്കങ്ങളില്ലാത്ത ആവർത്തനത്തിന്റെ സൂചനകൂടിയാണിവിടെ. ഹിമദളങ്ങളിൽ നുരുമ്പിപ്പോവുന്ന താമരത്തളിരുകൾ, അങ്ങനെ, പ്രകൃതിയിലെ ജീവക്രമം അർത്ഥമാക്കുകയാണ്. ഇന്ദുമതിയുടേയും അജന്റേയും ജീവിതം സാന്ദ്രീകരിക്കുന്ന ഒരുവരി, പാരിസ്ഥിതിക ശോഭ കൊണ്ടല്ലെങ്കിലും, നമുക്കിവിടെ സ്പർശിക്കാതെ വയ്യ. സുരതശ്രമ സംഭൃതോ മുഖേ ധ്രിയതേ സ്വേദലവോൽഗമോപി തേ... സുരതത്തിനോടുള്ള ശ്രമം നിമിത്തം നനുത്ത വിയർപ്പുതുള്ളികൾ ഇപ്പോഴും നിന്റെ മുഖത്തു ബാക്കിനില്ക്കുന്നു. നീയാവട്ടെ, അസ്തമിച്ചു കഴിഞ്ഞു... ജന്മങ്ങളുടെ ഈ ക്ഷണികതയിൽനിന്നാണ് ജീവന്റെ ഒടുങ്ങാത്ത ആസക്തി ഉറവെടുക്കുന്നത്. കാളിദാസന്റെ പ്രസിദ്ധ ശ്ളോകങ്ങളൊന്നിന് നാം തയ്യാറാവുകയാണെന്നു തോന്നും. മരണം പ്രകൃതി ശരീരാണാം/വികൃതിർജ്ജീവിത മുച്യതേ ബുധൈഃ' വിഷയോന്മാദങ്ങളുടെ സ്ഥായി എത്ര ക്ഷണമാണു മാറുന്നത്? ഉഴലുകൾ ഇവിടെ നിറവേററപ്പെടുന്നില്ലെന്നല്ല; പക്ഷേ, ആ നിറവേറലുകൾ ഓരോന്നും സന്താപത്തിനു മുൻഗാമിയാവുകയാണ്. രഘുവംശത്തിന്റെ ധാർമ്മികസാരം അന്വേഷിക്കയല്ല ഇവിടെ ഉദ്ദേശ്യമെന്നതിനാൽ, നാം വൃക്ഷങ്ങളിലേക്കും മാനുകളിലേക്കും പിന്തിരിയുന്നു.

പ്രകൃതിയുടെ പ്രസന്നതയാർന്ന ഭാഷയാണ് കാളിദാസൻ അനുധാവനം ചെയ്യാറുള്ളതെന്നു പറഞ്ഞല്ലോ. ഈ പ്രസന്നതയത്രയും സ്പന്ദിക്കുന്ന ഒരു വനചിത്രം നാം ഒമ്പതാം സർഗ്ഗത്തിൽ കാണുന്നു. നായാട്ടിനിറങ്ങിയ ദശരഥനു മുന്നിൽ, കാട്ടിൽവച്ചു പ്രത്യക്ഷപ്പെടുന്ന മാൻപേടകൾ; മുലകുടിക്കാൻ ചെല്ലുന്ന പൈതങ്ങളാൽ അവയുടെ സഞ്ചാരം ഇടയ്ക്കിടെ തടസ്സപ്പെടുന്നു. ദർഭ ചവച്ചുനില്പുള്ള മാനുകളും അതിനിടയ്ക്കുണ്ട്. ആ മൃഗയൂഥത്തിനു മുന്നിൽ അല്പമൊരു ഗർവ്വോടെ തലയുയർത്തി നില്ക്കുന്ന കൃഷ്ണമൃഗം. സംസ്കൃത സാഹിത്യത്തിൽ, പ്രസന്നതയുടേയും സൗമ്യതയുടേയും ഈ വനചിത്രം ഒററപ്പെട്ടു നില്ക്കുന്നുവെന്ന് അഭിപ്രായപ്പെട്ടത് എംപി. ശങ്കുണ്ണിനായരാണ്. കറുത്ത കലമാൻ മിഴികൾ, കാട്ടിൻനടുവിൽവച്ച് ഒരിക്കൽ നേരിട്ടവർ, ഈ അഭിപ്രായത്തെ സഹർഷം സ്വീകരിച്ചേക്കും. നിഷ്കമ്പവൃക്ഷം നിഭൃത ദ്വിരഫം... എന്നു തുടങ്ങുന്ന കുമാരസംഭവത്തിലെ നിശ്ചലതയുടെ മൂർത്ത ചിത്രത്തിന് മറുവർണ്ണമായ ശാന്തസഞ്ചാരമാണിവിടെ. കുശപ്പുല്ല് കടിച്ചുനില്ക്കുന്ന ഹരിണങ്ങളുടെ മുന്നിലുള്ള കൃഷ്ണസാരം പ്രകൃതിയുടെ അലിവത്രയും പ്രതിനിധീകരിക്കുന്നു. കാമത്തിന്റെ ചെമ്പഞ്ഞിച്ചാറൊഴുകുന്ന, കാളിദാസന്റെ അത്ര പ്രസിദ്ധമല്ലാത്ത ഋതുസംഹാരത്തിൽപ്പോലും ഈ അലിവിന്റെ നാന്ദിയുണ്ട്. സൂര്യരശ്മികളാൽ വലഞ്ഞുപോയ ഉരഗങ്ങൾ, പഴുത്ത പൂഴിമണ്ണിൽ വെന്തുപിടഞ്ഞ്, അവസാനം അഭയം തേടുന്നത് മയിലിന്റെ തണലിലാണ്. 'അവാങ്മുഖോ ജിഹ്വഗതിഃ ശ്വസൻ മുഹുഃ/ ഫണി മയൂരസ്യ തലേ നിഷീദതിഃ' അപ്പോൾ മയിലുകളാവട്ടെ, അവയെ ഉദാരമായി സ്വീകരിക്ക മാത്രം. കൊല്ലാനോ കൊത്താനോ അവ ഒരുമ്പെടുന്നില്ല. 'ന ഭോഗിനം ഘ്നന്തി സമീപവർത്തിനാ' മയിലുകളുടെ പീലിത്തണലിൽ തലചായ്ച്ചു കിടക്കുന്ന ഉരഗങ്ങൾ ഉൽഫുല്ലമായ സഹവർത്തിത്വമാണു കാഴ്ചവയ്ക്കുക. കാളിമയാർന്ന ഒരു പരിതോവസ്ഥ അദ്ദേഹത്തിന് സങ്കല്പനം ചെയ്യാൻ വയ്യായിരുന്നു. അമൃതവാഹിനിയായ പ്രകൃതി ജീവനാശത്തിനും നിമിത്തമായിത്തീരാറുണ്ടെന്ന് അത്തരമൊരു മനസ്സുള്ളവർക്ക് അംഗീകരിക്കാവതല്ല. അതിനാലാവണം പ്രകൃതിയുടെ രൗദ്രതകൾ കാളിദാസൻ ആവിഷ്കരിക്കാതെ പോയത്. മാനവികതയുടെ ശോകോദാത്ത മാതൃകകൾ വരച്ചിട്ട കാളിദാസൻ, പ്രകൃതിയുടെ സൗമ്യോദാരമായ മുഖം മാത്രമേ പ്രകാശിപ്പിച്ചുള്ളൂ എന്നത് അപ്പോൾ ഒരു പരിമിതിയല്ല. അഥവാ, പരിമിതിയാണെങ്കിൽത്തന്നെ, കാവ്യധർമ്മത്തിന് അനുരോധമായ ഒന്നാണ്. ആധുനിക യുഗത്തിലെ പ്രതിഭകളെപ്പോലെ കാലുഷ്യങ്ങൾക്കിടയ്ക്ക്, വിഭ്രാന്തികൾക്കിടയ്ക്ക് ജീവിച്ചുപോരികയായിരുന്നില്ലല്ലോ, ഉജ്ജയിനിയിലെ ഈ കവിശ്രേഷ്ഠൻ. ഒരു ചരിത്രഗാഥയെന്ന നിലയ്ക്ക് രഘുവംശത്തെ കവിഞ്ഞുനില്ക്കുന്ന രചനകളില്ല. അഭിജ്ഞാനശാകുന്തളത്തിന്റെ പേരിലാണ് കാളിദാസൻ ഒട്ടേറെ പ്രകീർത്തിതനാവാറുള്ളതെങ്കിലും, ഐഹികമായ പോക്കുവരവുകൾ സമാകർഷകമായി പ്രതിഫലിക്കുന്ന മറെറാരു കാവ്യമില്ലെന്നുതന്നെ പറയുക, രഘുവംശത്തിനൊപ്പം. ഇവിടെ നാം പരമകാഷ്ഠകൾ മാത്രം ദർശിക്കുന്നു. വൈഷയികത്വം ബാഷ്പീഭവിച്ച് മറെറാരു ഊർജ്ജവത്തായ അന്തരീക്ഷമുണ്ടാവുന്നതുപോലെയാണ് അനുഭവപ്പെടുക— 'ഋതുസംഹാരത്തിൽനിന്ന് രഘുവംശ'മെത്തുമ്പോൾ.

പതിമൂന്നാം സർഗ്ഗത്തിൽ, ശ്രീരാമൻ രാവണനെ വധിച്ച്, മൈഥിലിയെ വീണ്ടെടുത്ത് ആകാശമാർഗ്ഗം അയോധ്യയിലേക്കു മടങ്ങുമ്പോൾ, പഞ്ചവടിയുടെ വനൈശ്വര്യങ്ങളെക്കുറിച്ച് വ്യാമുഗ്ദ്ധനാവുന്ന ഏട്ടമുണ്ട്.

പ്രകൃതിയുടെ പ്രസന്നതയാർന്ന ഭാഷയാണ് കാളിദാസൻ അനുധാവനം ചെയ്യുന്നത്. ഈ പ്രസന്നതയത്രയും സ്പന്ദിക്കുന്ന ഒരു വനചിത്രം നാം ഒമ്പതാം സർഗ്ഗത്തിൽ കാണുന്നു. നായാട്ടിനിറങ്ങിയ ദശരഥനുമുന്നിൽ, കാട്ടിൽവച്ച് പ്രത്യക്ഷപ്പെടുന്ന മാൻപേടകൾ; മുലകുടിക്കാൻ ചെല്ലുന്ന പൈതങ്ങളാൽ അവയുടെ സഞ്ചാരം ഇടയ്ക്കിടെ തടസ്സപ്പെടുന്നു. ദർഭ ചവച്ചുനില്പുള്ള മാനുകളും അതിനിടയ്ക്കുണ്ട്. ആ മൃഗയൂഥത്തിനു മുന്നിൽ അല്പമൊരു ഗർവ്വോടെ തലയുയർത്തി നില്ക്കുന്ന കൃഷ്ണമൃഗം.





ശ്യാമമെന്നു പേരായ ഒരു വടവൃക്ഷം മേഘച്ഛായകളിൽനിന്നു ദൃഷ്ടിഭവിക്കുകയാണ്. 'രാശിർമ്മണീനാമിവ ഗാരുഡാനാം/സപദ്മരാഗഃ ഫലിതോ വിഭാതി' ഒരിക്കൽ സീത പ്രാർത്ഥിച്ചു നിന്നത് ഈ വൃക്ഷത്തിനു മുന്നിലാണ്. ഇപ്പോളതിൽ കായ്കൾ പഴുത്തു നില്ക്കുന്നു. പദ്മരാഗങ്ങൾ ഇടകലർന്ന മരതകക്കല്ലുകൾപോലെ ശോഭിച്ചുനില്ക്കുന്നൊരു മഹദ്വൃക്ഷം. അരയാലിലകളുടെ ഹരിതരാശിയിൽ തുടുത്ത പഴങ്ങൾ നിറഞ്ഞു നില്ക്കുന്നതിൻെറ മനോജ്ഞതയത്രയും ഇവിടുണ്ട്. 'സ്നുഹി വൃക്ഷോ മഹാതരുഃ' എന്ന് ഏതോ അജ്ഞാതനാമാവ് കാളിദാസനെ പ്രശംസിച്ചതോർക്കുന്നു. വൃക്ഷങ്ങളോട് കാളിദാസന് ഒരു അഭിനിവേശംതന്നെയുണ്ട്, ഹരിണികളോടെന്നോണം. പൗർണ്ണമിക്കു രണ്ടാംദിവസമുള്ള ചന്ദ്രൻെറ ആകൃതിയിലുള്ള പുഷ്പങ്ങൾ പൂക്കുന്ന വൃക്ഷമാണ് അഗസ്ത്യവൃക്ഷം. ഭാദ്രപദത്തിൽ, പതിനേഴാം ദിവസം ദക്ഷിണാകാശത്തിൽ ഉദിക്കുന്ന നക്ഷത്രവുമാണത്. മഴക്കാലം വിടവാങ്ങുന്നതിൻെറ സൂചനയായി, ഈ നക്ഷത്രോദയം കണക്കാക്കാറുണ്ട്. അഗസ്ത്യംപോലെ, കാളിദാസന് പ്രിയങ്കരമായ മറെറാരു വൃക്ഷമാണ് തഗുരു-അകിൽ മരം. കാഴ്ചയ്ക്ക് കൃഷ്ണവർണ്ണമുള്ള ഈ മരം ഹോമാഗ്നിയിൽ പൊടികളായി വിതറുമ്പോൾ പ്രത്യേക തരത്തിലുള്ള സുഗന്ധം ഉയരാറുണ്ട്. ഉയരംകൂടിയ പർവ്വതപ്രദേശങ്ങളിൽ ഇത് ആകാശോന്മുഖമായി വളർന്നു തെഴുക്കുന്നു. കാടും പർവ്വതങ്ങളുമാണ്, സാഗരത്തേക്കാൾ കാളിദാസചേതനയിലെന്ന് ആദ്യം വിവക്ഷിച്ചല്ലോ. വ്യോമസ്ഥലിയിൽനിന്നു ദൃശ്യമാവുന്ന സമുദ്രത്തെ, ശരത്ക്കാലത്തെ ആകാശമെന്നാണ് അദ്ദേഹം വിളിക്കുക. ഇരുണ്ട വീഞ്ഞിൻെറ നിറം, ഒരുപക്ഷേ, പൗരസ്ത്യർക്ക് അപരിചിതമായിരിക്കണം. സാഗരങ്ങൾ എവിടെയും നീലിമയുടെ വിസ്താരങ്ങളാണോ? ഏതായാലും, ഇവിടം സൂര്യദീപ്തികളുടെ ഗർഭസ്ഥാനമാണ്. വിശേഷരത്നങ്ങളുടെ വിളഭൂമിയാണ്. എത്രയോ പ്രാണികൾ ചരിക്കുന്ന അഴിമുഖത്തിലെ വെള്ളം കുടിച്ചതിനുശേഷം, വായ മൂടിയിട്ട്, ശിരോദ്വാരങ്ങളിലൂടെ മേല്പോട്ട് ജലം ചീററുന്ന തിമിംഗലങ്ങളുടെ കേളീസ്ഥലവുമാണ്. ഈ വർണ്ണനകൾക്കിടയ്ക്ക് നമ്മുടെ ശ്രദ്ധ തറയ്ക്കുന്ന ഒരു ബിന്ദുവുണ്ട്.

'... സൈഷാ സ്ഥലീ, യത്ര വിചിന്വതാത്വാ
ഭ്രഷ്ടം മയാ നൂപുരമേക മുർവ്യാം
അദൃശ്യത ത്വച്ചരണാരവിന്ദ
വിശ്ലേഷദുഃഖാദിവ ബദ്ധമൗനം'

അപഹരിക്കപ്പെട്ടുപോയ സീതയെ തിരഞ്ഞു നടക്കുമ്പോൾ, അവളുടെ കാലിൽനിന്നൂർന്നുപോയ ചിലങ്ക കണ്ടെത്തിയ സ്ഥലം, ശ്രീരാമൻ വ്യോമമാർഗ്ഗത്തിൽനിന്നു സീതയ്ക്കു കാണിച്ചുകൊടുക്കുകയാണ്. സീതയുടെ പാദത്തിൽനിന്നു വേർപെട്ടതിനാൽ, അത് വിഷാദവതിയാണ്. സ്ഥലത്തിൻെറയും വിരഹത്തിൻെറയും സൂക്ഷ്മശ്രുതിയാണത്. പിന്നീടാണ് ചക്രവാകമിഥുനങ്ങളെക്കുറിച്ച് ശ്രീരാമൻ സീതയോടു പറയുന്നത്. പരസ്പരം താമരയല്ലികൾ തീററുന്ന ഈ പക്ഷികൾ ഉദാത്തീകരിക്കപ്പെട്ട കാമത്തിൻെറ പ്രതീകങ്ങളാണ്. രാത്രിയിൽ ഇണയെ പിരിഞ്ഞിരിക്കണമെന്ന നിത്യശാപത്തിൻെറ വാഹകരുമാണവ. പഞ്ചവടിയുടെ കാടുകളിൽ ചക്രവാകപ്പക്ഷികളുടെ കരച്ചിൽ, വിരഹിയായ രാമനെ കുറച്ചൊന്നുമല്ല സാന്ത്വനപ്പെടുത്തിയിരിക്കുക.

അയോധ്യയിൽ തിരിച്ചെത്തി സീതയുമൊത്ത് സാമോദം വസിക്കുമ്പോഴേക്കും അടുത്ത വിരഹത്തിൻെറ ഘട്ടമാവുകയാണല്ലോ. തിരമാലകളിൽ തൈലമെന്നപോലെ പ്രചരിക്കുന്ന അപവാദത്തെക്കുറിച്ചു കാളിദാസൻ എഴുതുന്നു:

'... ഛായാ ഹി ഭൂമേഃ ശശിനോ മലത്വേ-
നാരോപിതാ ശുദ്ധി മതഃ പ്രജാഭിഃ'

തെളിഞ്ഞ ചന്ദ്രനു നിഴലായിത്തീരുന്നത്, കളങ്കമായിത്തീരുന്നത് ഭൂമിയുടെ ഛായയാണല്ലോ. ഈ പ്രകാശഗ്രഹണവും കടന്നുപോവുമെന്നൊരു കാവ്യസൂചന, നാം കാണാതിരിക്കുന്നില്ല. പക്ഷേ, എല്ലാ ഗ്രഹണകാലവും മ്ളാനവും വിഷാദഭരിതവുമാണ്, അയനങ്ങളുടെ അനിരോധ്യതയാണ് അവിടെ വെളിപ്പെടുന്നതെങ്കിലും. ഗർഭാരംഗത്തിലെപ്പോഴോ താപസതടങ്ങളിൽ വസിക്കണമെന്നാഗ്രഹിച്ച സീതയെ, വാല്മീകിയുടെ ആശ്രമസമീപം ലക്ഷ്മണൻ കൊണ്ടുചെന്നു വിടുമ്പോൾ, ആദ്യമാദ്യം ആ സാധ്വിക്ക് അതിൻെറ ക്രൂരത ബോധ്യപ്പെടുകയില്ല. കല്പവൃക്ഷസ്വഭാവം വിട്ട് ദാശരഥിയുടെ മാനസം കള്ളിമുള്ളായിത്തീർന്നത് മനസ്സിലാക്കുന്നുമില്ല. സന്ദേഹാത്മകമായ മൗനം ഭഞ്ജിച്ചുകൊണ്ട് ലക്ഷ്മണൻ സീതയോടു പറയുന്നിടത്ത്, കാളിദാസൻെറ പ്രകൃതി വീണ്ടും വർഷിക്കുന്നു. 'ദാൽപ്പാതികം മേഘ ഇവാശ്മവർഷാ' കാലദോഷസൂചകമായി മേഘം കൽമാരി ചൊരിയുന്നതുപോലെ. മയിലുകൾ നൃത്തം നിർത്തുകയും മാനുകൾ കടിച്ചെടുത്ത ദർഭപ്പുല്ലുകൾ ഉപേക്ഷിക്കുകയും വൃക്ഷങ്ങൾ പുഷ്പങ്ങൾ കൊഴിക്കുകയും ചെയ്യുന്ന ശോകപൂർണ്ണമായ ആ വേളയിൽ, വാല്മീകി സീതയെ വരവേല്ക്കുകയാണല്ലോ. പരിത്യക്തയായ ആ രാജ്ഞിയെ, പിന്നീടു പരിചരണത്തിനായി ആശ്രമകന്യകകൾക്ക് ഏല്പിച്ചുകൊടുക്കുമ്പോൾ, ആ അവസ്ഥ കാളിദാസൻ ഇങ്ങനെ ചിത്രീകരിക്കുന്നു.

'നിർവിഷ്ടസാരാം പിതൃഭിർഹിമാംശുഃ
അന്ത്യാം കലാം ദർശ ഇവൗഷധീഷു...'

പിതൃക്കൾ സത്തുമുഴുവൻ ഊററിയെടുത്ത ചന്ദ്രൻെറ അവസാനത്തെ കലയെ അമാവാസി ഔഷധികൾക്കെന്നപോൽ. ഈ പദം ഭൂമിയുടെ ഛായ വീഴുന്ന ചന്ദ്രനെ പെട്ടെന്ന് മനസ്സിൽ കൊണ്ടുവരുന്നു. പിതൃലോകങ്ങളുടെ ആവാസഭൂവായ ചന്ദ്രനെന്ന സങ്കല്പവും ഇതിലുണ്ട്. ആശ്രമനിഷ്ഠകളനുസരിച്ചുള്ള ഗർഭകാലവാസത്തിനുശേഷം സീത, ലവകുശന്മാരെ പ്രസവിക്കുകയാണല്ലോ. ഗർഭക്കെട്ടുനീര് തുടച്ചെടുക്കുവാൻ കുശപ്പുല്ലിൻെറ ഇരുഭാഗങ്ങൾ ഉപയോഗിക്കുകയാണുണ്ടായതത്രേ. ഭൂമിയിൽനിന്നുയിർത്തുവന്ന അയോനിജയായ സീതയുടെ സ്വേദവും നീരും സസ്യംകൊണ്ടുതന്നെ വേണം വടിച്ചെടുക്കുവാൻ. ശ്രേഷ്ഠകർമ്മങ്ങൾക്കുപയോഗിക്കുന്ന കറുകപ്പുല്ലുകൊണ്ടാണ് സീതയ്ക്കു പ്രസവാനന്തര ശുശ്രൂഷകൾ ചെയ്തതെന്നതിൻെറ സംശുദ്ധി ഏറെ ജൈവമാണ്. വീണ്ടുമൊരിക്കൽ, ഈ കുഞ്ഞുങ്ങളേയുംകൊണ്ട് അയോധ്യയിൽ ചെല്ലുകയും കാററടങ്ങി മഞ്ഞുമാത്രം പെയ്തുകൊണ്ടിരിക്കുന്ന ഒരവസ്ഥയിൽ, തിരികേ ഭൂമിയിലേക്ക് അന്തർദ്ധാനം പൂകുകയും ചെയ്യുമ്പോഴാണല്ലോ, രാമൻെറ ലൗകിക ശോകങ്ങൾ പൂർണ്ണമാവുക. മനസാ വാചാ കർമ്മണാ താൻ ഭർത്താവിൽനിന്ന് അകന്നിട്ടില്ലെങ്കിൽ... ഭൂമിയുടെ വിള്ളൽ, മിന്നൽദ്യുതി, മറെറാരു വംശഗാഥയുടെ, ഒരർത്ഥത്തിൽ ശോകാകുലമായ സമാപ്തി.

അവസാനത്തെ കലയിൽ നില്ക്കുന്ന ചന്ദ്രനെക്കുറിച്ച്, പില്ക്കാലം നാം കാണുക, അഗ്നിവർണ്ണൻെറ ആഖ്യാനത്തിലാണ്. വൃദ്ധിയുടേയും ത്യാഗത്തിൻേറയും ശമത്തിൻേറയും സമുദാത്ത മാതൃകകൾക്കു ബദൽ, കാമപൂരണത്തിൽ മാത്രം ശ്രദ്ധയൂന്നി യൗവനം വ്യയം ചെയ്ത അഗ്നിവർണ്ണനിൽ രഘുവംശത്തിൻെറ അവസാനത്തെ ശംഖനാദം മുഴങ്ങുകയാണല്ലോ. അദ്ദേഹത്തിൻെറ പിതാവായ സുദർശൻ, വിധിയാംവണ്ണം വാനപ്രസ്ഥം പരിഗ്രഹിച്ച രാജാവാണെന്നുകൂടി ഓർമ്മിക്കുമ്പോൾ, ആ വൈരുദ്ധ്യം മൂർച്ചയേറിയതായിത്തീരുന്നു. ഓജോഗ്രന്ഥികൾ പെട്ടെന്നു വററിപ്പോയ അഗ്നിവർണ്ണൻെറ ചരമശേഷം, വിധവയായ മഹാരാജ്ഞി, ശ്രാവണമാസത്തിൽ വിതച്ച വിത്തിനെ വയലെന്നപോലെ, തന്നിലൂറിയ ബീജത്തെ പരിരക്ഷിക്കാൻ മുതിരുകയാണ്. രഘുവംശത്തിന് സമമൊരു ഗാഥ, ആ ബീജത്തിൽനിന്ന് ആവിർഭവിക്കുകയില്ല എന്നറിഞ്ഞുതന്നെ. ദിലീപനിൽനിന്ന് ആരംഭിച്ച സമുന്നതമായ ധർമ്മത്തിൻെറ ഈ ഇതിഹാസം ക്ഷയത്തിൻെറ ബിന്ദുവിൽ വന്നെത്തിയതെന്തേ? രാമഗിരിയിൽനിന്ന് ഗന്ധമാദനംവരെയുള്ള പർവ്വതനിരകളിൽ വിഹരിക്കുകയും ആ തല്പങ്ങളാകെ താരള്യത്തിൻെറ സാരദ്രവമണിയിക്കുകയും ചെയ്ത ഈ കവി, മനുഷ്യകുലത്തിൻെറ അഗ്നിവർണ്ണപർവ്വം അന്നേ ദീർഘദർശനം ചെയ്തതാവുമോ? ശ്രാവണത്തിൻെറ വയലുകളിൽ ഇപ്പോൾ കിളിർക്കുന്നത് അശാമ്യമായ ആസക്തികളാണല്ലോ. കാളിദാസൻ പ്രാർത്ഥിച്ചു നടന്ന നർമ്മദയുടെ തീരങ്ങൾ ഇന്ന് ദീനമായൊരു ബലിവേദിയായിത്തീരുകയാണ്. ഗൃഹാതുരത്വമല്ല, നമ്മെ കാളിദാസ കവിതയിലേക്ക് ഈ സന്ധിയിൽ പ്രകോപിപ്പിക്കുക. സാകല്യബോധത്തിനായുള്ള വ്യഗ്രതയാണ്. ഈ കറുത്ത കലമാൻമിഴികളിൽ ജലമുറാതെ നോക്കേണ്ട ബാദ്ധ്യത, ഈ ഭൂമുഖത്ത് ശാസ്ത്രം അനുശീലിക്കുന്ന മാനവനാണുള്ളത്.

അവസാനിച്ചു





വിവർത്തനം:
അക്കിത്തം

അനുയാനം: പി.ചന്ദ്രശേഖരൻ

# ശ്രീമദ് ഭാഗവതം

പ്രഥമസ്കന്ധം: പതിനെട്ടാം അധ്യായം

## ബ്രഹ്മശാപം (തുടർച്ച)

സൂതൻ പറഞ്ഞു:



പരീക്ഷിത്തൊരുനാൾ കാട്ടിൽ
നായാടിസ്സഞ്ചരിക്കവേ
മൃഗാനുഗതനായ് ക്ഷുദ്ദാ-
ഹാർത്തികൊണ്ടു തളർന്നുപോയ്.

ജലാശയങ്ങൾ കാണാഞ്ഞു
ചെന്നു പൂകിയൊരാശ്രമം;
അവിടെക്കൺ പൂട്ടി വാഴു-
ന്നുണ്ടേതോ മുനി ശാന്തനായ്.

പ്രാണേന്ദ്രിയ മനോബുദ്ധി-
നിയന്ത്രിതൻ, ഉപാരതൻ,
തുരീയാവസ്ഥിതൻ, ബ്രഹ്മ-
സമാധിസ്ഥൻ, അവിക്രിയൻ,
വിപ്രകീർണ്ണ ജടാച്ഛന്നൻ

കൃഷ്ണാജിനമുടുത്തവൻ
ആരാഞ്ഞതവനോടായീ
വെള്ളം, തൊണ്ടവരണ്ടവൻ.

ഇല്ല കാൽ കഴുകാൻ വെള്ളം,
ഇരിക്കാൻ പുല്ലു, ഭൂമിയും;
അപമാനിതനായ് ഞാനെ-
ന്നോർത്തു കോപിച്ചു, ഹാ! നൃപൻ.

ക്ഷുത്തൃഷാപീഡിതൻ ഭൂപ-
ന്നുടനേ തോന്നി മത്സരം
കോപവും, ബ്രഹ്മജ്ഞനോടു
പണ്ടുണ്ടാവാത്ത മാതിരി.

ചത്ത പാമ്പിനെ വിൽക്കൊമ്പാൽ
ഇട്ടു കോപിച്ച ഭൂപതി,
ബ്രഹ്മർഷിയുടെ കണ്ഠത്തിൽ;
പൂകീ പിന്നെ നിജാലയം.

ഇന്ദ്രിയസ്വാധീനനായി-
ട്ടിരിപ്പോ കണ്ണടച്ചവൻ?
രാജന്യാധമരെന്തിന്നാ-
ണെന്ന കള്ളസ്സമാധിയോ?

തേജസ്വി മുനിപുത്രൻ ബാ-
ലകരൊത്തു കളിക്കവേ



അച്ഛനെ ദ്രോഹിച്ചു രാജാ-
വെന്നു കേട്ടോതി തൽക്ഷണം.

കാക്കയും കാവൽനായും പോൽ-
ത്തിന്നു വീർക്കുന്ന രാജ്യകൾ
നിജസ്വാമിയെ നിന്ദിക്കു-
മധർമ്മമിതു നോക്കണേ!

നിയുക്തൻ ബ്രാഹ്മണന്മാരാൽ
ക്ഷത്രിയൻ, വീടുകാക്കുവാൻ;
വീട്ടിൽക്കടന്നന്നമവൻ
പാത്രത്തോടെ ബ്ഭുജിക്കയോ?

ഭഗവാൻ കൃഷ്ണനിന്നില്ല
ധർമ്മച്യുതിയകററുവാൻ;
നല്ല തഞ്ചമിതെന്നോ? ഞാൻ
ശിക്ഷിക്കും; കാണുകെൻ ബലം!

ഋഷിബാലകർ തോഴന്മാ-
രൊടാക്കണ്ണു ചുവന്നവൻ
ഓതീ, കൗശികിയിൽച്ചെന്നാ-
ചമിച്ചീ വജ്രവാക്കുകൾ.

മര്യാദയെ വിലംഘിച്ച
കുലാംഗാരൻ, പിതൃദ്രുഹൻ
ഏഴാം നാളവനെക്കൊത്തു-
മെനിക്കായിട്ടു തക്ഷകൻ.

ആശ്രമം പൂകിയുച്ചത്തിൽ
ക്കരഞ്ഞു പിന്നെ ദുഃഖിതൻ
കഴുത്തിൽപ്പാമ്പിനെപ്പേറു-
മച്ഛനെക്കണ്ട മാത്രയിൽ.

മകൻ നിലവിളിക്കെക്കൺ-
തുറന്നാംഗിരസൻ മുനി
സാവധാനം കണ്ടെടുത്തു
കളഞ്ഞു, ചത്ത പാമ്പിനെ.

മകനോടാരാഞ്ഞിതുണ്ണീ,
'എന്തിന്നു കരയുന്നു നീ?'
ഉപദ്രവിച്ചതാർ നിന്നെ?
പറഞ്ഞാൻ സംഭവം മകൻ.

ശപിച്ചുകൂടാ നൃപനെ, ശ്ശപിച്ചതിൽ
സുതന്നു നൽകീലഭിനന്ദനം ദ്വിജൻ

വല്ലാത്ത തെററാണു പിണച്ചതുണ്ണി, നി-
സ്സാരാപരാധിക്കു കടുത്ത ശിക്ഷയായ്.

ഈശസ്വരൂപാന്തരമായ ഭൂപനെ-
സ്സാമാന്യനായ്ക്കണ്ടിത പക്വബുദ്ധി നീ;
ശത്രുക്കൾ താങ്ങാത്ത തദീയ ശക്തിയാൽ
നേടുന്ന നാട്ടാരഭയം, ശുഭത്തെയും.

ഭൂപാലവക്ഷത്തിൽ രഥാംഗപാണിയെ-
ക്കാണാതിരുന്നാലുടനെ പ്രജാവലി
ഹേബാല, ചോരപ്രചുരാൽ നശിച്ചുപോ-
മരക്ഷ്യമാണാജസമൂഹമെന്നപോൽ.

അനാഥമാം ഭൂതികൾ കക്കുവോർക്കെഴും
പാപം നമുക്കും വരുമേ പരോക്ഷമായ്;
പശുക്കളെ, സ്ത്രീകളെയും, ധനത്തെയും
കക്കും; കലമ്പിക്കൊല ചെയ്തിടും ജനം.

അന്നാര്യധർമ്മം നരരെപ്പിരിഞ്ഞുപോം
വർണ്ണാശ്രമാചാരയുതം ത്രയീമയം;
അന്നർത്ഥകാമക്കൊതി വർണ്ണസങ്കരം;
വരുത്തി നായ്മൊച്ചകൾ പോലെയാം ജനം

ധർമ്മപാലൻ, നരപതി,
കാണപ്പെട്ട യശോധനൻ,
അശ്വമേധം ചെയ്തവൻ, രാ-





ജർഷി, ഭാഗവതോത്തമൻ
ശപിച്ചുകൂടവനെ നാം
ക്ഷുത്തൃഷാർത്തനെ, ദീനനെ.

അപക്വബുദ്ധിയാം ബാലൻ
സ്വഭൃത്യനിൽ അപാപനിൽ
ചെയ്ത പാപം പൊറുക്കട്ടെ
സർവ്വാന്തര്യാമിയീശ്വരൻ.

നിന്ദിതൻ, വഞ്ചിതൻ, ക്ഷിപ്തൻ,
ശപ്തൻ, ഹതനതാകിലും
പ്രതിക്രിയയ്ക്കൊരുങ്ങില്ല
ചിത്ഭക്തൻ, ശക്തനെങ്കിലും.

ഏവം മകൻ ചെയ്ത തെററിൽ
അനുതാപാർത്തനാം മുനി
ഒട്ടുമോർത്തില്ല രാജാവു
തന്നെ ദ്രോഹിച്ച വസ്തുത.

...ല്യമേ സജ്ജനത്തിന്നു
കിട്ടും തല്ലും തലോടലും;
ആത്മാവഗുണമായ്ത്തീർന്നാൽ
സുഖവും ദുഃഖവും സമം.

ശ്രീമദ് ഭാഗവതത്തിൽ പ്രഥമസ്കന്ധം പതിനെട്ടാം അദ്ധ്യായം കഴിഞ്ഞു.



## കോൺഗ്രസ്സ് സംസ്കാരത്തിനു....

8-ാം പേജിൽനിന്നും തുടർച്ച

സീററുകളുടെ പ്രശ്നമുണ്ടായത്. പിന്നീടു ചർച്ചകളും. (എല്ലാ കോൺഗ്രസ്സ് ചർച്ചകളോടും ഞങ്ങൾക്കു വലിയ കടപ്പാടുണ്ടെന്നു പ്രത്യേകം പറയണ്ടല്ലോ. ചർച്ചകളിലൂടെ മാത്രം പ്രശ്നമുണ്ടാക്കുകയും പരിഹരിക്കുകയും ചെയ്യുന്ന ആ രാഷ്ട്രീയപാടവത്തിനു മുമ്പിൽ ഞങ്ങൾ ഇന്നും അസൂയാലുക്കളാണെന്ന സത്യവും പറയട്ടെ.)

ഞങ്ങളോട് ഒരു കോൺഗ്രസ്സ് നേതാവും ഈ അടുത്ത കാലത്തൊന്നും കാണിച്ചിട്ടില്ലാത്ത സ്നേഹംകൊണ്ടാവണം, ഉമ്മൻചാണ്ടി മന്ത്രിസ്ഥാനം രാജിവച്ചു. ആദ്യം ഞങ്ങൾ സംശയിച്ചു, മാധ്യമങ്ങളുമായി വലിയ ബന്ധം തേടാത്ത ഒരു രാജിയായിരുന്നു ഉമ്മൻചാണ്ടി നടത്തിയതെന്ന്; 'മടുത്തു, ഇനി പോകാം' എന്ന മട്ടിലാണ് സാമ്പത്തികവകുപ്പ് എന്ന വലിയ ബാദ്ധ്യതയിൽനിന്ന് ഉമ്മൻചാണ്ടി ഒഴിഞ്ഞതെന്ന്.

അല്ലായിരുന്നു; കോൺഗ്രസ്സ് എന്ന പാർട്ടിയെ നന്നാക്കാൻതന്നെയായിരുന്നു ഉമ്മൻ ചാണ്ടിയുടെ രാജി എന്ന് പിന്നീടു വ്യക്തമായി. ആൻറണി പറഞ്ഞു, 'വേണ്ട', 'വേണം' ചാണ്ടി ശഠിച്ചു. "1978-ൽ നിങ്ങൾക്കാവാമെങ്കിൽ... എന്ന മട്ടിൽ ചാണ്ടി ആൻറണിയോടു സംസാരിച്ചുവോ എന്ന് ഇനിയും ഞങ്ങൾക്കറിയില്ല.

"ഞങ്ങൾ ജ്യേഷ്ഠാനുജന്മാരെപ്പോലെയല്ലേ, വഴക്കൊക്കെയുണ്ടാകും" കരുണാകരൻ ഞങ്ങൾക്കായി പിന്നീടു വ്യക്തമാക്കി. ഇതിനിടെ, സുധീരനും ജി. കാർത്തികേയനും ഞങ്ങളെ കൂടുതൽ ഉന്മേഷവാന്മാരാക്കിക്കൊണ്ട് രസകരമായ പുതിയ പ്രസ്താവനകൾ നടത്തിയശേഷം പുതിയ വേദികൾ തിരയുകയാണ്.

ഉമ്മൻചാണ്ടി നിയമസഭയിലെ പഴയ സീററ് കുഞ്ഞാലിക്കുട്ടിക്കും സാമ്പത്തിക വകുപ്പിൻെറ ഭാരം പത്മരാജനും കൈമാറി പിൻനിരയിലേക്കു നീങ്ങിയ വേളയിൽത്തന്നെ ഈ പുതിയ അദ്ധ്യായത്തിനു കൃതജ്ഞത പ്രകടിപ്പിക്കുകയാണ്. ഇതുപോലുള്ള മുൻ സന്ദർഭങ്ങളിൽ നന്ദി രേഖപ്പെടുത്താത്തതിൽ ഞങ്ങളുടെ കുററബോധവും ഇവിടെ വായനക്കാർ കൂട്ടിവായിക്കുമല്ലോ.

20 കോൺഗ്രസ്സ് എം.എൽ.എമാർ രാജിവച്ച് നേതൃത്വത്തെ ചോദ്യം ചെയ്യണമെന്നോ, ചുരുങ്ങിയത് കെ.പി. വിശ്വനാഥനെങ്കിലും രാജിവയ്ക്കണമെന്നോ നിർദ്ദേശിച്ചാൽ പത്രക്കാരുടെ ആർത്തിയായി അതു തെററിദ്ധരിക്കപ്പെടും. തത്ക്കാലം ഞങ്ങൾക്ക് ഇതു മതി. കാർത്തികേയനും സുഹൃത്തുക്കൾക്കും നേതൃത്വശൈലിയോട് വീണ്ടുമിണങ്ങാൻ അവസരമെങ്കിലുമുണ്ടായല്ലോ. വളരെ മുട്ടിയാൽ ഭാവിയിൽ ഞങ്ങൾക്കു സുധീരനുമുണ്ട്. തത്ക്കാലം "ദേശീയ ഉത്തരവാദിത്വ"ത്തോടെ ആൻറണിയും "പാർട്ടി അച്ചടക്ക"ത്തോടെ ഉമ്മൻ ചാണ്ടിയും നിലകൊള്ളുന്നതുവഴി ഞങ്ങൾക്കു പരാതിയില്ല. അങ്ങനെയല്ലെങ്കിലും കുഴപ്പമില്ലെന്ന് കരുണാകരൻ പറയുന്നതുകൊണ്ട് ഞങ്ങൾക്കു നന്ദിക്കുറവുമില്ല. കോൺഗ്രസ്സ് സംസ്കാരം ഈ മട്ടിൽ വളർച്ച തേടിയാൽ മാത്രം ഞങ്ങൾ കൃതാർത്ഥരാണ്.





എയർ കമ്മഡോർ എസ്.നായർ (റിട്ട.)

# പൊരിഞ്ഞ പോരാട്ടത്തിനിടയിൽ



ബസന്തർ നദി കടന്ന്, പതിനാറാം മദ്രാസ് ബററാലിയനോടൊപ്പം, പാകിസ്ഥാൻെറ ഉള്ളിലേക്കു മുന്നേറിയ മറ്റൊരു വിഭാഗമാണ് മൂന്നാം ഗ്രനേഡിയേഴ്സ്. ഇരു ബററാലിയനുകളും, ബ്രിഗേഡിയർ ഭരദ്വാജിൻെറ കൊടിക്കീഴിലുള്ള നാൽപ്പത്തിയേഴാം ബ്രിഗേഡിൻെറ പ്രഹര ഹസ്തങ്ങളായിരുന്നു.

മൂന്നാം ഗ്രനേഡിയേഴ്സിലെ 'സി' കമ്പനിയുടെ മേധാവിയായിരുന്നു മേജർ ഗോഷിയാർ സിംഗ്. രണരംഗത്ത് യോദ്ധാക്കളെ വീറോടെ നയിക്കുവാൻ ഗോഷിയാർ സിംഗിനുള്ള പാടവം അദ്ഭുതാവഹമാണ്. ശത്രുവിൻെറ വെടിക്കോപ്പ് മാരിയുടെ നടുവിൽ, അതി ശാന്തനായി നിന്ന് സ്വന്തം പടയാളികൾക്ക്, ഉറച്ച നേതൃത്വം പ്രദാനം ചെയ്യുവാൻ, കെല്പും, കഴിവും, സ്ഥൈര്യവുമുള്ള, അപൂർവ്വ വ്യക്തിയെന്ന്, ബററാലിയനിലെ ഏവർക്കുമറിയാം. വിനയവും സ്നേഹവും ഒത്തു ചേർന്നുള്ള, മേജറുടെ പെരുമാററരീതിയും, ശിക്ഷണങ്ങളും ഭടന്മാരുടെ പ്രിയങ്കരനാക്കിയിരുന്നു. കാലാൾപ്പടയ്ക്ക് മികച്ച നേതൃത്വം നൽകുന്ന ഉദാഹരണമാണ് മേജർ, എന്ന് ഉന്നതർപോലും സമ്മതിച്ചിട്ടുണ്ട്.

ഷക്കർഗഢ് മേഖലയിലെ പോരാട്ടങ്ങൾക്ക് തുടക്കമിട്ട ഡിസംബർ അഞ്ചിനുതന്നെ, ഗോഷിയാർസിംഗ് പാക് അതിർത്തി കടന്ന്, അഞ്ചു കിലോമീററർ ഉള്ളിലുള്ള "ബാഗോ കുർദ്" ഗ്രാമം പിടിച്ചെടുത്തു. ഗ്രാമം വീണ്ടെടുക്കുവാൻ അടുത്ത രണ്ടു ദിവസങ്ങൾ പാക് പട നടത്തിയ ശ്രമങ്ങൾ വിഫലമായി. പാക് 35 ഫ്രണ്ടിയർ റൈഫിൾസ് ആയിരുന്നു പ്രധാന പ്രത്യാക്രമണങ്ങൾ നടത്തിയത്.

"മൈൻ പാടം തരണം ചെയ്ത് ഫത്തേപ്പൂർ കീഴടക്കണം. നമ്മുടെ അടുത്ത ലക്ഷ്യം അതാണ്." അനുയായികളോട് വിവരങ്ങൾ കൈമാറി, അവരെ മാനസികമായ തയ്യാറെടുപ്പിൽ നിറുത്തി.

നിരൂപിച്ച രീതിയിൽ, ഡിസംബർ ഏഴിന് ഫത്തേപ്പൂർ മേജറും കൂട്ടരും കരസ്ഥമാക്കി. ശത്രു ശക്തമായി പ്രതികരിച്ചു. ഗ്രനേഡിയേഴ്സ് നിരവധി പ്രത്യാക്രമണങ്ങൾക്ക് വിധേയമായി. പക്ഷെ ഗോഷിയാർസിംഗ്, ഫത്തേപ്പൂറിൽ വേരൂന്നിക്കഴിഞ്ഞു. പതിനഞ്ചാം തീയതിവരെ, ഗ്രനേഡിയേഴ്സിന്, മുന്നേറുവാനുള്ള സാഹചര്യങ്ങൾ ലഭിച്ചില്ല.

പതിനഞ്ചാം തീയതി പുലർച്ചയ്ക്ക്, ഫത്തേപ്പൂറിൽനിന്നും എട്ടു കിലോമീററർ അകലെയുള്ള ബസന്തർ നദി കടക്കുവാനുള്ള സംരംഭങ്ങൾ വീറോടെ തുടങ്ങി. പാക് പ്രതിരോധ നിരകൾ ഓരോന്നായി തുളച്ച്, സന്ധ്യയോടെ ബസന്തർ നദിവക്കത്തെത്തി. രാത്രിയുടെ മറവിൽ, കൊടും ശൈത്യത്തിൻെറ അസഹനീയതയിൽ, അപരിചിതമായ മൈൻ പാടങ്ങളിൽ, മേജറുടെ നേതൃത്വം അണികൾക്ക് തുണയായി. ബസന്തർ നദിയുടെ പടിഞ്ഞാറെക്കരയിൽ, ഗ്രനേഡിയേഴ്സ് പററിപ്പിടിച്ചുകഴിഞ്ഞു.

ബസന്തർ നദിയുടെ പടിഞ്ഞാറെക്കര മുഴുവൻ, വരിവരിയായുള്ള മുള്ളുവേലിച്ചുരുളുകൾ, മൈൻപാടങ്ങൾ, മെഷീൻഗൺ കൂടുകൾ, ചെറു പീരങ്കികൾ അങ്ങനെ അഭേദ്യമായ പ്രതിരോധം പാക് അധികാരികൾ നിരത്തിയിരുന്നു.

ഗോഷിയാർ സിംഗ്, ശത്രുവിൽ ആശയക്കുഴപ്പമുണ്ടാക്കുന്ന ആകസ്മികമായ ഒരാക്രമണത്തിന് പദ്ധതിയിട്ടു.

"നമുക്ക് രണ്ടു നിരകളായി, ശത്രുവിനെ ആക്രമിക്കാം. സി കമ്പനിയെ രണ്ടായി വിഭജിക്കുന്നു. ഒരു വിഭാഗം ഞാനും, മറെറാരു വിഭാഗം ക്യാപ്ററൻ വർമ്മയും നയിക്കും. ശത്രുവിനെ മധ്യത്താക്കി, ഇടംവലമായി മുന്നേറണം." അനുയായികൾ അതനുസരിച്ചു.

ഇടംവലമായി തകർത്തുള്ള ഗ്രനേഡിയേഴ്സിൻെറ മുന്നേററം വലിയൊരാക്രമണത്തിൻെറ മുന്നണിയാണെന്ന്, പാക് സൈന്യം തെററിദ്ധരിച്ചിരിക്കണം. പാക് പ്രതിരോധം പെട്ടെന്ന് പൊളിഞ്ഞു. ഗോഷിയാർ സിംഗും കൂട്ടരും പാക് സ്ഥാനം കരസ്ഥമാക്കി.

പക്ഷെ ചില പാക് ഭടന്മാർ, സി കമ്പനിയുടെ ഇരുവിഭാഗങ്ങളുടേയും നടുവിലുള്ള കരിമ്പിൻകാട്ടിൽ പതിയിരുന്ന്, ഇടയ്ക്കിടെ വെടി തുടർന്നു കരിമ്പിൻ കാട്ടിൻെറ ഇരുവശവുമുള്ള സ്വന്തം ഭടന്മാർ തമ്മിൽ ബന്ധം പുലർത്തുവാൻ മേജർ അശ്രാന്തപരിശ്രമം നടത്തി. സ്ഥിതിഗതികൾ അവ്യക്തമായിരുന്നു എങ്കിലും ഗ്രനേഡിയേഴ്സിന്, ആശയക്കുഴപ്പം ഒന്നും ഉണ്ടായില്ല.

സന്ധ്യയായപ്പോൾ, പാടങ്ങളിൽനിന്നും അല്പം ഉയർന്ന സ്ഥാനങ്ങളിലേക്ക് നുഴഞ്ഞുകയറി. അങ്ങനെ, പാടത്തിലെ ചെളിയും വെള്ളവും കൊണ്ടുകുതിർന്ന യൂണിഫോറങ്ങളിലെ ഈററൻ മാററുവാനുള്ള സമയം കിട്ടി.

ഡിസംബർ പതിനേഴ് രാത്രി മുഴുവൻ, നിദ്രാവിഹീനനായി കഴിച്ച മേജർ, സെൻററി രാമുവുമായി തമാശകൾ പറഞ്ഞുരസിക്കുകയാണ്. പെട്ടെന്ന്, സമീപത്തുള്ള ചില ചലനങ്ങൾ മേജറുടെ ശ്രദ്ധയിൽപ്പെട്ടു.

ശേഷം 65-ാം പേജിൽ



പോരാട്ടത്തിനിടയിൽ വിശ്രമിക്കുന്ന ടാങ്കുകളും ഭടന്മാരും

## എവിടെപ്പോയി...

10-ാം പേജിൽനിന്നും തുടർച്ച

റയൺസിൻെറ വരവോടെ എല്ലാം എല്ലാം പോയി. പുഴയുടെ താളംപോലും തെറ്റിപ്പോയി.

ഒരിക്കൽക്കൂടി പുറകോട്ട്... കാലികളെയും കൊണ്ട് കുളികഴിഞ്ഞ് ഞങ്ങൾ വീട്ടിലെത്തുന്നു. ഭക്ഷണം വാരിവലിച്ചുതിന്നുകഴിഞ്ഞാൽ വീണ്ടും ഓട്ടമായി... നെല്ലുകുത്തുപുരയിൽ സ്ത്രീകളുടെ ബഹളം... നെല്ലുകുത്തോ അവിലിടിയോ എന്തുമാകാം... അവയോടൊപ്പം സദസ്സിൽ അവതരിപ്പിക്കപ്പെടുന്ന ഗ്രാമവിശേഷങ്ങൾ... കല്ലുമാലകൾ കൊണ്ട് മാറുമറച്ച തിരുമാല എന്ന കള്ളാടിച്ചിപ്പെണ്ണ് ഉമ്മർ എന്ന മുസ്ലിം യുവാവുമൊത്ത് വയനാട്ടിലേക്ക് ഒളിച്ചോടിപ്പോയ കഥ... ചിരുത എന്ന തിയ്യത്തിപ്പെണ്ണു പ്രസവിച്ച കുഞ്ഞിന് ഹാജിയാരുടെ മുഖച്ഛായ... ഇല്ലത്തെ അന്തർജ്ജനവുമായി തിയ്യൻ ഇഷ്ടം കൂടിയ കഥ... അങ്ങനെ എന്തെല്ലാം.. പക്ഷെ ഞങ്ങൾക്കതിൽ താത്പര്യമില്ല... ഞങ്ങൾ പുറത്തേക്ക്...

കുഞ്ഞമ്മത് കാക്കയും സഹായികളും ആനകൾക്ക് മരുന്നുകൊടുക്കുന്ന തിരക്കിലാണ്. മറുഭാഗത്ത് കലപ്പയും കൊടുവാളും നന്നാക്കുന്ന കൊല്ലൻെറ തിരക്ക്. ആല നന്നാക്കാനും പണിയായുധങ്ങൾ നന്നാക്കാനും പാടുപെടുന്ന ആശാരിമാരുടെ ബഹളം. കോളാമ്പികളും കിണ്ണങ്ങളും കിണ്ടികളും ഉണ്ടാക്കാൻ ഓർഡർ വാങ്ങാനെത്തുന്ന മൂശാരിമാർ പൂമുഖത്താണ്. ഉമ്മയുടെ നോട്ടമെത്തുന്ന അകത്തളത്തിലിരുന്നാണ് സ്വർണ്ണാഭരണങ്ങൾ ഉണ്ടാക്കാൻ ചീരാമൻ എന്ന തട്ടാൻ ഉലയൂതുന്നത്.

കൊല്ലനും മൂശാരിയും തട്ടാനും ഞങ്ങളെ ഏറെ ആകർഷിക്കാറില്ല. ഞങ്ങളുടെ ആകർഷണകേന്ദ്രം ആശാരിമാരാണ്. അവരാണ് ഞങ്ങൾക്ക് കിളിക്കൂടുകളും കളിവണ്ടികളും ഉണ്ടാക്കിത്തരുന്നത്.

കണ്ണൻകുട്ടിയുടെയും മൂത്തോറൻെറയും ചാളകൾ (കുടിലുകൾ) ഞങ്ങൾക്കേറെ പ്രിയപ്പെട്ടതാണ്. കാരണം ഞങ്ങൾക്ക് അവിടെ ലഭിക്കുന്ന സ്വാതന്ത്ര്യം തന്നെ. ഓലമേഞ്ഞ ചെററക്കുടിലാണെങ്കിലും ചാണകവും കരിയും ചേർത്തു മെഴുകിയ ആ തറകൾ ഏറെ വൃത്തിയുള്ളവയായിരുന്നു... പറമ്പിലൂടെ ഞങ്ങൾ ഓടിനടക്കും... മരത്തിൽ കയറി, വാവലുകളെ തുരത്തി, ചക്കയും മാങ്ങയും കശുമാങ്ങയും പേരയ്ക്കയും ഞങ്ങൾ കടിച്ചുതിന്നു... ഞങ്ങളെ കണ്ടു വിരണ്ട് അണ്ണാറക്കണ്ണന്മാർ കലപില ചിലച്ച് വൃക്ഷക്കൊമ്പിൽ നിന്നും ഒന്നൊന്നായി ചാഞ്ചാട്ടം തുടങ്ങും. അന്നത്തെ ആഹാരവിശേഷങ്ങളും ഇതൊക്കെത്തന്നെയാണ്. ചക്ക, മാങ്ങ, കപ്പ, മധുരക്കിഴങ്ങ്, വാഴക്കുല, കൂവ്വപ്പൊടി, പനമ്പൊടി, മുളയരി, മുതിര, ഗോതമ്പ്, ചാമ, എള്ള്, തൊമര എല്ലാം കലവറയിൽ സുലഭം. പത്തായം നെല്ലുകൊണ്ടും തേങ്ങാക്കൂട് തേങ്ങയും ചകിരിയും കൊണ്ടും നിറഞ്ഞിരിക്കും.

ബിരിയാണി അന്ന് തിന്നതായി ഓർക്കുന്നില്ല. സദ്യയ്ക്കും അടിയന്തിരങ്ങൾക്കുമെല്ലാം തേങ്ങാച്ചോറാണ്... അല്ലെങ്കിൽ ചക്കരച്ചോറ്... പള്ളികളും അമ്പലങ്ങളും ദർസുകളും കാവുകളും അന്നുമുണ്ട്. അവിടങ്ങളിൽ നേർച്ചകളും ഉത്സവങ്ങളും ഉണ്ടാകും. എല്ലാവരും പങ്കെടുക്കുന്നു... തികഞ്ഞ ഭയഭക്തി ബഹുമാനങ്ങളോടെ, ഉത്സാഹത്തിമർപ്പോടെ... പക്ഷേ, അന്ന് ഇരുവശങ്ങളിലും പാണൽക്കാടുകൾ വളർന്നുനിന്നിരുന്ന ഞങ്ങളുടെ ചെത്തുവഴികളിലൂടെ ശോഭായാത്രകളും, നബിദിനഘോഷയാത്രകളും കടന്നുപോയതായി ഓർക്കുന്നില്ല! 'മതമൈത്രി' എന്നൊരു പ്രയോഗം അന്ന് കേട്ടിരുന്നില്ല!

ഇപ്പോൾ ഞങ്ങൾ പാടത്താണ്. അസ്തമിക്കാൻ ഒരുങ്ങുന്ന സൂര്യൻെറ പൊൻകിരണങ്ങളേററു വെട്ടിത്തിളങ്ങുന്ന തോടിന് ഇരുവശവും വളർന്നുനില്ക്കുന്ന കൈതക്കാടുകൾ... പച്ചപ്പട്ടു വിരിച്ചപോലെ കണ്ണെത്താത്ത ദൂരത്തോളം നീണ്ടുനിവർന്നുകിടക്കുന്ന,, വെള്ളത്തുള്ളികൾ തെറിച്ച നെൽപ്പാടങ്ങളിൽ സൂര്യകിരണം പതിക്കുമ്പോൾ അവയ്ക്കു മഴവില്ലിൻെറ സപ്തനിറങ്ങൾ... പാറിപ്പറന്ന് അകലുന്ന പറവകളുടെ പിറകെയോ, പന്നികളെ ഓടിക്കാൻവേണ്ടി ഏറുമാടം കെട്ടുന്ന ഗോപാലൻെറ പിറകെയോ അല്പനേരംകൂടി. ഇവിടെ ഞങ്ങൾ വിട പറയുന്നു.

കളികളെല്ലാം കഴിഞ്ഞ് തിരിച്ചെത്തിയാലും വീട് സജീവമായിരിക്കും. ഉലയൂതുന്ന തട്ടാൻ, ഇരുമ്പുസാധനങ്ങൾ ശരിപ്പെടുത്തുന്ന കൊല്ലൻ, കാലിത്തൊഴുത്തിൽ മൂരികൾക്ക് കോഴിമരുന്ന് ഉണ്ടാക്കിക്കൊടുക്കുന്ന മൂത്തോറനും സംഘവും. കോലായിൽ അഹമ്മദ് മൊല്ലാക്കയുടെയും സഹായികളുടെയും നേതൃത്വത്തിലുള്ള മൗലിദ്... പച്ചയടയ്ക്ക പൊളിക്കാൻ ഉരൽപ്പുരയിൽ വട്ടമിട്ടിരിക്കുന്ന സ്ത്രീകൾ.. അവർക്ക് ഒത്താശകളുമായി, വെററിലച്ചെല്ലവുമായി നടക്കുന്ന അടുക്കളക്കാരികൾ... വെപ്പുപുരയിൽ പാകമായി വരുന്ന പോത്തിൻെറ വരട്ടും തേങ്ങാച്ചോറും...

അടയ്ക്ക പൊളിച്ചുകഴിഞ്ഞാൽ അവ കുട്ടകളിലാക്കി കോണിച്ചുവട്ടിൽ കൊണ്ടുവയ്ക്കുന്ന സ്ത്രീകൾ.. ഞങ്ങൾ ഒളിച്ചുകളിക്കുകയാണ്. കോണിച്ചുവട്ടിൽ ഒളിച്ച നീലാണ്ടൻെറ നിലവിളി. സ്ത്രീകൾ മണ്ണെണ്ണ വിളക്കുമായി ഓടിവരുന്നു. പൊളിച്ച അടയ്ക്ക നിറച്ച കുട്ടയിൽ നീണ്ടുനിവർന്നുനിന്ന് ഫണമുയർത്തുന്ന പുല്ലാഞ്ഞിമൂർഖൻ! കാട് ചിലപ്പോൾ ഇങ്ങനെ വീടുവരെയെത്താറുണ്ട്.

എട്ടുവയസ്സുകാരനിൽനിന്ന് അമ്പത്തിമൂന്നു വയസ്സുകാരനിൽ എത്തുമ്പോൾ... കാരശ്ശേരി എന്ന എൻെറ ഗ്രാമത്തിന് പുരോഗതി ഏറെ. എങ്കിലും, ഏറെ അവൾക്ക് നഷ്ടപ്പെട്ടിരിക്കുന്നു.

കാടിനുപകരം റബ്ബർതോട്ടങ്ങൾ... അവയ്ക്കിടയിൽക്കൂടി തലങ്ങും വിലങ്ങുമോടുന്ന ലോറികൾ, ജീപ്പുകൾ. പറമ്പുകളിൽ പടുവൃക്ഷങ്ങൾപോലും അവശേഷിക്കുന്നില്ല... മുളങ്കാടുകൾ ഏറെ വെട്ടിമാററപ്പെട്ടു. പുഴയോരത്തും സന്ദർഭം കിട്ടുമ്പോൾ പുഴയിലുമാണ് ഇപ്പോഴത്തെ കൃഷി. ഉഗ്രൻ രാസവളങ്ങളും കീടനാശിനികളും പുഴയിൽ വിതറി വിളകൾക്ക് കൊഴുപ്പുകൂട്ടുന്നു. മണൽ വാരി വാരി പുഴത്തീരങ്ങൾ ചെളിക്കുണ്ടുകളായി. വയൽ നികത്തി കവുങ്ങിൻ തോട്ടങ്ങൾ വച്ചുപിടിപ്പിക്കുന്നു. അങ്ങനെ ഒരേസമയം പുഴയും പാടങ്ങളും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു.

കുന്നിനുമുകളിൽ.റസ്ററ് ഹൗസ് പണിത്, കാററിനുവേണ്ടി, കിളികൂജനങ്ങൾക്കുവേണ്ടി ഈ അമ്പത്തിമൂന്നുകാരൻ കാത്തിരിക്കുന്നു. ആ കുളിർകാററ് എവിടെ? എവിടെപ്പോയി ആ കിളിയൊച്ചകൾ?

മലമുകളിലെ ഈ റസ്ററ് ഹൗസിൽ വിരുന്നു പാർക്കാൻ വന്ന മദ്രാസ്സുകാരനായ സിനിമാട്ടോഗ്രാഫർ ചോദിക്കുന്നു, "എന്തുകൊണ്ട് നിങ്ങൾക്കിവിടെ ഒരു എ.സി ഫിററ് ചെയ്തുകൂടാ?"

---

18-ാം പേജിൽനിന്നും തുടർച്ച

കേന്ദ്രീകരിച്ചാണ് പൊലീസ് അന്വേഷണം നടത്തുന്നതും.

മുൻമന്ത്രി ഉമ്മൻചാണ്ടി കോട്ടയം എം.എൽ.എ. ടി.കെ. രാമകൃഷ്ണൻ എന്നിവർ നാഗമ്പടം കോളനി സന്ദർശിച്ചു ശശികലയുടെ ബന്ധുക്കളെയും കണ്ടു. കുറ്റവാളികളെ ഉടൻ അറസ്റ്റു ചെയ്യണമെന്ന് ഇരുവരും ആവശ്യപ്പെട്ടു. വിവിധ രാഷ്ട്രീയ സാമുദായിക സംഘടനകൾ എല്ലാംതന്നെ പ്രക്ഷോഭ സമരവുമായി രംഗത്തെത്തിക്കഴിഞ്ഞു. പൊലീസുകാരനെ രക്ഷിക്കാൻ അധികൃതർ നടത്തുന്ന ശ്രമത്തെ ചോദ്യം ചെയ്തു ജില്ലാ പൗരസമിതിയും രംഗത്തെത്തിയിട്ടുണ്ട്.

ഈ കേസിലെ യഥാർത്ഥ പ്രതിയെ ക്രൈംബ്രാഞ്ച് പൊലീസ് അറസ്റ്റു ചെയ്തേക്കാം. അതല്ലെങ്കിൽ സാധാരണ പൊലീസുമുറയിൽ ആരെങ്കിലും പ്രതിയായി അവതരിച്ചേക്കാം. ശശികലയുടെ കൊലപാതകം ഉയർത്തുന്ന പ്രശ്നങ്ങൾ എന്നാൽ അവിടെ അവസാനിക്കുന്നില്ല. മകളുടെ പ്രായംപോലും വരാത്ത കൗമാരം പിന്നിടാത്ത ഒരു പെൺകുട്ടി ക്രൂരമായി ബലാൽസംഗത്തിനിരയാവുക എന്നത് നമ്മെ ഞെട്ടിക്കുന്നില്ലേ എന്ന ചോദ്യം നമ്മുടെ മുമ്പിൽ ഉയർന്നു നിൽക്കുന്നു. ഇന്ത്യയിൽ ആദ്യമായി സമ്പൂർണ്ണ സാക്ഷരത നേടിയതും സാക്ഷരതാ ശതമാനക്കണക്കിൽ ഇന്ത്യയിൽ ഒന്നാമതു നിൽക്കുന്നതും സാംസ്കാരിക തികവിൻെറ പേരിൽ അക്ഷരങ്ങളുടെ നഗരമെന്നറിയപ്പെടുന്നതുമായ കോട്ടയത്ത് ഒരു പൈങ്കിളിക്കഥാകാരൻ പോലും ഇതുവരെ സ്വപ്നം കാണാത്ത രീതിയിലുള്ള ഈ ക്രൂരതയിൽ നാം ലജ്ജിക്കേണ്ട എന്നത് നമ്മുടെ മനഃസാക്ഷിയ്ക്കു മുമ്പിൽ ഉയർന്നു നിൽക്കുന്ന ചോദ്യമാവുന്നു. ഈ ചോദ്യത്തെ അഭിമുഖീകരിക്കാതെ മനഃസാക്ഷി പണ്ടേ നാം പണയം വച്ചതല്ലേ എന്നുപറഞ്ഞ് നമുക്ക് വേണമെങ്കിൽ ഉറക്കെ ചിരിക്കാം.



ടി.ജെ.എസ്. ജോർജ്

# മോക്ഷം തേടുന്ന പ്രേതങ്ങൾ



വേണ്ട പ്രാർത്ഥനകളും പൂജാദികർമ്മങ്ങളും കൂടാതെ മരിക്കുന്നവരുടെ പ്രേതങ്ങളെപ്പോലെ, നിത്യശാന്തി കിട്ടാതെ, മോക്ഷത്തിനു മാർഗ്ഗമില്ലാതെ ശൂന്യാകാശത്തിൽ നട്ടംതിരിയുന്ന ചില ചോദ്യങ്ങൾ നമ്മുടെയിടയിൽ പറന്നു നടക്കുന്നുണ്ട്. ശ്രദ്ധിക്കുക. ഒരുപക്ഷേ, ചിറകടി കേൾക്കാം.

* ആൻറണിക്കെന്തു പററി? ആദർശവാദികളുടെ ആശാകേന്ദ്രമായിരുന്ന ആൻറണി ഒരു അശുഭപ്രഭാതത്തിൽ എന്തുകൊണ്ട് എല്ലാം കളഞ്ഞുകുളിച്ച് മ്ളേച്ഛഗണത്തിൽ കൂടി?

* ഇനി ആൻറണിയെ നമ്പിയിട്ട് എന്തു കാര്യം?

* ചുമതലയില്ലായ്മ കാരണം നദികൾ പോലും നശിക്കുന്ന ഈ കാലയളവിൽ പാർലമെൻറിലെ ഒരു സീററിൻെറ കച്ചവടമാണു ഭരണം എന്നു വരുത്തിക്കൂട്ടാൻ എങ്ങനെ സാധിക്കുന്നു?

* അഴിമതി ഇല്ലാത്തവർക്ക് കോൺഗ്രസ്സിൽ സ്ഥാനമില്ല എന്ന അവസ്ഥ (വി.എം. സുധീരനെ കൂട്ടുകയില്ല എന്നു നിർബ്ബന്ധം പിടിച്ചതോർക്കുക) എങ്ങനെ വന്നുഭവിച്ചു?

* വിദ്യാഭ്യാസമില്ലാത്ത ഒരു മുഖ്യമന്ത്രിയുടെ വിദ്യാഭ്യാസമില്ലാത്ത മകനെ മുഖ്യമന്ത്രിയാക്കി വാഴിച്ച ഹരിയാനയുടെ നിലവാരത്തിലേക്ക് പ്രബുദ്ധകേരളത്തെ തരംതാഴ്ത്താം എന്ന ഭൂതോദയം എങ്ങനെ ഒരു മലയാളിക്കുണ്ടായി?

* പൊലീസ് എന്ന സ്ഥാപനത്തിൻെറ ശൃംഖലാടിസ്ഥാനത്തിലുള്ള നേതൃത്വപാരമ്പര്യവും മൗലികമായ അച്ചടക്ക സമ്പ്രദായങ്ങളും അട്ടിമറിച്ച് ഒരു കുടുംബത്തിൻെറ ആവശ്യങ്ങൾക്കായി മാത്രം പൊലീസ് സംവിധാനത്തെ ഉടച്ചുവാർക്കാനുള്ള സ്വാർത്ഥത എങ്ങനെ ഒരു മനുഷ്യപുത്രനുണ്ടാകും?

* സ്റേറഷനകത്തിട്ട് ആളുകളെ തല്ലിക്കൊല്ലുക, ചെവിക്ക് ഓപ്പറേഷൻ നടത്തിയ ആളാണ് ചോദ്യംചെയ്യാൻ പിടിച്ച ഒരു ഹതഭാഗ്യൻ എന്നറിഞ്ഞപ്പോൾ അയാളുടെ കരണത്തിററ് വീണ്ടും വീണ്ടും ആഞ്ഞടിക്കുക, "എടാ", "നീ" എന്ന ഭാഷ മാത്രം വികസിപ്പിച്ചെടുക്കുക—ഇങ്ങനൊരു സംസ്കാരത്തിലേക്ക് പൊലീസിനെ തള്ളിവിട്ട് ജനാധിപത്യമെന്ന വഞ്ചനയുടെ പിറകിൽ ഒളിക്കാൻ ഒരു പൗരന് എങ്ങനെ തോന്നുന്നു?

* നിലവിലുള്ള നിയമങ്ങളെ അവഗണിച്ച് ഓവർസ്പീഡിൽക്കൂടി വഴിവക്കിൽ മരണം വിതറി യാത്രചെയ്യാനുള്ള ധിക്കാരം—

ഷെഡ്യൂളനുസരിച്ചുള്ള തീവണ്ടി താമസിപ്പിച്ച് ഒന്നാംക്ളാസ്സ് റിസർവേഷനുള്ള യാത്രക്കാരെ പിടിച്ചിറക്കി ഒരു കംപാർട്ടുമെൻറ് കൈയടക്കാനുള്ള ധിക്കാരം—

പുറപ്പെടാൻ തയ്യാറായ ബോംബെ• വിമാനത്തെ ശരിക്കും ഹൈജാക്ക് ചെയ്ത് കൊച്ചിയിൽ അനധികൃതമായി ഇറക്കി സ്വന്തം കാര്യം നേടാനുള്ള ധിക്കാരം—

മഹാരാജാക്കന്മാർപോലും കാണിച്ചിട്ടില്ലാത്ത ധിക്കാരം നിത്യശൈലിയാക്കിയ ഒരു അഹങ്കാരിയെ കേരളജനത എങ്ങനെ സഹിച്ചു?

* സമരത്തിനിറങ്ങിയവർ സമരം പിൻവലിക്കാതെ അവരോടു സംസാരിക്കുകപോലും ചെയ്യില്ലെന്നു വീമ്പടിച്ചശേഷം, ലക്ഷക്കണക്കിന് ആളുകൾ ദുരിതമനുഭവിക്കുന്നതും ദശലക്ഷങ്ങളുടെ നഷ്ടം ബസ്സുകൾക്കുണ്ടാകുന്നതും നോക്കിനില്ക്കുകയും പിന്നീട് ഒന്നുമറിയാത്ത രീതിയിൽ സമരക്കാർ ചോദിച്ചതെല്ലാം അതേപടി സമ്മതിക്കുകയും ചെയ്യുന്നത് ഭരണ നൈപുണ്യമാണെന്നു നടിക്കുന്ന ഭോഷന്മാർ എങ്ങനെ മലയാളമണ്ണിൽ ഉണ്ടായി?

* കേരളം കണ്ട ഏററവും നികൃഷ്ടവും അഴിമതിപൂർണ്ണവും പൊതുജനവിരുദ്ധവും അസാന്മാർഗ്ഗികവും കുടിലത നിറഞ്ഞതുമായ ഭരണം അവസാനിപ്പിക്കാൻ മലയാളിക്കു കഴിവില്ലാതെ പോയത് എങ്ങനെയാണ്?

* * *

കാതോർത്താൽ കേൾക്കാവുന്ന ചോദ്യങ്ങൾക്കിടയിൽ ഒരു പുതിയ മാറെറാലി ഉയർന്നിട്ടുണ്ട്. ഒരുകൊല്ലം കഴിഞ്ഞിട്ടാണെങ്കിലും ജാടഭരണത്തിൻെറ തനിനിറം എടുത്തുകാട്ടാനുള്ള നട്ടെല്ല് ഉമ്മൻചാണ്ടിക്കുണ്ടായല്ലോ എന്ന ആശാഗീതം.

കർത്താവിനു സ്തോത്രം.



# പുഴയുടെ ദൈവശാസ്ത്രം

ഇ.എം. ജോസ്

*He noticed that the river's voice spoke to him*
*He learned from it, it educated and taught him*
*The river seemed like a god to him*
*He knew everything because he believed in the river*
[From Sidhartha by Hermann Hesse]



ഒ.വി. വിജയൻെറ പുഴ എന്ന കഥയിൽ പരമേശ്വരൻ ചിലപ്പോൾ ഒഴുക്കിനൊത്ത് തിരിഞ്ഞിരിക്കും മറ്റു ചിലപ്പോൾ ഒഴുക്കിനെതിരെ. അടുത്ത കടവിൽ കുളിക്കാനെത്തുന്ന നങ്ങേമക്കുട്ടി ഇതിൻെറ കാരണം അന്വേഷിക്കുന്നു. നാമൊക്കെ ഒഴുകിപ്പോകേണ്ടവരാണ്, നാമൊക്കെ കടന്നുപോകേണ്ടവരാണ് എന്ന ബോധം പരമേശ്വരൻ കൊച്ചുകുട്ടിയായ നങ്ങേമക്കുട്ടിക്ക് പകർന്നു നൽകുന്നു. അവൾക്ക് ഇതൊന്നും പൂർണ്ണമായും മനസിലാകുന്നില്ല;മാത്രമല്ല അവൾക്ക് ഒഴുകിപ്പോകാൻ പേടിയുമാണ്. വലുതാകുമ്പോൾ പേടി മാറി എല്ലാം മനസ്സിലാകും എന്ന് പരമേശ്വരൻ അവളെ ധൈര്യപ്പെടുത്തുന്നു.

പരമേശ്വരൻ പുഴയുടെ പ്രഭവ സ്ഥാനത്തേക്ക് തിരിഞ്ഞിരിക്കുന്നത് ഒഴുക്ക് എവിടെനിന്നു വരുന്നുവെന്നും എവിടേക്കു പോകുന്നുവെന്നും ഒഴുകിപ്പോകേണ്ടവരായ നമ്മെ മനസ്സിലാക്കിത്തരുന്നതിനുവേണ്ടിയാണ്. നാം വെറുതെ ഒഴുകിപ്പോകേണ്ടവരല്ല. നാം ഒന്നുമറിയാതെ കടന്നുപോകേണ്ടവരല്ല. നമ്മു

ടെ ഉദ്ഭവവും ലക്ഷ്യവും അനുഭവിച്ചറിയാൻ നമുക്ക് കഴിയണം എന്ന ദാർശനികമായ അർത്ഥതലം വിജയൻ നമ്മുക്ക് വെളിപ്പെടുത്തിത്തരുന്നു. നങ്ങേമക്കുട്ടിക്ക് പരമേശ്വര മാമയുടെ നീണ്ട കുളിയെ മതിഭ്രമത്തിൻെറ അടയാളമായി മാത്രമേ കാണാൻ പറ്റുന്നുള്ളു. അവൾ ചിരിച്ചു കളിച്ചുകൊണ്ട് കടവുകൾ കയറുന്നു.

വിജയൻെറ കഥയിൽ പുഴ ആത്യന്തിക യാഥാർത്ഥ്യത്തിൻെറ സിംബലായി മാറുന്നു. മിസ്റ്റിസിസത്തിലേക്ക് ആകൃഷ്ടമായ ഒരു മനസ്സ് പരമേശ്വരനിലൂടെ വെളിപ്പെടുമ്പോൾ ജീവിത യാഥാർത്ഥ്യങ്ങളുടെ പൊരുൾ അറിയാൻ ശ്രമിക്കാതെ നങ്ങേമക്കുട്ടി അവളുടേതായ ലോകത്ത് ഒതുങ്ങിക്കൂടുന്നു. നങ്ങേമക്കുട്ടിയെപ്പോലെ ആത്മീയത സ്വായത്തമാക്കാൻ കഴിയാത്ത ഒരു വ്യക്തികൂടി കഥയിലുണ്ട്—കൃഷ്ണൻ വൈദ്യൻ. നങ്ങേമക്കുട്ടിയെപ്പോലെ കൃഷ്ണൻവൈദ്യനും പുഴയിൽ കുളിച്ചുകയറുന്നു. ഏറെ നേരം പുഴയിൽ കിടക്കുന്ന പരമേശ്വരനെ കുറ്റപ്പെടുത്തുകയും ചെയ്യുന്നു. ഇതിന് പരമേശ്വരന് മറുപടിയായിട്ടുള്ളത്, സംതൃപ്തമായ പുഞ്ചിരിയാണ്.

വർഷങ്ങൾ ഏറെക്കഴിഞ്ഞ് നങ്ങേമക്കുട്ടിയുടെ വിവാഹം കഴിഞ്ഞതോടെ, പരമേശ്വരൻെറ നീരാട്ടിന് കൂട്ടില്ലാതാവുന്നു. അതോടെ ഒഴുക്കിന് തടസ്സങ്ങളില്ലാതാവു കയും ചെയ്യുന്നു വാർദ്ധക്യത്തിൽ, അറിവിൻെറ സമൃദ്ധിയിൽ ഇപ്പോൾ അയാൾ പുഴയുടെ ഉറവിടത്തെ അഭിമുഖീകരിച്ച് ഇരിക്കാറില്ല. കാരണം ഏറെ നാളത്തെ കുളിയുടെ അനുഭവത്തിലൂടെ പുഴയുടെ ഉത്ഭവം എന്താണെന്ന് അയാൾ അറിഞ്ഞു കഴിഞ്ഞു ഇനി ലയനം മാത്രമേ അവശേഷിക്കുന്നുള്ളു.

കഥയുടെ അന്ത്യത്തിൽ വിജയൻ നമ്മെ അദ്വൈതത്തിൻെറ വെളിപാടിലേക്കും, ഹൈന്ദവ ദർശനങ്ങളുടെ ആഴത്തിലേക്കും കൂട്ടിക്കൊണ്ടു പോകുന്നു. നാം വായിക്കുന്നു- പരമേശ്വരൻ വെള്ളത്തിൽത്തന്നെയിരുന്നു പുഴയുടെ ആകർഷണവും നീരൊഴുക്കും ശരീരം മുഴുവൻ ബാധിക്കുകയാണ്. അന്ത്യത്തിൽ ആയിരം ഇതളുകളുള്ള ഒരു താമര പരമേശ്വരൻെറ മസ്തിഷ്കത്തിൽ വിടരുന്നു. ലയനത്തിൻെറ തുടക്കമാണിത്. ആ താമരയുടെ അവസാന ദലവും പുഴയിൽ അലിയുമ്പോൾ പുഴ പരമേശ്വരന് അനുഭവവും അറിവും പ്രകാശവുമായി മാറുന്നു. പുഴയിൽ അലിയുന്ന പരമേശ്വരന് സംതൃപ്തമായ ചിരിയും. കഥ അവസാനിക്കുമ്പോൾ വായനക്കാരനും പൂർണ്ണതയുടെ മണ്ഡലങ്ങളിലൂടെ സഞ്ചരിച്ച് ലയിച്ചുകഴിഞ്ഞിരിക്കും.

ഹെർമ്മൻ ഹെസ്സെ തൻെറ നോവലായ സിദ്ധാർത്ഥയിലെ നദിയെ നമ്മെ എല്ലാം പഠിപ്പിക്കുന്ന ആദിഗുരുവായി മാറ്റിയിരിക്കുന്നതായി കാണാം. കടത്തുകാരനായ വസുദേവ നദിയിൽനിന്ന് എല്ലാം അനുഭവിച്ചറിഞ്ഞു. ജീവിത യാഥാർത്ഥ്യം തേടുന്ന സിദ്ധാർത്ഥയ്ക്ക് വസുദേവ നൽകുന്ന ഉപദേശം നദിയെ അറിയുക എന്നതാണ്. തുടർന്ന് നദി സിദ്ധാർത്ഥയെ ഈശ്വരാനുഭവത്തിലേക്കു നയിക്കുമ്പോൾ വായനക്കാരുടെ മനസ്സുകളിൽ മുക്തിയുടെ നീരൊഴുക്ക് തുടങ്ങിക്കഴിഞ്ഞിരിക്കും.

പുഴ എന്ന കഥ ഒ.വി. വിജയൻെറ ''കാറ്റ് പറഞ്ഞകഥ'' എന്ന കഥാസമാഹാരത്തിൽ നിന്നാണ്.

## ഇ.എം.എസ്സും അമ്മയും



ഇന്ത്യയിൽ ജീവിച്ചിരിക്കുന്ന മഹാനായ ഒരു രാഷ്ട്രീയ നേതാവാണ് ഇ.എം.എസ്. അദ്ദേഹത്തിൻെറ ജീവിതം-തുറന്നുവച്ച ഒരു പുസ്തകമാണ്. സാഹിത്യം, ചരിത്രം, തത്ത്വശാസ്ത്രം എന്നിവയിൽ അദ്ദേഹം ആർജ്ജിച്ചെടുത്ത അറിവിന് അതിരുകളില്ല. എതിരാളികൾപോലും അനുകരിക്കുകയും ആദരിക്കുകയും ചെയ്യുന്ന ലളിതജീവിതവും തിളക്കമാർന്ന വ്യക്തിത്വവുമാണ് അദ്ദേഹത്തിൻേറത്. ആധുനിക കേരളത്തിൻെറ മുഖ്യശില്പിയെന്നുതന്നെ ഇ.എം.എസ്സിനെ വിശേഷിപ്പിക്കാവുന്നതാണ്. ഇ.എം.എസ് എഴുതിയതും ഇ.എം.എസ്സിനെക്കുറിച്ചെഴുതിയതുമായി നിരവധി ഗ്രന്ഥങ്ങളുണ്ട് മലയാളത്തിൽ. ഈ ഗ്രന്ഥങ്ങളുമായി മലയാളികൾ സുപരിചിതരുമാണ്. വിപ്ളവബോധത്തിനകത്തു ജന്മമെടുത്ത സന്ന്യാസിവര്യനാണ് ഇ.എം.എസ്. ഇന്ത്യയുടെ ഈ മഹാനായ പുത്രനു ജന്മം നല്കിയ മാതാവിനെക്കുറിച്ചാണ് ഈ പുസ്തകം. ഗ്രന്ഥരചയിതാവായ തെക്കുംഭാഗം മോഹൻ എഴുതുന്നു: ''ഇത് ഒരു സഖാവിൻെറ, സഖാവല്ലാത്ത അമ്മയുടെ കഥയാണ്. തികച്ചും വ്യത്യസ്തമായ ഒരു കാലഘട്ടത്തിൽ അന്നത്തെ സാമൂഹ്യ വ്യവസ്ഥിതിയെ പൂർണ്ണമായി ഉൾക്കൊണ്ടു ജീവിച്ച ആ അമ്മ അവയൊക്കെ വലിച്ചുപൊളിക്കാൻ തൻെറ മകനെ അനുവദിച്ചത് അവരിലെ സാമൂഹ്യ പ്രതിബദ്ധതയാണെന്ന് ഈ രചന സീരിയലൈസ് ചെയ്തുകൊണ്ടിരുന്ന വേളയിൽ ചിലർ സമർത്ഥിക്കാൻ ശ്രമിക്കുകയുണ്ടായി. അതല്ല, പുത്രവാത്സല്യം മാത്രമാണ് ആ അമ്മയെ സദാ നിയന്ത്രിച്ചതെന്ന് മററു ചിലരും സമർത്ഥിക്കുകയുണ്ടായി. യഥാർത്ഥത്തിൽ മനുഷ്യസ്നേഹപരമായ എല്ലാ വികാരങ്ങളും ആ അമ്മയെ എന്നും സ്വാധീനിച്ചിരുന്നുവെന്നതാണ് സത്യം.'' ഒരു മനുഷ്യൻ രൂപപ്പെട്ട കഥയിലെ പ്രഥമ അദ്ധ്യായമായി ഈ ഗ്രന്ഥത്തെ കണക്കാക്കാം.

ഇ.എം.എസ്സും അമ്മയും
ഗ്രന്ഥ: തെക്കുംഭാഗം മോഹൻ
പ്രസാ: പി.കെ. ബ്രദേഴ്സ്
വില: 33 രൂപ

## മനുഷ്യശരീരം എന്ന അദ്ഭുതയന്ത്രം



മലയാളത്തിലെ ശാസ്ത്രശാഖയ്ക്കു ലഭിച്ചിട്ടുള്ള വിലപ്പെട്ട ഒരു ഗ്രന്ഥമാണിത്. പേരു സൂചിപ്പിക്കുന്നതുപോലെ മനുഷ്യശരീരത്തെ ഒരു യന്ത്രമായി വിഭാവനം ചെയ്യുകയും ആ യന്ത്രത്തിൻെറ പാർട്ടുകളോരോന്നായി വിവരിക്കുകയും അവയുടെ പ്രവർത്തനങ്ങളെക്കുറിച്ചു ബോദ്ധ്യപ്പെടുത്തിത്തരികയും ചെയ്യുന്നു. ഈ ഗ്രന്ഥത്തിൽ ഗ്രന്ഥകാരൻ ആമുഖത്തിൽ എഴുതുന്നു: ''ശാസ്ത്രം വെളിപ്പെടുത്തിയിട്ടുള്ള വസ്തുതകൾ പരിഗണിക്കുമ്പോൾ ഒരു അസാധാരണ യന്ത്രമാണ് ശരീരം എന്നു കാണാം. ശാസ്ത്രത്തിനു വെല്ലുവിളിയായി നില്ക്കുന്ന ഒട്ടനവധി പ്രശ്നങ്ങൾ ഉന്നയിക്കുന്നു എന്നത് ആ യന്ത്രത്തിന് അദ്ഭുതത്തിൻെറ പരിവേഷവും നല്കുന്നു.''

മനുഷ്യശരീരം എന്ന അദ്ഭുത യന്ത്രം
ഗ്രന്ഥ: ഡോ. സി.പി. മേനോൻ
പ്രസാ: ഹൈ-ടെക്-ബുക്സ്, കൊച്ചി-682017
വില: 50 രൂപ

## നഗരവാരിധി




ടി.കെ. ശങ്കരനാരായണൻെറ പതിനഞ്ചു കഥകളുടെ സമാഹാരം. പ്രശസ്ത കഥാകൃത്ത് വി.ആർ. സുധീഷിൻെറതാണ് അവതാരിക. ശങ്കരനാരായണൻെറ കഥയുടെ ശക്തിയും സൗന്ദര്യവും പ്രകൃതങ്ങളും സൂക്ഷ്മമായി മനസ്സിലാക്കി എഴുതിയതാണ് സുധീഷിൻെറ പഠനം. സുധീഷ് എഴുതുന്നു: ''നിഷ്കളങ്കരെന്നപോലെ വിചിത്രപ്രകൃതികളുമാണ് ശങ്കരനാരായണൻെറ കഥാപാത്രങ്ങൾ. ഒരു കഥാപാത്രത്തെ ഫോക്കസ് ചെയ്ത് കഥയിൽ അയാളെ വളർത്തിയെടുക്കുകയാണ് ഈ കഥാകൃത്തിൻെറ പരിചരണരീതി. യുവകഥയിൽ ശങ്കരനാരായണനെ വ്യത്യസ്തനാക്കുന്നതും അതുതന്നെ.

സരളവും വികാരസാന്ദ്രവുമായ മലയാളകഥയുടെ നല്ല പാരമ്പര്യത്തിലാണ് ഈ കഥകളുടെ സ്ഥാനം.

നഗരവാരിധി
ഗ്രന്ഥ: ടി.കെ. ശങ്കരനാരായണൻ
പ്രസാ: മൾബറി
വില: 25 രൂപ





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സെസ്ഷു (Sesshu 1420-1506) ജപ്പാനിലെ കലാകാരനും സെൻ പുരോഹിതനുമായിരുന്നു. അദ്ദേഹത്തെക്കുറിച്ച് ഒരു കഥയുണ്ട്. ചിത്രകലയോടുള്ള അതിരുകടന്ന അഭിനിവേശം കൊണ്ട് സെസ്ഷുവിനു വിശുദ്ധ ഗ്രന്ഥങ്ങൾ വായിക്കാൻ വൈമുഖ്യം വന്നുപോയിയെന്ന് ദേവാലയത്തിലെ പ്രധാനപ്പെട്ട പുരോഹിതൻ മനസ്സിലാക്കി. പലതവണ അദ്ദേഹം ആ ചെറുപ്പക്കാരനെ ശാസിച്ചു. അപ്പോഴൊക്കെ അയാൾ വേദനിച്ചെങ്കിലും ചിത്രരചനയിൽനിന്നു പിൻമാറാൻ കഴിഞ്ഞതേയില്ല. കുററബോധം കൂടുതലായപ്പോൾ തന്നെ ദേവാലയത്തിലെ തൂണിൽ കൈകളും കാലുകളും കെട്ടിവയ്ക്കാൻ അയാൾ അധികാരികളോട് അപേക്ഷിച്ചു. ''ഈ ദുശ്ശീലം ഒരു ദിവസത്തേക്കു മാററാൻ കഴിഞ്ഞാൽ എല്ലാക്കാലത്തേക്കുമായി ഞാനതു മാററും'' എന്ന് സെസ്ഷു അവരെ അറിയിച്ചു. മണിക്കൂറുകൾ കഴിഞ്ഞപ്പോൾ മനസ്സിൻെറ തകർച്ച വേദനയായി മാറി. അയാൾ കരഞ്ഞു. കണ്ണീർ നിരന്തരം ഒഴുകിയതുകൊണ്ട് അയാൾ നിന്ന സ്ഥലമാകെ നനഞ്ഞു; കുതിർന്നു. സെസ്ഷുവിൻെറ കാൽവിരൽ സ്വയം ചലനംകൊണ്ടു. സായാഹ്നത്തിൽ പുരോഹിതന്മാർ വന്നുനോക്കിയപ്പോൾ യുവാവിൻെറ കാലിനടുത്ത് ഒരു ചത്ത എലി കിടക്കുന്നതായി കണ്ടു. സൂ[illegible]നോക്കിയപ്പോൾ അത് മരിച്ച എലിയല്ലെന്നും [illegible]സ്ഷു പെരുവി[illegible]ൽ കൊണ്ടുവരച്ച എലിയുടെ രൂപമാണെന്നും അവർക്കു മനസ്സിലായി.

ലോറൻസ് വാൻ ഡെർപോസ്ററ് (Laurens Van Der Post) എന്ന ഗ്രന്ഥകാരൻെറ ''Yet Being Someone Other'' എന്ന മനോഹരമായ ആത്മകഥയിൽ കണ്ട കഥയാണ് ഇത്. വാൻ ഡെർ പോസ്ററ് ഭടനായിരുന്നു. ജപ്പാൻകാരുടെ തടവുകാരനായിരുന്നു. ബ്രിട്ടീഷ് മിനിസ്റ്ററുടെ മിലിറ്ററി അററാഷേയായിരുന്നു. അങ്ങനെ പലതും. ഈ തൂണുകളിലെല്ലാം അദ്ദേഹത്തെ കെട്ടിവച്ചിരുന്നെങ്കിലും സ്വയമറിയാതെയെന്നമട്ടിൽ അദ്ദേഹം കലാത്മകങ്ങളായ കൃതികൾ രചിച്ചു. അവയിൽ ഒന്നാണ് ആത്മകഥ. അതിനെക്കാൾ മനോഹരവും ഉദാത്തവുമാണ് ''Jung and The Story of Our Time'' എന്ന പുസ്തകം. ഞാനതു വായിച്ച്

> യഥാർത്ഥത്തിൽ മഹത്വമുള്ളവരെ നമുക്ക് വളരെ മുമ്പിലായി നിറുത്താൻ കാലത്തിനു കഴിയും. സ്വന്തം ജീവിതകാലത്ത് മഹാന്മാരായി പരിഗണിക്കപ്പെട്ടവർ മരിച്ചാൽ മഹത്വമില്ലാത്തവരായി ബ്ഭവിക്കുന്നു. യഥാർത്ഥമായ മഹത്വമുള്ളവർ മാത്രമേ ഔന്നത്യത്തിൽനിന്ന് ഔന്നത്യത്തിലേക്കു പോകൂ.

അനിർവാച്യമായ അനുഭൂതിക്കു വിധേയനായി വളരെ നേരമിരുന്നുപോയി. അത്രകണ്ട് ഇത് സമുജ്ജ്വലവും ചിന്താസുന്ദരവുമാണ്.

ലോകജനത മഹാന്മാരെന്നു കരുതുന്നവരിൽ ഏറെപ്പേരെ വാൻഡെർ പോസ്ററിന് അറിയാം. യഥാർത്ഥത്തിൽ മഹത്വമുള്ളവരെ നമുക്കു വളരെ മുൻപിലായി നിറുത്താൻ കാലത്തിനു കഴിയും. സ്വന്തം ജീവിതകാലത്ത് മഹാന്മാരായി പരിഗണിക്കപ്പെട്ടവർ മരിച്ചാൽ മഹത്വമില്ലാത്തവരായി ബ്ഭവിക്കുന്നു. യഥാർത്ഥമായ മഹത്വമുള്ളവർ മാത്രമേ ഔന്നത്യത്തിൽനിന്ന് ഔന്നത്യത്തിലേക്കു പോകൂ. അങ്ങനെ പോയ ഒരാളാണ് യുങ് എന്ന് വാൻഡെർ പോസ്ററ് യുക്തിഭദ്രമായി സ്ഥാപിക്കുന്നു.

യുങ്ങിന് എഴുപതു വയസ്സു കഴിഞ്ഞപ്പോഴാണ് വാൻഡെർ പോസ്ററ് അദ്ദേഹത്തെ പരിചയപ്പെട്ടത്. ആദ്യത്തെ സന്ദർശനത്തിൽത്തന്നെ അവർ അഞ്ചുമണിക്കൂറോളം സംസാരിച്ചു. തൻെറ ആഫ്രിക്കൻ ജീവിതത്തിൽ കേൾക്കാനിടയായ ശബ്ദങ്ങൾ പോലെ; അവിടത്തെ സംഭാഷണങ്ങൾ പോലെയായിരുന്നു അവരുടെ സംഭാഷണം. സിംഹത്തിൻെറ ശബ്ദം, പുലിയുടെ കടുത്ത ചുമ, ഇഷ്ടമുള്ള മരത്തിൽ നിന്ന് ആന പുറന്തൊടു വലിച്ചുകീറുമ്പോൾ വെടിപൊട്ടുന്ന തോക്കിൽ നിന്നുണ്ടാകുന്ന ശബ്ദം, കുററിക്കാട്ടിലെ മാൻ ധൈര്യമാർജ്ജിക്കുന്നതിനുവേണ്ടി കേൾപ്പിക്കുന്ന ശബ്ദം, നക്ഷത്രങ്ങൾ നിറഞ്ഞ ജലാശയങ്ങളി[illegible] തവള കേൾപ്പിക്കുന്ന ശബ്ദം-ഇവയ്ക്കു പുറമേ ആദ്യത്തെ മഞ്ഞു വീഴുമ്പോൾ ഭൂമി പുറപ്പെടുവിക്കുന്ന സൗരഭ്യം, ഇവയെല്ലാം ഓർമ്മയിലെത്തുകയായി ആ സംഭാഷണം നിർവഹിച്ചു കൊണ്ടിരുന്നപ്പോൾ. സംഭാഷണത്തിനുശേഷം താൻ ആഫ്രിക്കയെക്കുറിച്ച് ഒരു പുസ്തകം എഴുതിയിട്ടുണ്ടെന്നും അതിൽ ഇലിസബത്ത് രാജ്ഞിയുടെ കാലത്തെ സർ തോമസ് ബ്രൗണിൻെറ ഒരു വാക്യം എടുത്തു ചേർത്തിട്ടുണ്ടെന്നും വാൻഡെർ പോസ്ററ് യുങ്ങിനോടു പറഞ്ഞു. വാക്യമിതാണ്: We carry with us the wonders we seek without us: there is all Africa and her prodigies in us. ഇത് യുങ്ങിനെ വല്ലാതെ ചലനം കൊള്ളിച്ചു. അദ്ദേഹമതു കുറിച്ചെടുത്തു.

സംഭാഷണത്തിനിടയിൽ യുങ് ഒന്നു ചിരിച്ചു.

Olympian ചിരിയായിരുന്നു അത്. (മൗണ്ട് ഒലിമ്പസിലെ ദേവനെ സംബന്ധിച്ചത്) അതേസമയം മനുഷ്യത്വപൂർണ്ണവും. തന്റെ ജന്മദേശമായ ആഫ്രിക്കൻ നാട്ടിലെ ബുഷ്മാൻ ചിരിക്കുന്നതുപോലെയുള്ള ചിരിയായിരുന്നു അതെന്ന് വാൻഡെർ പോസ്ററ് പറയുന്നു. ആ രീതിയിൽ ഒരു ചിരി കേൾക്കാൻ അദ്ദേഹം തനിക്കുള്ളതെല്ലാം വില്ക്കാൻപോലും സന്നദ്ധനായിരുന്നു. 'ബുഷ്മാനെപ്പോലെ ചിരിക്കാൻ താങ്കൾക്കു മാത്രമേ കഴിയൂ' എന്ന് വാൻഡെർ പോസ്ററ് അദ്ദേഹത്തോടു പറഞ്ഞു. അതുകേട്ട് യുങ് കൂടുതൽ ചിരിച്ചു. ഇററലിയിൽനിന്നു സ്വിററ്സർലണ്ടിലേക്കു പോകുന്ന വിനോദസഞ്ചാരികൾ യുങ്ങിന്റെ ചിരികേട്ട് അദ്ഭുതത്തോടെ ആ വീട്ടിലുള്ള സ്ത്രീയോടു ചോദിക്കുമായിരുന്നു: ''ഈ വലിഞ്ഞുകയററം ക്ഷമിക്കു. അദ്ഭുതകരമായ വിധത്തിൽ ഇങ്ങനെ ചിരിച്ചതാര്?'' ഇതുപോലെയുള്ള ചില സംഭവങ്ങളിലൂടെയാണ് വാൻഡെർ പോസ്ററ് യുങ്ങിന്റെ സ്വഭാവ സവിശേഷതകൾ പ്രകാശിപ്പിക്കുക.

പ്രകൃതി വികാരരഹിതമാണെന്നോ വസ്തു നിഷ്ഠസത്യം മാത്രമാണെന്നോ യുങ് വിശ്വസിച്ചില്ല. മനുഷ്യചൈതന്യത്തിന്റെ പ്രതിരൂപാത്മകമായ ആവിഷ്കാരമാണ് അതെന്ന് അദ്ദേഹം കരുതി. ജഡവസ്തു–നിശ്ചേതനമായ വസ്തു–പ്രതിരൂപം മാത്രമാണ്. ഭൗതികശാസ്ത്രത്തിന്റെ ഭാഷ ഉപയോഗിക്കട്ടെ. നിശ്ചലമാക്കപ്പെട്ട പ്രതിരൂപമാണത്. ഊർജ്ജമെല്ലാം ആ നിശ്ചേതന വസ്തുവിന്റെ അകത്തുണ്ട്. അചേതന വസ്തുവിൽ അടങ്ങിയ ഭീമമായ ശക്തിവിശേഷം അണുഭഞ്ജനത്തിലൂടെ സ്പഷ്ടമായല്ലോ. നിശ്ചേതന പ്രകൃതി ചലനാത്മകമാണ്. ഹെൻട്രിമൂറിന്റെ പ്രതിമകൾ നോക്കുക. പ്രകൃതിയിൽ പ്രതിരൂപാത്മകമായി പ്രത്യക്ഷമാകുന്നതിനെ വസ്തുവിന്റെ അകത്തുള്ള സജീവമായ ബിംബത്തോടു കൂട്ടിയിണക്കാനുള്ള ജീനിയസ് അദ്ദേഹത്തിനുണ്ട്. പ്രകൃതിയോടുള്ള ഈ താദാത്മ്യം പ്രാപിക്കലാണ് യുങ്ങിന്റെ സവിശേഷത. ''I never could look at the mountain tops without also looking at the valleys and their rivers and lakes and thinking of them all as great and mysterious whole'' എന്ന് യുങ് ഒരിക്കൽ വാൻഡെർ പോസ്ററിനോടു പറഞ്ഞു.

ഒന്നിനെ പൂജ്യംകൊണ്ടു ഹരിച്ചാൽ അമേയാവസ്ഥ (infinity) ഉണ്ടാകും. ശൂന്യതയിൽനിന്ന് ഈശ്വരൻ പ്രപഞ്ചം സൃഷ്ടിക്കാതിരുന്നാൽ അദ്ദേഹത്തിന് ഒരിക്കലും ഒന്നും സൃഷ്ടിക്കാൻ കഴിയുമായിരുന്നില്ല എന്ന് മിസ്ററിക്കുകൾ പറയുന്നതിനു ഹേതു ഇതാണ്. ഒന്നിന് എതിരായ ശൂന്യതയിൽനിന്ന് (anti-one) ഒന്നിനെ അളക്കുമ്പോൾ അമേയമായതേ (infinite) ഉണ്ടാകൂ. ഈ സങ്കല്പത്തിലൊക്കെ മനസ്സുവച്ച യുങ്, ഫ്രോയിററുമായി തെററിപ്പിരിഞ്ഞതിൽ എന്തേ അദ്ഭുതം? ഫ്രോയിററിന്റെ ഒരു സ്വപ്നത്തെക്കുറിച്ചു ഫ്രോയിററും യുങ്ങും സംസാരിക്കുകയായിരുന്നു. സ്വപ്നത്തിന്റെ ഒരു ഭാഗം വ്യക്തമാക്കാൻ ഫ്രോയിററ് ഇഷ്ടപ്പെട്ടില്ല. ''എന്റെ അധീശത്വത്തിന് അതു നല്ലതല്ല'' എന്നാണ് ഫ്രോയിററ് പറഞ്ഞത്. സത്യത്തെക്കാൾ അധീശത്വത്തിനു



വാൻ ഡെർ പോസ്ററ്

''ലോകസാഹിത്യത്തിലെ എല്ലാ നല്ല കൃതികളും വായിക്കാനെന്തു മാർഗ്ഗം?''
''ലോകത്തെമ്പാടുമുള്ള പനിനീർപ്പൂക്കൾ അടർത്തിയെടുക്കാനെന്തു മാർഗ്ഗം?''

പ്രാധാന്യം കല്പിച്ച ഫ്രോയിററുമായി സഹകരിക്കാനാവില്ലെന്നുകണ്ട് യുങ് എല്ലാക്കാലത്തേക്കുമായി അദ്ദേഹത്തിൽനിന്ന് അകന്നുപോയി.

സൗന്ദര്യാത്മകവും ചിന്താപരവുമായ ഈ ഗ്രന്ഥത്തിലൂടെ തെളിഞ്ഞുവരുന്ന യുങ്ങിന്റെ രൂപത്തിന്റെ ആയിരത്തിൽ ഒരംശംപോലും ഈ ചെറിയ വിവരണത്തിലൂടെ വ്യക്തമാക്കാൻ എനിക്കു കഴിയില്ല. അതിനു ഗ്രന്ഥംതന്നെ വായിക്കണം. അതുകൊണ്ടു പര്യവസാനമായിക്കൊള്ളട്ടെ. വടിയിൽ കൂടുതലായി ശരീരം താങ്ങിക്കൊണ്ട് യുങ് വാൻഡെർ പോസ്ററിന്റെ മുൻപിൽ നിന്നു. സ്ക്കൂൾ ബോയ് ഇംഗ്ലീഷിൽ 'I'll be seeing you' എന്ന് യുങ് അദ്ദേഹത്തോടു പറഞ്ഞു. പക്ഷേ കണ്ടില്ല. ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോൾ ലോകം കണ്ട ധിഷണാശാലികളിൽ പ്രധാനനും മനുഷ്യസ്നേഹികളിൽ അദ്വിതീയനുമായ യുങ് മരിച്ചു. ജീവിതത്തിന്റെ ദീർഘതയ്ക്കും ജീനിയസ്സിന്റെ പരമോത്കൃഷ്ടതയ്ക്കും തമ്മിൽ ബന്ധമുണ്ട്. ചെയ്യേണ്ട ജോലി ചെയ്തുതീർക്കുന്നതിനു വേണ്ടി പ്രകൃതി വ്യക്തിക്ക് ജീവിതം നീട്ടിക്കൊടുക്കുന്നു. അനുഷ്ഠിക്കേണ്ടത് അനുഷ്ഠിച്ചുതീരുന്നതുവരെ ആ വ്യക്തി മരിക്കുന്നില്ല. അപ്പോൾ ചെറുപ്പത്തിൽ മരിച്ചുപോകുന്നവരോ എന്ന ചോദ്യമുണ്ടാകും. ഹ്രസ്വമായ കാലയളവിൽ അവർ ചെയ്ത കൃത്യങ്ങളുടെ 'ഇംപാക്ററ്' ജനങ്ങളിൽ ഉണ്ടാകുന്നതിനു വേണ്ടിയാണ് അവരെ നേരത്തേ അന്തരിപ്പിക്കുന്നത്. കാലംകഴിഞ്ഞ് വാൻഡെർ പോസ്ററിന് ഒരു ദർശനമുണ്ടായി. വീട്ടിന്റെ ഉദ്യാനത്തിലെ ഗെയ്ററിന്റെ അടുത്ത് യുങ് നിന്നു കൈവീശിക്കൊണ്ടു പറഞ്ഞു: I'll be seeing you. അതു പറഞ്ഞിട്ട് മലയുടെ അപ്പുറത്തേക്കിറങ്ങി അദ്ദേഹം അപ്രത്യക്ഷനായി. ഇംഗ്ലീഷിൽ 'ഫാസിനേററിങ്' എന്നു പറയാറുണ്ടല്ലോ. ആ വിശേഷണം പ്രത്യക്ഷരം ചേരും ഈ പുസ്തകത്തിന്. (Penguin Book £ 5 = 00)

## സീറോ ഡിഗ്രി റൈറ്റിങ്

ആലപ്പുഴെ സനാതനധർമ്മ വിദ്യാലയത്തിൽ ഞാൻ പഠിച്ചിരുന്ന കാലത്ത് തത്തംപള്ളി എന്ന സ്ഥലത്താണ് താമസിച്ചത്. നിലാവുള്ള രാത്രിയിൽ ഞാനും തെക്കനാര്യട്ടെ തറയിൽ വീട്ടിൽ ഭാസ്കരപ്പണിക്കരും മററുചില സ്നേഹിതന്മാരും കൂടി കിടങ്ങാംപറമ്പുമൈതാനത്തു ചെന്ന് വർത്തമാനം പറഞ്ഞു രസിച്ച് വളരെനേരമിരിക്കും. ഞങ്ങളെക്കാൾ പ്രായംകൂടിയ ഭാസ്കരപ്പണിക്കർ (അന്തരിച്ചുപോയി യുവാവായിരിക്കെത്തന്നെ) ചിലപ്പോൾ കഥകൾ പറയും. വിക്രമാദിത്യൻ കഥകൾ, മദനകാമരാജൻ കഥകൾ ഇങ്ങനെ ശൃംഗാരം കലർന്ന പല കഥകളും ഭാസ്കരപ്പണിക്കർ പറഞ്ഞുതന്നിട്ടാണ് ഞങ്ങൾ ആദ്യമായി പഠിച്ചത്. കഥകളെല്ലാം പറഞ്ഞുതീർന്നപ്പോൾ സാഹിത്യരസികനായ അദ്ദേഹം കഥകൾ സ്വയം നിർമ്മിച്ചുതുടങ്ങി. ശങ്കരാചാര്യരുടെ 'സൗന്ദര്യലഹരി'യിലെ ദേവീവർണ്ണനം വായിച്ച് ദേവിയെ കാണണമെന്ന് ആഗ്രഹിച്ച ഒരാളിന്റെ കഥ അദ്ദേഹം പറഞ്ഞുകേൾപ്പിച്ചു. കാളിന്ദീനദിയുടെ



തിരകൾ പോലെയുള്ള രോമാവലി ദേവിയുടെ കുചകലശങ്ങളുടെ സംഘട്ടനത്താൽ സൂക്ഷ്മമായിത്തീർന്ന് നാഭീകുഹരത്തിൽ പ്രവേശിക്കുന്ന വർണ്ണനയെ അതിന്റെ അക്ഷരാർത്ഥത്തിൽ എടുത്ത് അയാൾ കാമപരവശനായിപ്പോയിപോലും. ആ കാമാർത്തൻ ദേവിയെ ധ്യാനിക്കാൻ തുടങ്ങി. ഒരുദിവസം പണ്ടത്തെ തമിഴ് സിനിമയിൽ മഹാവിഷ്ണുവും ശിവനും മററും 'ടക്ക്' എന്ന മട്ടിൽ മുകളിൽനിന്ന് താഴോട്ടുവന്നു ഭക്തന്റെ മുൻപിൽ നില്ക്കുന്നതുപോലെ ദേവി വലിയ സ്പീഡിൽ താഴോട്ടിറങ്ങി അയാളുടെ മുൻപിൽ നിന്നു. ശങ്കരാചാര്യർ വർണ്ണിച്ചതു ശരിയാണോ എന്നറിയാനായി അയാൾ നീലരോമാവലിയുടെ സൂക്ഷ്മത സംഘട്ടനം നിർവഹിക്കുന്ന കുചകുംഭങ്ങൾക്കിടയിൽ അന്വേഷിച്ചു. ദേവിക്കു ദേഷ്യം വന്നു. അയാളുടെ ഇടതുകണ്ണ് ഉടനെ പൊട്ടിപ്പോവുകയുംചെയ്തു. വലതുകണ്ണും തകരരുതെന്നുവിചാരിച്ച് അയാൾ ആ കണ്ണ് വലതുകൈകൊണ്ടു പൊത്തിപ്പിടിച്ചു. ആ ആഭാസനിൽ നിന്ന് രക്ഷനേടാൻ വേണ്ടി കപ്പിയിലിട്ട കയറ് വെള്ളംനിറച്ച തൊട്ടിയെ പൊക്കുന്നതുപോലെ സ്വന്തം ശക്തിവിശേഷം ദേവി പ്രവർത്തിപ്പിച്ച് ആകാശത്തിലേക്കു പൊങ്ങി. തിരിഞ്ഞു നിതംബദേശം കാണിച്ചുകൊണ്ടാണ് ദേവി പൊങ്ങിയത്. അപ്പോൾ തന്ത ഹിമവാൻ തന്റെ നിതംബപ്രദേശത്തിന്റെ ഗുരുത്വത്തെയും വിസ്താരത്തെയും എടുത്ത് മോൾക്കു സ്ത്രീധനമായി കൊടുത്തുവെന്നു പറയുന്നതു ശരിയാണോ എന്നറിയാൻ വേണ്ടി അയാൾ ചൂണ്ടുവിരലും നടുവിരലും തെല്ലകററി വിടവിലൂടെ ദേവിയുടെ നിതംബത്തിലേക്കു നോക്കി. ഭാഗ്യംകൊണ്ടു ദേവി ആ നോട്ടം കണ്ടില്ല. അവർ തിരിഞ്ഞുനിന്നാണല്ലോ ആകാശത്തേക്ക് ഉയർന്നത്. അതുകൊണ്ട് അയാളുടെ വലതുകണ്ണിനു കേടൊന്നും പററിയില്ല. അയാൾ ഭാസ്കരപ്പണിക്കരുടെ വീട്ടിനടുത്ത് ഒററക്കണ്ണനായി കഴിയുന്നുവെന്നാണ് അദ്ദേഹം അന്നു ഞങ്ങളോടു പറഞ്ഞത്. അടുത്ത ദിവസം തന്നെ ആ ഏകനേത്രനെ കാണാൻ പോകണമെന്ന് ഞങ്ങൾ തീരുമാനിച്ചു. പക്ഷേ അതിനായി കിടങ്ങാംപറമ്പു മൈതാനത്ത് എത്തിക്കൊള്ളാമെന്നു അറിയിച്ച ഭാസ്കരപ്പണിക്കരെ രണ്ടാഴ്ചത്തേക്കു ഞങ്ങൾ കണ്ടതേയില്ല. ഒററക്കണ്ണനെ പിന്നെയൊട്ടു ദർശിച്ചതുമില്ല.

ശ്രീ.നീലപദ്മനാഭൻ എന്തൊരു ഏകാഗ്രതയോടെയാണ് കലാദേവതയെ ഉപാസിക്കുന്നത്! അദ്ദേഹത്തിന് മുകളിൽപ്പറഞ്ഞ വിദ്വാന്റെ വൈഷയികത്വം ഒട്ടുമില്ലതാനും. പക്ഷേ ദേവി പ്രത്യക്ഷയായിക്കഴിഞ്ഞാൽ ഒരു കണ്ണടച്ചുകൊണ്ട് മറേറക്കണ്ണുകൊണ്ടു മാത്രമേ അദ്ദേഹം നോക്കുകയുള്ളു. രണ്ടുകണ്ണുകൊണ്ടും നോക്കുമ്പോൾ മാത്രമേ വിഷൻ ശരിയാകൂ. ഈ ഒററക്കണ്ണുകൊണ്ടുള്ള നോട്ടത്താലാണ് കഥാവിഷയത്തിന്റെ ചോരയും നീരുമില്ലാത്ത അവസ്ഥ, മാംസമില്ലാത്ത അവസ്ഥ നമുക്കനുഭവപ്പെടുന്നത്. റഷൻ കഥാകൃത്തായ ബാബെൽ ഇങ്ങനെയല്ലേ എഴുതുന്നത്? കമ്യൂവിന് ഒരുതരം Zero degree writing മാത്രമല്ലേയുള്ളു എന്നൊക്കെ ചോദിക്കാം. രണ്ടുപേരുടേയും കഥകൾക്ക് ഈ പൂജ്യം ഡിഗ്രി രചന ദോഷം ചെയ്യുന്നു എന്നുതന്നെയാണ് ഈ



യുങ്

പ്രകൃതി വികാരരഹിതമാണെന്നോ വസ്തുനിഷ്ഠസത്യം മാത്രമാണെന്നോ യുങ് വിശ്വസിച്ചില്ല. മനുഷ്യചൈതന്യത്തിന്റെ പ്രതിരൂപാത്മകമായ ആവിഷ്കാരമാണ് അതെന്ന് അദ്ദേഹം കരുതി.

ലേഖകന്റെ പക്ഷം. മോപസാങ്ങിന്റെ 'ചന്ദ്രിക'യിൽ എന്ന കഥയുടെ സൗന്ദര്യം കമ്യൂവിന്റെ ഏതു കഥയ്ക്കുണ്ട്? എങ്കിലും നമ്മൾ കമ്യൂവിനെയും ബാബലിനെയും നിന്ദിക്കുന്നില്ല. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'ആരാധന' എന്ന കഥയെഴുതിയ നീല പദ്മനാഭനെയും നിന്ദിക്കുന്നില്ല. ആശയ പ്രധാനമാണ് അദ്ദേഹത്തിന്റെ കഥ. അമ്പലത്തിൽ തൊഴാൻ താത്പര്യമുള്ള ഒരുത്തൻ ക്രമേണ പള്ളിയിലേക്കു ചെന്ന് ആരാധനം നിർവഹിക്കുന്നു. അയാളുടെ വീട്ടിൽ ക്രിസ്തുവിന്റെ പടവും. കഥ പറഞ്ഞ രീതികൊണ്ട് ആ കഥാപാത്രത്തിന്റെ മാനസിക പരിവർത്തനം വിശ്വാസ്യമായി ബ്ഭവിക്കുന്നു. മേഘംകൊണ്ടു മറഞ്ഞ ചന്ദ്രന്റെ അവ്യക്ത ശോഭ ദ്രഷ്ടാവിന് ആഹ്ളാദമരുളുന്നതുപോലെ ആഖ്യാനത്തിൽ മറഞ്ഞ മതസൗഹാർദ്ദം വായനക്കാർക്ക് ആഹ്ളാദം നല്കുന്നു.

## ചോദ്യം, ഉത്തരം

''എനിക്കു സാറെന്ത് ഉപദേശം തരും?''
''ഞാനാര് ഉപദേശിക്കാൻ. എങ്കിലും പറയട്ടെ. നിങ്ങൾ വിവാഹിതയാണെങ്കിൽ കൂടുതലായി ഭർത്താവിനെ വിശ്വസിക്കരുത്. വിവാഹം കഴിച്ചിട്ടില്ലെങ്കിൽ, ആരെയെങ്കിലും സ്നേഹിക്കുന്നെങ്കിൽ അയാളെ ഒട്ടും വിശ്വസിക്കരുത്.''

''ലോഡ് ഷെഡ്ഡിങ് തീർന്നതിൽ ആഹ്ളാദമില്ലേ?''
''ഇല്ല. ലോഡ് ഷെഡ്ഡിങ് ഉള്ളപ്പോൾ അരമണിക്കൂർ നേരം ഇരുട്ടത്തിരുന്നാൽ മതി. ഇപ്പോൾ വോൾട്ടേജിന്റെ കുറവുകൊണ്ട് എപ്പോഴും അർദ്ധാന്ധകാരമാണ്. വായിക്കാൻ വയ്യ. എഴുതാൻ വയ്യ.''

''നിങ്ങൾക്കു നിങ്ങളുടെ ബിസ്നെസ്സ് നോക്കിയാൽ പോരേ? എന്തിന് എഴുതുന്നവരുടെ നേരേ മെക്കിട്ടുകയറുന്നു?''
''മെക്കിട്ടുകയററം തന്നെയാണ് എന്റെ ബിസ്നെസ്.''

''ലോക സാഹിത്യത്തിലെ എല്ലാ നല്ല കൃതികളും വായിക്കാനെന്തു മാർഗ്ഗം?''
''ലോകത്തെമ്പാടുമുള്ള പനിനീർപ്പൂക്കൾ അടർത്തിയെടുക്കാൻ എന്തു മാർഗ്ഗം?''

''എനിക്കു വല്ലാത്ത ക്ഷീണം. എന്തു ചെയ്യണം?''
''നിങ്ങൾ വിവാഹം കഴിച്ചവനാണോ? എങ്കിൽ ഭാര്യ പറയുന്നതൊക്കെ അവർക്ക് നേടിക്കൊടുക്കാൻ നിങ്ങൾ ശ്രമിക്കുന്നുണ്ടാവും. അങ്ങനെയുള്ള ഭർത്താക്കന്മാർക്കു വല്ലാത്ത ക്ഷീണത ഉണ്ടാകും.''

''എനിക്ക് കോളേജിൽ ജോലി കിട്ടിയിട്ട് കുറച്ചു ദിവസങ്ങളേ ആയുള്ളു. നല്ല അദ്ധ്യാപകനാകാൻ ഞാനെന്തു ചെയ്യണം?''
''തൊണ്ണൂറു ശതമാനം പ്രകടനം അല്ലെങ്കിൽ നാട്യം. കുട്ടികൾ അതു കണ്ടുപിടിക്കില്ല. പത്തു ശതമാനം അറിവു പകർന്നുകൊടുക്കൽ. പത്തു ശതമാനമേ അറിവുള്ളു എന്ന കാര്യവും കുട്ടി

കൾ ഗ്രഹിക്കില്ല. ഇതു പരിപാലിച്ചാൽ നിങ്ങൾ ഏററവും നല്ല അധ്യാപകനായി വാഴ്ത്തപ്പെടും.''

## കെ.സുരേന്ദ്രൻ

നോവലിസ്ററ് ശ്രീ.കെ.സുരേന്ദ്രനോടു കുങ്കുമം വാരികയുടെ പ്രതിനിധികളായ ശ്രീ.പി.എസ്.രാധാകൃഷ്ണനും ശ്രീ.ജോഷിവർഗ്ഗീസും ചോദിച്ചു: ''അർഹിക്കുന്ന അംഗീകാരം കിട്ടാതെ പോകുന്നുവെന്നു തോന്നിയിട്ടില്ലേ?'' ഈ ചോദ്യത്തിന് സുരേന്ദ്രൻ മറുപടി നല്കിയത് ഇങ്ങനെ: ''അവാർഡ് എനിക്കു കിട്ടിയില്ല എന്ന് മററുള്ളവർ പറയുന്നതുതന്നെയാണ് എനിക്കുള്ള അവാർഡ്.'' സുരേന്ദ്രനു വയലാർ രാമവർമ്മ എ്വോഡ് കൊടുക്കാത്തതു ശരിയായില്ല എന്ന് അഭിപ്രായപ്പെടുന്നവരുടെ കൂട്ടത്തിൽ ഈ ലേഖകനുമുണ്ട്.

**വയലാർ രാമവർമ്മ എ്വോഡ് കിട്ടിയ എഴുത്തുകാരുടെ പേരുകൾ പറഞ്ഞ് അവർക്കതിന് അർഹതയില്ല എന്നു വ്യക്തമാക്കാൻ എനിക്കു കൗതുകമില്ല. ഒരുകാര്യം പറയാം. സുരേന്ദ്രൻെറ പല നോവലുകളുടെയും വളരെപ്പിറകിലേ എ്വോഡ് കിട്ടിയവരുടെ നോവലുകൾ നില്ക്കുന്നുള്ളൂ.**

അതിനാൽ അദ്ദേഹത്തിൻെറ ഈ ഉത്തരം എന്നെ ആഹ്ളാദിപ്പിച്ചു. സുരേന്ദ്രന് പുരസ്കാരം ലഭിക്കാത്തതിനു കാരണങ്ങൾ പലതുണ്ട്. അവയിലൊന്ന് അദ്ദേഹം ഒററയ്ക്കു നടക്കുന്നു എന്നതാണ്. അതുകൊണ്ട് സുരേന്ദ്രൻ മററുള്ളവരുമായി സഹകരിക്കുന്നില്ല എന്നർത്ഥമില്ല. മാന്യതയോടെ എല്ലാവരോടും സഹകരിച്ചുകൊണ്ട് സ്വന്തം അഭിമാനത്തിനു ക്ഷതം വരുത്താതെ അദ്ദേഹം ഒററയ്ക്കുനടക്കുന്നു. കേരളത്തിൽ സമ്മാനങ്ങൾ നല്കുന്നത് ക്ളിക്കുകൾ ആയതുകൊണ്ട് അവർക്ക് (ക്ളിക്കുകൾക്ക്) ആശ്രയഭാവം കാണിക്കാത്തവരെ ഇഷ്ടമല്ല. സമ്മാനം നിശ്ചയിക്കുന്ന വേളയിൽ അഭിജ്ഞാതനും ആത്മധീരനുമായ സുരേന്ദ്രൻ അവഗണിക്കപ്പെടുന്നു.

രണ്ടാമത്തെ കാരണം ക്ളിക്കിൻെറ തലവൻ എപ്പോഴും 'പേഴ്സനൽ ചോയ്സ്' നടത്തുന്നവനാണ് എന്നതത്രേ. ഇന്നാർക്കു സമ്മാനം നല്കണമെന്ന് അയാൾ തീരുമാനിക്കും. ആ തീരുമാനത്തിൻെറ താഴെ ഒപ്പുവച്ചുകൊടുക്കുന്ന രണ്ടോ മൂന്നോ ആളുകളെ അയാൾ തന്നെ തിരഞ്ഞെടുക്കും. തലവൻ തുല്യം ചാർത്തുന്നതിൻെറ താഴെ ഈ ശിങ്കിടികൾ ഒപ്പുവച്ചുകൊടുക്കും. ഈ ഒപ്പുവച്ചുകൊടുക്കലിന് സ്വാർത്ഥപരങ്ങളായ ലക്ഷ്യങ്ങളുണ്ട്. തങ്ങളുടെ ഏതെങ്കിലും രചനയ്ക്ക് തലവൻ എ്വോഡ് നല്കിയേക്കും എന്ന് അവർ കരുതുന്നു. പ്രാഡ്വിവാകർ എന്നപേരിൽ വർത്തമാനപ്പത്രങ്ങളിൽ തങ്ങളുടെ പേരുകൾ അച്ചടിച്ചുവരുമല്ലോ എന്ന വിചാരവും അവർക്കുണ്ട്.

വയലാർ രാമവർമ്മ എ്വോഡ് കിട്ടിയ എഴുത്തുകാരുടെ പേരുകൾ പറഞ്ഞ് അവർക്ക് അതിന് അർഹതയില്ല എന്നു വ്യക്തമാക്കാൻ എനിക്കു കൗതുകമില്ല. ഒരു കാര്യം പറയാം. സുരേന്ദ്രൻെറ പല നോവലുകളുടെയും വളരെപ്പിറകിലേ എ്വോഡ് കിട്ടിയവരുടെ നോവലുകൾ നില്ക്കുന്നുള്ളൂ. ലോകമാകെ ജീർണ്ണിക്കുന്നു. ആ ജീർണ്ണത കേരളത്തിലെ പുരസ്കാര നിർണ്ണയത്തിലും കാണുന്നു.

## കെ.ആർ.ചുമ്മാർ

ഞാൻ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന സമുന്നതനാണ് ശ്രീ.കെ.ആർ.ചുമ്മാർ. അദ്ദേഹം അന്തരിച്ചില്ല, ഇപ്പോഴും ജീവിച്ചിരിക്കുന്നു എന്ന് എൻെറ മനസ്സു പറയുന്നതുകൊണ്ടാണ് ഞാൻ ഈ ഖണ്ഡികയിലെ ആദ്യത്തെ വാക്യത്തിൽ ആ വിചാരത്തിനു യോജിച്ച കാലം (tense) പ്രയോഗിച്ചത്. വ്യക്തികളിലൂടെയും സംഭവങ്ങളിലൂടെയും തൻെറ ധിഷണയുടെ പ്രകാശം പ്രസരിപ്പിച്ച് സത്യങ്ങളെ കണ്ട് അവയെ ആകർഷകമായി, നർമ്മമധുരമായി പ്രതിപാദിച്ച ചുമ്മാറിനു മരണമില്ല. തന്നെ അസഭ്യങ്ങളിൽ കുളിപ്പിച്ചവരോടും അദ്ദേഹം കയർത്തില്ല. അവരെക്കുറിച്ച് ഒരു ചീത്തവാക്കുപോലും പറഞ്ഞില്ല. കൂടിവന്നാൽ ഒരു ഹാസ്യോക്തി പ്രയോഗിക്കും. അത് ആ പ്രതിയോഗിയെത്തന്നെ രസിപ്പിക്കുകയും ചെയ്യും. ശ്രീലൻ എന്ന പേരുവച്ച് ചുമ്മാറെഴുതിയ ലേഖനങ്ങൾക്ക് രചനാകാലത്തെസ്സംബന്ധിച്ച പ്രാധാന്യമേ ഉള്ളൂ എന്നുവരാം. എങ്കിലും അതിലെ ഹാസ്യപ്രയോഗങ്ങൾക്കും ഇൻസൈററുകൾക്കും സാർവകാലിക പ്രാധാന്യമുണ്ട്. അതുകൊണ്ട് അവ സമാഹരിച്ചു ഗ്രന്ഥരൂപത്തിൽ പ്രസിദ്ധപ്പെടുത്തണമെന്ന് ഞാൻ 'മലയാള മനോരമ'യുടെ അധികാരികളോട് അപേക്ഷിക്കുന്നു.

ചുമ്മാറിനെ ഞാൻ ഒടുവിൽ കണ്ടത് തിരുവനന്തപുരത്തെ 'മലയാളമനോരമ' ആപ്പീസിൽ വച്ചാണ്. രോഗചികിത്സകൊണ്ട് അദ്ദേഹത്തിൻെറ തലമുടി കൊഴിഞ്ഞുപോയിരുന്നു. തേജസ്സാർന്ന മുഖം വ്യാകുലതയാർന്നിരുന്നു. എങ്കിലും 'എന്താ ക്ഷീണിച്ചുപോയത്?' എന്നു ഞാൻ ചോദിച്ചില്ല. അങ്ങനെ ചോദിക്കുന്നത് മാന്യതയുടെ ലക്ഷണമല്ലല്ലോ. എനിക്കു വേണ്ടിയിരുന്ന സഹായങ്ങളൊക്കെച്ചെയ്യാൻ അദ്ദേഹം സഹപ്രവർത്തകർക്കു ഞാൻ കേൾക്കാതെതന്നെ നിർദ്ദേശം നല്കിയിട്ട് ഹൃദ്യമായി ചിരിച്ചതിനു ശേഷം ലിഫ്ററിൽ കയറി മുകളിലേക്കു പോയി. ചുമ്മാർ ശാരീരികമായി തളർന്നിരുന്നെങ്കിലും അദ്ദേഹം മരിച്ചുപോകുമെന്നു ഞാൻ വിചാരിച്ചതേയില്ല. ചുമ്മാർ എന്ന പുരുഷരത്നത്തിൻെറ പ്രത്യക്ഷ ശരീരത്തിൻെറ അഭാവത്തിൽ ഞാൻ ദുഃഖിക്കുന്നു.

**ലോഡ് ഷെഡ്ഡിങ് ഉള്ളപ്പോൾ അരമണിക്കൂർ നേരം ഇരുട്ടത്തിരുന്നാൽ മതി. ഇപ്പോൾ വോൾട്ടേജിൻെറ കുറവുകൊണ്ട് എപ്പോഴും അർദ്ധാന്ധകാരമാണ്.**



57-ാം പേജിൽനിന്നും തുടർച്ച

ശത്രുതന്നെ ആയിരിക്കുമെന്ന് ഗോഷിയാർ സിംഗിന് മനസ്സിലായി.

അൻപതു മീററർ അകലെയായി, പാക് ഫ്രോണ്ടിയർ റൈഫിൾസ് ലഫ.കേണൽ രാജായുടെ നേതൃത്വത്തിൽ, ആരംഭിച്ച ഉഗ്രമായ ഒരാക്രമണത്തിൻെറ മുന്നണികളുമായി ഗ്രനേഡിയേഴ്സ് ഏററുമുട്ടി. റാംപ്രസാദ് കൈകാര്യം ചെയ്തിരുന്ന മെഷിൻഗൺ തുടർവെടികൾ പൊട്ടിച്ചു. പരക്കെ മററ് യന്ത്രത്തോക്കുകളും.

എവിടേയും വെടിയുണ്ടകൾ ചീറിപ്പാഞ്ഞുകൊണ്ടിരുന്നു. ഗ്രനേഡുകളുടേയും, ചെറുപീരങ്കികളുടേയും ഷെല്ലുകൾ, മഹാമാരിപോലെ പാക് സൈന്യം വർഷിച്ചു. ഇന്ത്യാക്കാരെ കൊന്നൊടുക്കുവാനുള്ള ആഹ്വാനം, പാക് ആഫീസർമാർ നൽകുന്നത്, ഗ്രനേഡിയേഴ്സിന് കേൾക്കാം. അത്രയ്ക്കടുത്തായി ആക്രമണം.

പെട്ടെന്ന് സി കമ്പനിയുടെ തന്ത്രപ്രധാനമായ ഒരു യന്ത്രത്തോക്ക് നിശ്ശബ്ദമായി. യന്ത്രത്തോക്കിന് തകരാറുപററിയെന്നു മനസ്സിലാക്കിയ ഗോഷിയാർ സിംഗ് അവിടേക്കു പാഞ്ഞു. ഓടിക്കൊണ്ടിരുന്നതിനിടയിൽ, മേജറുടെ കാൽമുട്ടിൽ ഒരു വെടിയുണ്ട തറച്ചു. ഗോഷിയാർസിംഗ് നിലംപതിച്ചു.

അദ്ദേഹം ചാടിയെണീററു. കാലു തകർന്നതോ, രക്തം വാർന്ന് ഒലിക്കുന്നതോ വകവച്ചില്ല. ഒരു കാലിൽ, കൊന്നിക്കൊന്നി, മെഷീൻഗണ്ണിനടുത്തെത്തി.

തകരാറുകൾ വരുന്ന യന്ത്രത്തോക്കുകൾ നിമിഷങ്ങൾക്കുള്ളിൽ, ശരിയാക്കുവാനുള്ള മേജറുടെ വൈദഗ്ദ്ധ്യം പ്രസിദ്ധമാണ്. മിനിട്ടുകൾക്കുള്ളിൽ മെഷീൻഗൺ ശരിപ്പെടുത്തി, തുരുതുരെ വെടികൾ പൊട്ടിച്ചു. മേജറുടെ വദനം പ്രസന്നമായി.

ഇതിനിടയിൽ പൊരിഞ്ഞ പോരാട്ടം നടക്കുകയായിരുന്നു. തകർന്ന് നിർജ്ജീവമായ കാലുമായി, ഓരോരോ സ്ഥാനങ്ങളിൽ, ഒരു കാലിൽ കൊന്നിക്കൊന്നി എത്തി, സ്വന്തം അനുയായികൾക്ക് മേജർ, ഊർജ്ജം പകർന്നു. രണരംഗത്ത് ആത്മധൈര്യം വാരിവിതറി നെടുനായകനായി നില്ക്കുന്ന മേജർ, അമാനുഷനാണെന്ന് അനുയായികൾക്ക് ബോധ്യം വന്നു.

അത്യുഗ്രമായ പാക് ആക്രമണം നയിച്ച പാക് ലഫ.കേണൽ രാജയും അനേകം ശത്രുക്കളും ഈ പോരാട്ടത്തിൽ മൃതിയടഞ്ഞു.

അങ്ങനെ പാകിസ്ഥാനിലെ ബസന്തർ മേഖലയിൽ, മൂന്നാം ഗ്രനേഡിയേഴ്സിൻെറ കൊടിക്കൂറ നിർബാധം പാറിപ്പറന്നു.

ബ്രിഗേഡിയർ ഭദ്വാജിൻെറ നിർദ്ദേശപ്രകാരം ലഫ.കേണൽ രാജായുടെ മൃതദേഹം പാക് അധികാരികളെ ഗ്രനേഡിയേഴ്സ് ഏല്പിച്ചു.

വിശ്വോത്തരമായ ധീരത പ്രകടിപ്പിച്ച്, പട്ടാള നേതൃത്വത്തിൻെറ തുടിക്കുന്ന ചൈതന്യമായി ഉടലെടുത്ത്, രണഭൂമിയിൽ, ഇതിഹാസ വീരപുരുഷനായി, അണികളെ അചഞ്ചലനായി നയിച്ച, മേജർ ഗോഷിയാർ സിംഗിന് രാഷ്ട്രം പരമവീരചക്രം നൽകി.

## മറെറാരു കൊടുങ്കാററിനു മുൻപ്

13 -ാം പേജിൽ നിന്നും തുടർച്ച

ലുണ്ടായിരുന്നുവെങ്കിലും ഇന്നത്തെപ്പോലെ അന്നത്തെയും ഉദ്യോഗസ്ഥന്മാർ അതിനു മിനക്കെട്ടില്ല.

വാർദ്ധക്യത്തിൻെറ ബദ്ധപ്പാടിൽക്കഴിയുന്ന ഈ സ്വാതന്ത്ര്യസമരപ്പോരാളിക്ക് സ്വന്തമായ ഭൂമിയോ ആദായമാർഗ്ഗങ്ങളോ ഇല്ല. സ്വാതന്ത്ര്യസമര പെൻഷൻകൊണ്ടാണ് ഉപജീവനം കഴിക്കുന്നത്.

തനിക്കു സർക്കാർ അനുവദിച്ച ഭൂമിയോ അതിനുപകരമായി മറെറവിടെയെങ്കിലും സ്ഥലമോ കൈവശപ്പെടുത്തിക്കിട്ടുവാൻ അധികാരികൾക്ക് ഈ നിസ്വാർത്ഥസേവകൻ പലപ്രാവശ്യം അപേക്ഷകൾ നല്കി. പക്ഷേ, നിയമപുസ്തകങ്ങളിൽ അതിനുള്ള ദാക്ഷിണ്യം ഉദ്യോഗസ്ഥന്മാർ കണ്ടെത്തിയില്ല. മാറിമാറി ഭരണത്തിൽ വന്ന രാഷ്ട്രീയ നേതാക്കന്മാരും കൈമലർത്തി. സമീപകാലത്തായി ചീഫ് സെക്രട്ടറിക്ക് എല്ലാ വിശദാംശങ്ങളോടുംകൂടി ഒരു അപേക്ഷകൂടി സമർപ്പിച്ചിട്ടുണ്ട്. തനിക്കനുവദിച്ച സ്ഥലം കൈവശപ്പെടുത്തി നല്കാനാവില്ലെങ്കിൽ പകരം തൻെറ പ്രായാധിക്യംകൂടി പരിഗണിച്ച് തിരുവനന്തപുരം ജില്ലയിൽ എവിടെയെങ്കിലും ഭൂമി അനുവദിച്ചാൽ മതിയെന്നാണ് അതിൽ അപേക്ഷിച്ചിട്ടുള്ളത്. ഉൾപ്രദേശമായ കുടപ്പനക്കുന്ന്, മുടവൻമുഗൾ, ബെൽഹവൻ തുടങ്ങിയ സ്ഥലങ്ങളിൽ അതിനുപററിയ സ്ഥലങ്ങൾ ഉണ്ടെന്നും അപേക്ഷയിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

### തിരിഞ്ഞുനോക്കാൻ ആരുമില്ല

കാലം കണക്കുകൂട്ടലുകളെ തകിടം മറിക്കാറുണ്ട്. പക്ഷേ, ഇത്രവേഗം ഈ മണ്ണിലെ മനുഷ്യർ ഇങ്ങനെയായതെങ്ങനെ? എൻ.എൻ. പിള്ളയുടെ ഒരു കഥാപാത്രം പറയുന്നതുപോലെ ''വേദന വേദനയാണെന്നും തെററു തെററാണെന്നും അറിയുന്നവർക്കു ജീവിക്കാൻ കൊള്ളുന്നതല്ല ഈ ഭൂമി'' എന്നുണ്ടോ? ''എന്തു ചെയ്യാം? അത്രമാത്രം മനുഷ്യർ താഴുന്നു''വെന്ന് ഈ പോരാളി പ്രതികരിക്കുന്നു. പക്ഷേ, സത്യത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും ആപത്ക്കരമായ ചുരങ്ങൾ പിന്നിട്ടു തളർന്ന മനുഷ്യനല്ല മണ്ണന്തല കരുണാകരൻ. സത്യത്തിൻെറയും നന്മയുടെയും ചിതയിൽനിന്നു ചിരിക്കുന്ന നവരാഷ്ട്രീയക്കാരെക്കാണുമ്പോൾ മനസ്സിൽ കാട്ടുതീ സൂക്ഷിച്ചിരുന്ന ഈ പോരാളിയുടെ കണ്ണുകൾ നിർവ്വികാരമാവുകയും ചെയ്യുന്നു. എന്തെ അങ്ങനെയാവാൻ? ''കള്ളുകുടിക്കണം, കൈക്കൂലി വാങ്ങണം. സത്യസന്ധത എന്നൊരു സാധനമില്ല. അതുകൊണ്ടാണ് ഞാൻ രാഷ്ട്രീയപ്രവർത്തനത്തിൽനിന്നും നീണ്ട ലീവെടുത്തത്. ഇന്ത്യയ്ക്കകത്ത് അരാജകത്വം വരികയാണ്. മാടമ്പിമാരുടെ കാലത്തേക്കാണു നമ്മൾ പോകുന്നത്. ഇതിനെയൊന്നും നേരിടാനുള്ള സംഘടിതശ്രമം ഇന്നില്ല. അതിലേക്ക് എടുത്തുചാടാനുള്ള ശക്തിയും എനിക്കില്ല. എൻെറ ആരോഗ്യം മുഴുവൻ നശിച്ചു. പക്ഷേ, എനിക്കു നിരാശയില്ല. കൊള്ളരുതായ്മകളെ നേരിടാൻ തൻേറടമുള്ളൊരു തലമുറ വരും. അവസാനത്തെ ശ്വാസം വലിക്കുമ്പോഴും എൻെറ നെഞ്ചിൽ മുഴങ്ങുന്നത് അവരുടെ ശംഖനാദം വിളിയായിരിക്കും.''

സമരകാഹളം മുഴങ്ങിയ മണ്ണന്തല കരുണാകരൻെറ മുഖത്ത് പ്രക്ഷോഭത്തിൻെറ ഒരു കാലം തെളിയുകയാണ്. മറെറാരു കൊടുങ്കാററിനു മുൻപുള്ള ശാന്തത ആ മുഖത്തു നിറയുന്നു.



**അ**യ്യടോ കരുണാകരാ... അതറിയില്ലേ... ഞാൻ ഒരു പത്രത്തിൻെറ എഡിറ്ററാ... വന്നില്ലെങ്കിലും വാർത്ത എങ്ങനെ എടുക്കണമെന്ന് എനിക്കറിയാം. ചോർത്തിയെടുക്കുന്ന കാര്യത്തിൽ ഞങ്ങളൊക്കെ സമർത്ഥന്മാരാ... അല്ലടോ ഹസനേ... ഇയാളുടെ തോളിൽ ഞാൻ കൈയിട്ടു ചോദിച്ചാ പറയാത്ത കാര്യം വല്ലതുമുണ്ടോ?

ഇ.കെ. നായനാർ

*ദേശാഭിമാനിക്ക് വാർത്ത ചോർത്തിക്കൊടുക്കുന്ന കോൺഗ്രസ്സുകാരുടെകൂടെ ഹസ്സനുമുണ്ടോ?*

★ ★ ★

**ബ**ന്തല്ല, പണിമുടക്കാണ് തൊഴിലാളികളുടെ ആയുധം.

കെ.ആർ. ഗൗരിയമ്മ

*രണ്ടായാലും പണിയായുധങ്ങളുടെ ആവശ്യമില്ലല്ലോ.*

★ ★ ★

**കേ**രളത്തിലെ കുഞ്ഞുങ്ങളിന്ന് മംഗ്ളീഷു പരുവത്തിലാണ്. കുട്ടിസായിപ്പന്മാർ പഠിപ്പിക്കുന്നത് ഇംഗ്ളീഷും മലയാളവും കലർത്തിയ മംഗ്ളീഷാണ്.

കടമ്മനിട്ട

*റോയൽ ഇംഗ്ളീഷിൻെറ ഒഥോറിററിയാണല്ലോ കടമ്മനിട്ട.*

★ ★ ★

**ഇ**പ്പോഴത്തെ പ്രേമം കല്യാണത്തിൽ കലാശിക്കുമോ? കോൺഗ്രസ്സിനെ എതിർക്കാൻവേണ്ടിയുണ്ടാകുന്ന കൂട്ടുകെട്ടിൽ ആരൊക്കെയാണുണ്ടാവുക? സേട്ടിൻെറ ലീഗിനേയും മദനിയുടെ പാർട്ടിയേയും ഇടതുമുന്നണിയിൽ ഘടകകക്ഷികളാക്കുമോ എന്നറിയാൻ ബി.ജെ.പിക്കു താത്പര്യമുണ്ട്.



കെ.ജി. മാരാർ

*കല്യാണമൊന്നും കഴിക്കില്ല, പഴയ രീതിയിൽ ചെറിയൊരു സമ്മന്തം മാത്രം.*

★ ★ ★

മന്ത്രിമാരുടെ ഓഫീസിൽ മേശകൾ തുറന്നു വച്ചിരിക്കുന്നു. മുഖ്യമന്ത്രിക്ക് ഇതറിയില്ലെങ്കിൽ ഏതൊക്കെ മന്ത്രിമാരുടെ ഓഫീസിലാണ് മേശ തുറന്നുവച്ചിരിക്കുന്നതെന്ന് രഹസ്യമായി അറിയിക്കാം.



ബേബിജോൺ

*ബേബിജോണിൻെറ പണം ആരുടെ മേശയിലേക്കാ പോയത്?*

★ ★ ★

**പൊ**ന്നറ ശ്രീധർ ഫൗണ്ടേഷൻ നല്കി വരുന്ന യുവരാഷ്ട്രീയ പ്രവർത്തകർക്കും മന്ത്രിമാർക്കും വേണ്ടിയുള്ള 1994-ലെ കർമ്മശ്രേഷ്ഠാ അവാർഡ് വിദ്യാഭ്യാസമന്ത്രി ഇ.ടി. മുഹമ്മദ് ബഷീറിനു ലഭിച്ചു.

വാർത്ത

*പൊന്നറ ശ്രീധറിനെ മുഹമ്മദ് ബഷീർ കേട്ടിരിക്കുമോ?*

★ ★ ★

**ഇ**ന്ന് ദേശീയതലത്തിൽ കേരളമെന്നു കേട്ടാൽ കരുണാകരനാണ്. കേരളരാഷ്ട്രീയം ചുററിക്കറങ്ങുന്നതുതന്നെ കരുണാകരൻ എന്ന അച്ചുതണ്ടിലാണ്. കോൺഗ്രസ്സിന് കേരളത്തിലും ദേശീയതലത്തിലുമുണ്ടാകുന്ന പ്രതിസന്ധികളെ അടിപതറാതെ നേരിടുന്ന നേതാവാണ് കരുണാകരൻ. പലരും തളർത്താൻ നോക്കിയിട്ടും അദ്ദേഹം തളർന്നില്ല.

ജി. കാർത്തികേയൻ

*ലീഡറേ, കാർത്തികേയൻ ഇനി എന്താണു ചെയ്യേണ്ടത്?*

★ ★ ★

**രാ**ഷ്ട്രീയ കക്ഷികളോട് സമദൂര സിദ്ധാന്തമാണ് ഞാൻ പാലിച്ചത്. അതുകൊണ്ട് നായനാർക്കും കരുണാകരനുമൊക്കെ എന്നോടു താത്പര്യമായിരുന്നു. എന്നാൽ വളരെ 'കടുപ്പിച്ച' അടുപ്പമുണ്ടാവില്ല. അത്ര അടുപ്പം നല്ലതല്ലെന്നാണ് എൻെറ പക്ഷം.

ടി.എൻ. ജയചന്ദ്രൻ

*അതുകൊണ്ടല്ലേ നീട്ടിക്കിട്ടാതായത്?*

★ ★ ★

**വി**മോചനസമരത്തിൻെറ മാതൃകയിലുള്ള ഒരു പ്രക്ഷോഭത്തിലൂടെ കരുണാകരൻ ഗവൺമെൻറിനെ അട്ടിമറിക്കാനുള്ള ആഗ്രഹമില്ല. പ്രതിപക്ഷത്തെ നിർജ്ജീവമെന്നു പറഞ്ഞാക്ഷേപിക്കുന്നവർ ഈ ഗവൺമെൻറിനെ അട്ടിമറിസമരത്തിലൂടെ പുറത്താക്കണമെന്നാഗ്രഹിക്കുന്നവരാണ്.

വി.എസ്. അച്യുതാനന്ദൻ

*വരുംകാല മുഖ്യമന്ത്രിയെന്നുള്ള നിലയിൽ ഇങ്ങനെതന്നെയാണു സംസാരിക്കേണ്ടത്.*

★ ★ ★

**മ**ലയാളികൾ കൂടുതൽ ബുദ്ധിമാന്മാരാണ്. പക്ഷേ, ഇന്ന് അതു കൈമോശം വന്നിരിക്കുന്നു.

ലഫ്: ഗവർണ്ണർ
വക്കം പുരുഷോത്തമൻ

*തിരിച്ചുവരൂ. ഇതൊക്കെയൊന്നു ശരിയാക്കാം.*

★ ★ ★

**രാ**ഷ്ട്രീയം രാഷ്ട്രീയത്തിനുവേണ്ടിയാണെന്നും രാഷ്ട്രീയ പാർട്ടികൾക്കുവേണ്ടിയാണെന്നും രാഷ്ട്രീയ നേതാക്കൾക്കുവേണ്ടിയാണെന്നും തെററിദ്ധരിച്ച വരുണ്ട്. ഇവർ രാഷ്ട്രീയത്തിൻെറ അർത്ഥം അറിയാത്തവരാണ്. രാഷ്ട്രീയം ജനങ്ങളുടെ നന്മയ്ക്കും



നാടിൻെറ പുരോഗതിക്കുമായിരിക്കണം.

വി.എം. സുധീരൻ

*രാഷ്ട്രീയ നേതാക്കളെ ഇത്തരം കാര്യങ്ങൾ പഠിപ്പിക്കുന്ന വല്ല ഇൻസ്ററിററ്യൂട്ടും തുടങ്ങി അതിൻെറ ഡയറക്ടറാവുന്നതല്ലേ നല്ലത്, സുധീരാ?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.